ദിവ്യബോധനം ഗ്രന്ഥാവലി - 7

# സാക്ഷികളുടെ സമൂഹം

**(ക്രൈസ്തവ പാരമ്പര്യ ശില്പികളുടെ ജീവിതം, സംഭാവനകൾ എന്നിവയെക്കുറിച്ചൊരു പഠനം)**

## ഫാ. ഡോ. ജേക്കബ് കുര്യൻ

**ദിവ്യബോധനം പബ്ലിക്കേഷൻസ്**

ഓർത്തഡോക്സ് സെമിനാരി

കോട്ടയം - 686 001

വില: 50.00

*(Malayalam)*

**Sakshikalude Samooham**
(An Introduction to the builders of the Christian Tradition)

**Fr. Dr. Jacob Kurian M.A., B.D., M.Th., D.Th.**

| | | |
|---|---|---|
| Published by | : | **Divyabodhanam Publications** |
| | | Orthodox Seminary, P.B. 98, Kottayam |
| | | Ph: 0481 - 2566 526 |
| First Published | : | Sept. 1985 |
| Fifth Edition | : | March 2013 |
| Copyright reserved | | |
| Number of copies | : | 2000 |
| Available at | : | Orthodox Seminary and Other Christian Bookshops |
| D.T.P. & Printing | : | Sophia Print House, Kottayam |

Price: **Rs. 50/-**

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നതു ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**
(പ്രസിഡന്റ്, ദിവ്യബോധനം)

കോട്ടയം
20 - 02 - 2013

# വാങ്മുഖം

**ക്രൈ**ക്രൈസ്തവ പാരമ്പര്യത്തെ 'നട്ടവരും നനച്ചവരും' മുതൽ ഇന്ന യോളം അതിന്റെ അംഗങ്ങളായവരെല്ലാം ഒരർത്ഥത്തിൽ 'സഭാപാരമ്പര്യ ശില്പികളാ'ണ്. എന്നാൽ ചിലരുടെ ജീവിതവും സംഭാവനകളും പ്രത്യേകം ശ്രദ്ധേയമാണ്. അവരിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട ചില ജീവിതങ്ങളും സംഭാവനകളുമാണ് ഈ ലഘു പഠനത്തിന്റെ വിഷയം. ഇപ്രകാരമുള്ള പഠനങ്ങളുടെ പ്രധാന ലക്ഷ്യം, ഭൂതകാലത്തിന്റെ ബലി ഷ്ഠമായ അടിസ്ഥാനത്തിൽ വർത്തമാനത്തെയും ഭാവിയെയും ദൈവാ ത്മസഹായത്താൽ രൂപപ്പെടുത്തുവാൻ പ്രാപ്തരാവുകയെന്നതാണ്. ഈ ആഹ്വാനം തന്നെയാണ് എബ്രായ ലേഖനത്തിലും നാം കേൾക്കുന്നത്. 'സാക്ഷികളുടെ ഇത്ര വലിയ ഒരു സമൂഹം നമുക്കു ചുറ്റും നിൽക്കുന്ന തുകൊണ്ട് സകല ഭാരവും മുറുകെപ്പറ്റുന്ന പാപവും വിട്ടു നമുക്കു മുമ്പിൽ വച്ചിരിക്കുന്ന ഓട്ടം സ്ഥിരതയോടെ ഓടുക' (എബ്രാ. 12:1).

'സാക്ഷികളുടെ സമൂഹ'ത്തെ മലങ്കരസഭാംഗങ്ങൾ പരിചയപ്പെടേ ണ്ടതു മൂന്നു പശ്ചാത്തലങ്ങളിലാണ്. 1. കൽക്കദോന്യ സുന്നഹദോസിനു മുമ്പു വരെയുള്ള ആകമാന ക്രൈസ്തവ പാരമ്പര്യം. 2. ഒന്നാം നൂറ്റാണ്ടു മുതലുള്ള ഭാരത സഭാപാരമ്പര്യം. 3. സുറിയാനി സഭാപാരമ്പര്യം. 'സാക്ഷികളുടെ സമൂഹ'ത്തിന്റെ ഒന്നാം ഭാഗമായ ഈ ഗ്രന്ഥത്തിൽ, ആദ്യത്തെ പശ്ചാത്തലത്തെ മാത്രമാണ് കൈകാര്യം ചെയ്യുന്നത്. രണ്ടും മൂന്നും പശ്ചാത്തലങ്ങളെക്കുറിച്ച്, 'സാക്ഷികളുടെ സമൂഹം' രണ്ടാം ഭാഗ ത്തിൽ ചർച്ച ചെയ്യുവാൻ ആഗ്രഹിക്കുന്നു.

'സാക്ഷികളുടെ സമൂഹ'ത്തിലേക്ക് നമുക്കൊന്നു കടന്നുചെല്ലാം. ഭൂരി പക്ഷം സാക്ഷികളും പരിചിതർ തന്നെയായിരിക്കും. അല്പം ചില വിശ ദാംശങ്ങളിലാണു പുതിയതു വല്ലതും കാണുന്നത്. അഭ്യാസങ്ങളിലെ ചോദ്യങ്ങൾക്കെല്ലാം തന്നെ പാഠങ്ങളിൽ ഉത്തരം ലഭ്യമാണ്. 'ദിവ്യബോ ധനം' പഠനപരിപാടിക്കുവേണ്ടി ഈ ലഘുഗ്രന്ഥം സവിനയം സമർപ്പി ക്കുന്നു.

**ഫാ. ഡോ. ജേക്കബ് കുര്യൻ**

മറുരൂപപ്പെരുന്നാൾ, 1985

# ഉള്ളടക്കം


പ്രസ്താവന 3

വാങ്മുഖം 4

## യൂണിറ്റ് 1

## നട്ടവരും നനച്ചവരും

1. സഭാ പാരമ്പര്യവും പാരമ്പര്യ ശില്പികളും 9
2. ദൈവമാതാവായ വി. കന്യകമറിയാം 15
3. അപ്പൊസ്തലന്മാർ - ഭാഗം 1 22
4. അപ്പൊസ്തലന്മാർ - ഭാഗം 2 28
5. അപ്പൊസ്തലന്മാർ - ഭാഗം 3 34
6. വി. പൗലൂസ് 38

## യൂണിറ്റ് 2

## വളർച്ചയുടെ നാളുകളിൽ

1. അപ്പൊസ്തലിക പിതാക്കന്മാർ - ഭാഗം 1 44
2. അപ്പൊസ്തലിക പിതാക്കന്മാർ - ഭാഗം 2 51
3. അപ്പോക്രീഫൽ സാഹിത്യം 56
4. ആദിമസഭാ രക്തസാക്ഷികൾ 62
5. ആദ്യകാല വിശ്വാസ സമർത്ഥകർ 66
6. ആദ്യകാല അബദ്ധോപദേശങ്ങൾക്കെതിരെ 72

## യൂണിറ്റ് 3

## വ്യാഖ്യാതാക്കൾ: പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങളിൽ

1. ഹിപ്പോലിറ്റസ്, തെർത്തുല്യൻ, സിപ്രിയൻ 76
2. അലക്സന്ത്രിയായിലെ ക്ലിമ്മീസും ഒരിജനും 81
3. അലക്സന്ത്രിയായിലെ ദീവന്നാസ്യോസ്,

അത്ഭുതപ്രവർത്തകനായ ഗ്രിഗോറിയോസ് 86

4. പാലസ്തീനിയൻ പൈതൃകം 90

5. വി. അത്താനാസ്യോസ് 93

6. അറിയൂസിനെതിരെ പാശ്ചാത്യർ: ഹിലരിയും അംബ്രോസും 98

## യൂണിറ്റ് 4

## താപസന്മാരും വിശ്വാസ ധീരന്മാരും പാശ്ചാത്യ - പൗരസ്ത്യ പാരമ്പര്യങ്ങളിൽ

1. ചില സന്യാസ നേതാക്കൾ - ഭാഗം 1 103

2. ചില സന്യാസ നേതാക്കൾ - ഭാഗം 2 112

3. നാസിയാൻസിലെ വി. ഗ്രിഗോറിയോസ് 118

4. നിസായിലെ വി. ഗ്രിഗോറിയോസ്
സ്വർണ്ണനാവുകാരൻ ഈവാനിയോസ് 121

5. യേറുശലേമിലെ കൂറിലോസ്,
അലക്സന്ത്രിയായിലെ കൂറിലോസ് 127

6. ജെറോം, ആഗസ്തീനോസ് 131

# ഉള്ളടക്കം


| | | |
|---|---|---|
| 1. | സഭാപാരമ്പര്യം | 9 |
| 2. | വി. കന്യകമറിയാം | 15 |
| 3. | വി. പത്രോസ് | 22 |
| 4. | വി. യാക്കോബ് | 25 |
| 5. | വി. യോഹന്നാൻ | 25 |
| 6. | വി. അന്ത്രയോസ് | 28 |
| 7. | വി. ഫിലിപ്പോസ് | 29 |
| 8. | വി. ബർത്തുൽമായി | 30 |
| 9. | വി. തോമസ് | 32 |
| 10. | വി. മത്തായി | 34 |
| 11. | അൽഫായിയുടെ മകൻ വി. യാക്കോബ് | 35 |
| 12. | തീക്ഷ്ണവാനായ വി. ശീമോൻ | 35 |
| 13. | വി. യൂദാ (യഹൂദ) | 36 |
| 14. | വി. മത്ഥിയാസ് | 37 |
| 15. | വി. പൗലൂസ് | 38 |
| 16. | റോമിലെ ക്ലിമ്മീസ് | 44 |
| 17. | അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസ് | 46 |
| 18. | സ്മിർണായിലെ വി. പോളിക്കർപ്പോസ് | 48 |
| 19. | ഡിഡാക്കേ | 51 |
| 20. | ബർന്നബാസിന്റെ ലേഖനം | 52 |
| 21. | ഹെർമാസിന്റെ 'ഇടയൻ' | 53 |
| 22. | ഹിയൊരാപ്പൊലീസിലെ പാപ്പിയാസ് | 54 |
| 23. | അപ്പോക്രീഫൽ സാഹിത്യം | 55 |
| 24. | ബ്ലാൻഡിനയും പൊന്തിക്കസും | 63 |
| 25. | പെർപെച്ച്വായും, ഫെലിസിറ്റാസും, സാത്തുറൂസും | 64 |
| 26. | ക്വാഡ്രാത്തൂസ് | 67 |
| 27. | ആതൻസിലെ അരിസ്തിദെസ് | 68 |
| 28. | താസ്യൻ | 69 |
| 29. | അഥനാഗോറോസ് | 69 |
| 30. | തെയോഫിലോസ് | 70 |
| 31. | യുസ്തിനോസ് (ജസ്റ്റിൻ മാർട്ടിയർ) | 70 |

| | | |
|---|---|---|
| 32. | സർദീസിലെ മിലിത്തൂസ് | 71 |
| 33. | കൊരിന്തിലെ ദീവന്നാസ്യോസ് | 73 |
| 34. | അന്ത്യോഖ്യയിലെ സെറാപ്പിയൻ | 73 |
| 35. | ഹെഗസിപ്പസ് | 74 |
| 36. | ഐറേനിയസ് | 75 |
| 37. | ഹിപ്പോലിറ്റസ് | 76 |
| 38. | തെർത്തുല്യൻ | 78 |
| 39. | സിപ്രിയൻ | 79 |
| 40. | അലക്സന്ത്രിയായിലെ ക്ലിമ്മീസ് | 82 |
| 41. | ഒരിജൻ | 83 |
| 42. | അലക്സന്ത്രിയായിലെ ദീവന്നാസ്യോസ് | 86 |
| 43. | അത്ഭുതപ്രവർത്തകനായ ഗ്രിഗോറിയോസ് | 88 |
| 44. | കൈസറിയായിലെ പംഫീലുസ് | 90 |
| 45. | കൈസറിയായിലെ യൂസേബിയോസ് | 91 |
| 46. | അത്താനാസ്യോസ് | 93 |
| 47. | ഹിലരി | 98 |
| 48. | അംബ്രോസ് | 100 |
| 49. | തീബ്സിലെ പൗലൂസ് | 103 |
| 50. | അന്തോനിയോസ് | 103 |
| 51. | പക്കോമിയോസ് | 106 |
| 52. | മക്കാറിയോസ് | 107 |
| 53. | അപ്രേം | 108 |
| 54. | എപ്പിഫാനിയോസ് | 110 |
| 55. | ബസേലിയോസ് | 112 |
| 56. | മക്രീന | 116 |
| 57. | നാസിയാൻസിലെ ഗ്രിഗോറിയോസ് | 118 |
| 58. | നിസായിലെ ഗ്രിഗോറിയോസ് | 121 |
| 59. | സ്വർണ്ണനാവുകാരൻ ഈവാനിയോസ് | 124 |
| 60. | യേറുശലേമിലെ കൂറിലോസ് | 127 |
| 61. | അലക്സന്ത്രിയായിലെ കൂറിലോസ് | 129 |
| 62. | ജെറോം | 131 |
| 63. | ആഗസ്തീനോസ് | 133 |

## യൂണിറ്റ് 1

# നട്ടവരും നനച്ചവരും

## പാഠം 1

# സഭാപാരമ്പര്യവും പാരമ്പര്യശില്പികളും

❑ 'പാരമ്പര്യം' - ചില തെറ്റുധാരണകൾ ❑ സഭാപാരമ്പര്യത്തിന്റെ ഉള്ളടക്കം ❑ സഭാപാരമ്പര്യം: രണ്ടു പ്രധാന വശങ്ങൾ ❑ വേദപുസ്തകവും പാരമ്പര്യവും ❑ യേശുക്രിസ്തു: സഭാപാരമ്പര്യത്തിന്റെ കേന്ദ്രബിന്ദു ❑ സഭാപാരമ്പര്യം: മൂന്നു പ്രധാന പശ്ചാത്തലങ്ങൾ ❑ സഭാപാരമ്പര്യ ശില്പികൾ ❑ സഭാ പാരമ്പര്യശില്പികളും 'സഭാപിതാക്കന്മാരും' ❑ സഭാപിതാക്കന്മാർ: നിഷ്കൃഷ്ടമായ സൂചന ❑ സഭാപാരമ്പര്യശില്പികൾ: പുരാതന പഠനങ്ങൾ ❑ പുതിയനിയമത്തിലുൾപ്പെടാത്ത പാരമ്പര്യശില്പികളുടെ കൃതികൾ.

### 1. 'പാരമ്പര്യം' ചില തെറ്റുധാരണകൾ

'പാരമ്പര്യം' (Tradition) എന്ന വാക്കു ചില തെറ്റുധാരണകൾക്കു കാരണമാകുന്നുണ്ട്. അടിസ്ഥാനരഹിതവും, യുക്തിക്കു നിരക്കാത്തതും അബദ്ധങ്ങൾ നിറഞ്ഞതുമായ ചില ആചാരങ്ങൾ എന്നാണു ചിലർക്കു 'പാരമ്പര്യ'ത്തെക്കുറിച്ചുള്ള ധാരണ. എന്നാൽ 'സഭാപാരമ്പര്യം' എന്നോ 'ക്രൈസ്തവപാരമ്പര്യം' എന്നോ പറഞ്ഞാൽ പ്രധാനമായി അർത്ഥമാക്കേണ്ടത്, വി. ത്രിത്വത്തിന്റെ കൃപയിലുള്ള സഭയുടെ നിലനില്പും സാക്ഷ്യവും എന്നാണ്. കുറച്ചുകൂടി ലളിതമായി പറഞ്ഞാൽ 'സഭാപാരമ്പര്യം' ദൈവികചൈതന്യത്തോടെയുള്ള സഭയുടെ ജീവിതം ആണ്. വേദപുസ്തകത്തിൽത്തന്നെ 'പാരമ്പര്യം' എന്നുള്ളതിനുപയോഗിക്കുന്ന ഗ്രീക്കു മൂലപദമായ പാരാഡോസിസിന്റെ അർത്ഥം 'ഏല്പിക്കപ്പെടുന്നതു' എന്നും 'കൈമാറ്റം' ചെയ്യപ്പെടുന്നത് എന്നും ആണ്. സഭയുടെ അനുഭവത്തിൽ 'ഏല്പിക്കപ്പെടുന്നത്' അതിന്റെ മുഴുവൻ ചൈതന്യമാണ്. ചുരുക്കത്തിൽ 'സഭാപാരമ്പര്യ'ത്തിന് വിശാലമായ അർത്ഥമുണ്ട്. സഭാപാരമ്പര്യത്തെക്കുറിച്ചുള്ള പഠനം ഈ അർത്ഥത്തിൽ സഭാജീവിത പഠനമാണ്.

### 2. സഭാപാരമ്പര്യത്തിന്റെ ഉള്ളടക്കം

സഭയുടെ ഇതഃപര്യന്തമുള്ള നിലനില്പിനെയും സാക്ഷ്യത്തെയും കരുപ്പിടിപ്പിച്ച എല്ലാ കാര്യങ്ങളും സഭാപാരമ്പര്യത്തിന്റെ ഉള്ളടക്കത്തിലുൾപ്പെടും. യേശുക്രിസ്തുവിൽനിന്നു വാക്കിലും പ്രവൃത്തിയിലും ആദിമ

സഭ പ്രാപിച്ചതും, അപ്പൊസ്തോലന്മാരിൽക്കൂടിയും അവരുടെ ശിഷ്യരിൽക്കൂടിയും കാലാകാലങ്ങളിൽ പരിശുദ്ധാത്മവ്യാപാരത്തിൽ ഏല്പിക്കപ്പെട്ടതുമായ പൈതൃകം (Heritage) മുഴുവൻ സഭയുടെ പാരമ്പര്യമാണ്. അങ്ങനെ ഏല്പിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളിൽ ഏറ്റവും പ്രധാനമായ ഒന്നാണു വി. വേദപുസ്തകം. അഥവാ, സഭാപാരമ്പര്യത്തിന്റെ ഒരു ഭാഗമാണ് വി. വേദപുസ്തകം തന്നെ. മറ്റൊരു ഭാഗമാണ് വി. കൂദാശകൾ അഥവാ വി. രഹസ്യങ്ങൾ. വേറൊരു ഭാഗമാണ് സഭയുടെ വിശ്വാസസത്യങ്ങളും പ്രമാണങ്ങളും. അതുപോലെ തന്നെ വേറൊരു ഭാഗമാണ് ആചാരാനുഷ്ഠാനങ്ങൾ (ഉദാ. നോമ്പ്, നമസ്കാരം മുതലായവ). ഇതുപോലെ സഭയുടെ വളർച്ചയുടെയും ജീവന്റെയും ഘടകമായിട്ടുള്ളതെല്ലാം സഭയുടെ പാരമ്പര്യത്തിന്റെ പരിധിയിൽപെടും.

### 3. സഭാപാരമ്പര്യം രണ്ടു പ്രധാന വശങ്ങൾ

സഭാപാരമ്പര്യത്തിനു രണ്ടു പ്രധാന വശങ്ങളുണ്ട്: എഴുതപ്പെട്ടതും എഴുതപ്പെടാത്തതും. എഴുതപ്പെട്ട പാരമ്പര്യത്തിൽ വി. വേദപുസ്തകവും സഭയുടെ ആധികാരിക ജീവധാരയിൽ അംഗീകരിക്കപ്പെടുന്ന രേഖകളും ഉൾപ്പെടും. 'എഴുതപ്പെടാത്ത പാരമ്പര്യത്തിൽ' കൂദാശ സംബന്ധമായും ആചാരാനുഷ്ഠാനങ്ങൾ സംബന്ധമായും ക്രൈസ്തവജീവിതത്തെ പ്രകാശിപ്പിക്കുന്ന സംഗതികളൊക്കെ ഉൾപ്പെടും. എഴുതപ്പെടുന്ന പാരമ്പര്യം തന്നെ വളരെക്കാലം എഴുതപ്പെടാത്ത വാമൊഴി പാരമ്പര്യമായി (Oral tradition) നിലനിൽക്കാം (ഉദാ. വി. വേദപുസ്തകത്തിലെ യേശുക്രിസ്തുവിന്റെ വചനങ്ങൾ തന്നെ എഴുതപ്പെട്ടത് വളരെക്കാലം അവ വാമൊഴി പാരമ്പര്യമായി സൂക്ഷിക്കപ്പെട്ടതിനു ശേഷമാണ്).

### 4. വേദപുസ്തകവും പാരമ്പര്യവും

വേദപുസ്തകം സഭാപാരമ്പര്യത്തിന്റെ ഭാഗമാണെന്നു പറയുന്നതിനു വേദപുസ്തകത്തിൽത്തന്നെ വല്ലയടിസ്ഥാനവും ഉണ്ടോ? ആദ്യമേ പറഞ്ഞുകൊള്ളട്ടെ, വേദപുസ്തകം സഭാപാരമ്പര്യത്തിന്റെ ഭാഗമാണെന്നു പറയുന്നതുകൊണ്ടു വേദപുസ്തകത്തിന്റെ പ്രാധാന്യത്തെ അല്പം പോലും കുറയ്ക്കുന്നില്ല. വേദപുസ്തകം, മറ്റു ലിഖിത പാരമ്പര്യങ്ങളിൽ നിന്നു വ്യത്യസ്തമായി, ദൈവവചനമാണ്, പരിശുദ്ധാത്മനിശ്വസിതമാണ്. എങ്കിലും ദൈവമക്കൾ കണ്ടതും കേട്ടതും സ്പർശിച്ചതുമായ ദൈവികവെളിപാടിന്റെ ഒരു ഭാഗം മാത്രമേ വേദപുസ്തകത്തിലുള്ളു എന്നു വേദപുസ്തകം തന്നെ സാക്ഷിക്കുന്നു. ഉദാഹരണത്തിനു രണ്ടു വാക്യങ്ങൾ ശ്രദ്ധിക്കുക:

'ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്നതല്ലാതെ മറ്റ് അനേകം അടയാളങ്ങളും യേശു തന്റെ ശിഷ്യന്മാർ കാൺകെ ചെയ്തു' (യോഹ. 20:30).

'യേശു ചെയ്തതു മറ്റു പലതും ഉണ്ട്: അതു ഓരോന്നായി എഴുതിയാൽ എഴുതിയ പുസ്തകങ്ങൾ ലോകത്തിൽത്തന്നേയും ഒതുങ്ങുകയില്ല എന്നു ഞാൻ നിരൂപിക്കുന്നു' (യോഹ. 21:25).

യേശുക്രിസ്തു പ്രവർത്തിച്ചതായ കാര്യങ്ങൾ അനവധിയുണ്ടെങ്കിലും അതിൽ ഒരു ഭാഗം മാത്രമേ എഴുതപ്പെട്ടിട്ടുള്ളു എന്നാണല്ലോ മേൽപ്പറഞ്ഞ വാക്യങ്ങളുടെ സാരം. അഥവാ യേശുക്രിസ്തുവിനെ സംബന്ധിച്ച പാരമ്പര്യത്തിന്റെ ഒരു ഭാഗം മാത്രമേ എഴുതപ്പെട്ട പാരമ്പര്യത്തിലുള്ളു. അപ്പൊസ്തലന്മാർ ഏല്പിച്ചുകൊടുത്തതോ, പറഞ്ഞുകൊടുത്തതോ ആയ പല കാര്യങ്ങളെക്കുറിച്ചുമുള്ള പരാമർശങ്ങൾ വേദപുസ്തകത്തിൽ കാണുന്നുണ്ട് എങ്കിലും അവ എല്ലാം ഏതേതു കാര്യങ്ങളായിരുന്നു എന്ന് അവിടെ വ്യക്തമാക്കിയിട്ടില്ല (ഉദാ. 1 കൊരി. 11:2; 2 തെസ്സ. 2:15; 3:6). ഇങ്ങനെ വേദപുസ്തകത്തിൽ വ്യക്തമാക്കാത്ത സംഗതികൾ സഭയിലുണ്ടായിരുന്നുവെന്നും സഭാപാരമ്പര്യത്തിന്റെ ഭാഗമായി അത് നിലനിന്നിരുന്നു എന്നും വ്യക്തമാണല്ലോ.

## 5. യേശുക്രിസ്തു സഭാപാരമ്പര്യത്തിന്റെ കേന്ദ്രബിന്ദു

സഭാപാരമ്പര്യത്തിന്റെ കേന്ദ്രബിന്ദുവും അടിസ്ഥാനവും യേശുക്രിസ്തുവാണ്. യേശുക്രിസ്തുവിന്റെ കേന്ദ്രിക സ്ഥാനത്തെ അവഗണിക്കുന്ന എല്ലാ പ്രവണതയും സഭാപാരമ്പര്യത്തെ വികലമാക്കും. ക്രിസ്തുവുമായുള്ള ബന്ധത്തിന്റെ ചൈതന്യമാണു സഭാപാരമ്പര്യത്തിന്റെ ജീവൻ.

## 6. സഭാപാരമ്പര്യം: മൂന്നു പ്രധാന പശ്ചാത്തലങ്ങൾ

ഒരു മലങ്കര ഓർത്തഡോക്സ് സഭാംഗത്തെ സംബന്ധിച്ചിടത്തോളം 'സഭാപാരമ്പര്യ'ത്തിനു മൂന്നു പ്രധാന പശ്ചാത്തലങ്ങളുണ്ട്. 1. കൽക്കദോന്യ സുന്നഹദോസിനു മുമ്പുവരെയുള്ള ആകമാന ക്രൈസ്തവപാരമ്പര്യം, 2. സുറിയാനിസഭാ പാരമ്പര്യം, 3. ഒന്നാം നൂറ്റാണ്ടു മുതലുള്ള മലങ്കരസഭാ പാരമ്പര്യം.

## 7. സഭാപാരമ്പര്യ ശില്പികൾ

സഭാപാരമ്പര്യത്തിന്റെ കേന്ദ്രബിന്ദുവായ ക്രിസ്തുവുമായുള്ള ബന്ധത്തിൽ സഭയുടെ വളർച്ചയ്ക്കും സാക്ഷ്യത്തിനും സംഭാവന ചെയ്തവരെല്ലാം സഭാപാരമ്പര്യ ശില്പികളാണ്. അങ്ങനെ നോക്കുമ്പോൾ, ഇതഃപര്യന്തം സഭയുടെ മുഖ്യധാരയിൽ ഭാഗഭാക്കുകളായ എല്ലാ സഭാംഗങ്ങളും സഭാപാരമ്പര്യശില്പികളാണ്. എന്നാൽ അവരിൽ ചില വ്യക്തികൾ വിശുദ്ധികൊണ്ടും ത്യാഗോജ്ജ്വലമായ സേവനംകൊണ്ടും ശ്രദ്ധേയരാണ്. അവർ സഭാപാരമ്പര്യത്തിന്റെ മുഖ്യശില്പികളായി ഗണിക്കപ്പെ

ടുന്നു. ഇപ്രകാരമുള്ള മുഖ്യശില്പികളിൽ ചിലരെയും അവരുടെ സംഭാവനകളെയും പരിചയപ്പെടുകയെന്നുള്ളതാണു പാരമ്പര്യശില്പികളെക്കുറിച്ചുള്ള പഠനം കൊണ്ടുദ്ദേശിക്കുന്നത്.

## 8. സഭാപാരമ്പര്യശില്പികളും സഭാപിതാക്കന്മാരും

'സഭാപിതാക്കന്മാർ' എന്ന പദത്തിനു നിഷ്കൃഷ്ടമായ ഒരർത്ഥം ഉള്ളതുകൊണ്ടു 'സഭാപാരമ്പര്യശില്പികൾ' എന്ന തലക്കെട്ടിൽ പരിചയപ്പെടുന്ന എല്ലാവരും 'സഭാപിതാക്കന്മാർ' അല്ല. 'സഭാപാരമ്പര്യശില്പി' കളിൽ, 'സഭാപിതാക്കന്മാരും, മല്പാന്മാരും, ചില സഭാനേതാക്കളും, എഴുത്തുകാരും, അവരുടെ എഴുത്തുകളും ഉൾപ്പെടും. അക്കൂട്ടത്തിൽ സ്ത്രീകളും ഉൾപ്പെടുന്നു എന്നു വ്യക്തമാണല്ലോ.

## 9. 'സഭാപിതാക്കന്മാർ': നിഷ്കൃഷ്ടമായ സൂചന

'നിങ്ങൾ ഭൂമിയിൽ ആരെയും പിതാവെന്നു വിളിക്കരുത്. ഒരുവനത്രെ നിങ്ങളുടെ പിതാവ്, സ്വർഗ്ഗസ്ഥനായ പിതാവു തന്നെ' (മത്താ. 23:9) എന്ന വാക്യത്തിന്റെ അടിസ്ഥാനത്തിൽ സഭാ 'പിതാക്കന്മാർ' എന്ന സംജ്ഞ തന്നെ വേദത്തിനു വിപരീതമല്ലേ? ഇതു ചില നവീകരണ വിഭാഗക്കാർ ചോദിക്കുന്ന ചോദ്യമാണ് (എന്നാൽ അവർ തന്നെ സ്വന്തം ജനകനെ 'പിതാവ്' എന്നും അവരുടെ പാരമ്പര്യത്തിലെ ചില പൂർവന്മാരെ 'തീർത്ഥാടക പിതാക്കന്മാർ' - Pilgrim Fathers - എന്നും വിളിക്കുന്നുമുണ്ട്). ഇവിടെ യേശുക്രിസ്തുവിന്റെ വാക്കുകൾക്ക് ആക്ഷരികമായ വ്യഖ്യാനം കൊടുക്കുകയാണെങ്കിൽ മനുഷ്യരുടെയിടയിൽ സ്വന്തം ജനകനെപ്പോലും പിതാവെന്നു വിളിച്ചുകൂടാ. കാരണം 'ഭൂമിയിൽ ആരെയും പിതാവെന്നു വിളിക്കരുത്' എന്നാണു പറയുന്നത്. ആക്ഷരികമായ ഒരു വ്യാഖ്യാനമാണു യേശുക്രിസ്തു ഉദ്ദേശിച്ചിരുന്നതെങ്കിൽ, തന്റെ സ്വന്തം വാക്കുകളിലും, സുവിശേഷകന്മാരുടെയും അപ്പൊസ്തലന്മാരുടെയും വാക്കുകളിലും 'പിതാവ്' എന്നു മനുഷ്യർക്കു ഉപയോഗിക്കുന്ന ഒറ്റ സംഭവം പോലും ഉണ്ടാകരുതായിരുന്നു. എന്നാൽ താഴെ കൊടുത്തിരിക്കുന്ന ഭാഗങ്ങളിൽ 'പിതാവ്' എന്ന പദം മനുഷ്യർക്കുപയോഗിച്ചിരിക്കുന്നതു കാണുക: മത്താ. 4:21, 22; 10:21, 35, 37; 15:4; ലൂക്കോ. 11:11; 15:18; അപ്പൊ. പ്ര. 7:2; റോമ. 4:12; യാക്കോ. 2:21. കൂടാതെ മത്തായിയുടെ സുവിശേഷം 23-ാം അദ്ധ്യായത്തിൽ 'പിതാവ്' എന്ന പദത്തിനു മാത്രമല്ല വിലക്ക്; 'ഗുരു' (ഉപദേഷ്ടാവ്), 'യജമാനൻ' എന്നീ പദങ്ങൾക്കും ഇതേ വിലക്കുണ്ട്. ഈ പദങ്ങളും മനുഷ്യർക്ക് മാത്രമായി, പ്രത്യേകിച്ച് അപ്പൊസ്തലന്മാർ സ്വന്തമായിട്ടും, ഉപയോഗിക്കുന്നതു കാണുക: മത്താ. 6:24; മർക്കോ. 13:35; ലൂക്കോ. 14:21; അപ്പൊ. പ്ര. 13:1; റോമ. 2:20; കൊലോ. 4:1; 1 കൊരി. 12:28; 2 തിമൊത്തി. 1:11; എഫേ. 6:9. ഇതിൽനിന്നും ഒരു കാര്യം

വ്യക്തമാണല്ലോ. ഏതോ പ്രത്യേക സാഹചര്യത്തിൽ ആക്ഷരികമല്ലാത്ത ഒരർത്ഥം മനസ്സിൽ കണ്ടുകൊണ്ടാണ്, യേശുക്രിസ്തു, മുമ്പു സൂചിപ്പിച്ച വാക്യം (മത്താ. 23:9) പറയുന്നത്. പരീശന്മാരുടെയും ശാസ്ത്രിമാരുടെയും കപടഭക്തി കണ്ടു മടുത്ത സാഹചര്യത്തിൽ യേശുക്രിസ്തു പറയുന്ന വാക്യങ്ങളാണു മത്താ. 23-ാം അദ്ധ്യായം മുഴുവനും. അവർ ജനങ്ങളിൽ നിന്നു കേൾക്കുവാൻ ഇഷ്ടപ്പെട്ടിരുന്ന സംബോധനകളായിരുന്നു 'പിതാവ്', 'ഗുരു', 'യജമാനൻ' എന്നതൊക്കെ. ഈ പ്രവണതയെ നിരുത്സാഹപ്പെടുത്തുവാനാണു ക്രിസ്തു മേൽപ്പറഞ്ഞ പ്രസ്താവന ചെയ്യുന്നത്.

സ്വർഗസ്ഥനായ പിതാവിന്റെ സ്ഥാനം അവകാശപ്പെടുന്ന ഒരു ഭൗമികപിതാവോ, ക്രിസ്തുവിന്റെ സ്ഥാനം അവകാശപ്പെടുന്ന ഒരു യജമാനനോ ഗുരുവോ ഇടയനോ (പാസ്റ്റർ) ഉണ്ടാകാൻ പാടില്ല എന്നതു സഭയുടെ അടിസ്ഥാന പ്രമാണമാണ്. എന്നാൽ, ക്രിസ്തുവും പുതിയനിയമ എഴുത്തുകാരും ഈ പദങ്ങളെത്തന്നെ മനുഷ്യർക്കുപയോഗിച്ചിരിക്കുന്ന പരിമിതമായ അർത്ഥത്തിൽ സഭാപാരമ്പര്യത്തിലും 'പിതാക്കന്മാർ' എന്നും 'മല്പാന്മാർ' (ഗുരു – ഉപദേഷ്ടാവ്) എന്നും ഉപയോഗിക്കുന്നുണ്ട്. മെത്രാപ്പോലീത്തന്മാർക്കും സന്യാസസമൂഹത്തിന്റെ തലവന്മാർക്കും ഒക്കെ 'പിതാവ്' എന്നുപയോഗിക്കുന്ന രീതി വളരെ പുരാതനമാണ്. ആത്മീയപിതാവ് അഥവാ കുമ്പസാര പിതാവ് എന്നയർത്ഥത്തിൽ വൈദികർക്കും 'പിതാവ്' എന്ന സംബോധന പിന്നീടു പ്രചാരത്തിൽ വന്നു. ഇതോടുകൂടിത്തന്നെ സഭാപാരമ്പര്യത്തിൽ, 'സഭാപിതാക്കന്മാർ' എന്നതിനു നിഷ്കൃഷ്ടമായ ഒരർത്ഥവും നൽകപ്പെട്ടു.

ഇതഃപര്യന്തമുള്ള എല്ലാ സഭാനേതാക്കളും മല്പാന്മാരും എഴുത്തുകാരും 'സഭാപിതാക്കന്മാർ' എന്ന നിഷ്കൃഷ്ടമായ സൂചനയ്ക്കുള്ളിൽ ഉൾപ്പെടുകയില്ല. 'സഭാപിതാക്കന്മാർ', ഒന്നാമതായി യേശുക്രിസ്തുവിൽക്കൂടിയുള്ള ദൈവിക വെളിപാടിനെ അംഗീകരിക്കുന്നവരും പ്രസ്തുത സത്യത്തെ കുറ്റമറ്റ നിലയിൽ സാക്ഷിക്കുന്നവരും ആയിരിക്കണം. രണ്ടാമതായി, അവർ ഏറ്റവും ഉയർന്ന ജീവിത വിശുദ്ധിയുടെയും ആർജ്ജവത്വ (integrity) ത്തിന്റെയും ഉടമകളായിരിക്കണം. മൂന്നാമതായി, സഭയുടെ വളർച്ചയ്ക്കു വ്യക്തമായ സംഭാവന ചെയ്തവരായിരിക്കണം. നാലാമതായി, മേല്പറഞ്ഞ മൂന്നു കാര്യങ്ങളിലും സഭയുടെ അംഗീകാരം ലഭിച്ചവരായിരിക്കണം. അതുകൊണ്ടു 'സഭാപിതാക്കന്മാർ' അല്ലാത്ത പലരും 'സഭാപാരമ്പര്യശില്പി'കളാകും.

### 10. 'സഭാപാരമ്പര്യശില്പികൾ' – പുരാതന പഠനങ്ങൾ

ആകമാന സഭാപാരമ്പര്യത്തിന്റെ മുഖ്യശില്പികളെക്കുറിച്ച് ഉണ്ടാ

യിട്ടുള്ള പുരാതന പഠനങ്ങളിൽ ഏറ്റവും പ്രധാനം, നാലാം നൂറ്റാണ്ടിൽ ജീവിച്ച കൈസറിയായിലെ യൂസേബിയോസിന്റെ സഭാചരിത്രമാണ്. യൂസേബിയോസിന്റെ സഭാചരിത്രത്തെ അടിസ്ഥാനപ്പെടുത്തി അഞ്ചാം നൂറ്റാണ്ടിൽ ജെറോം (ഹിറോണിമോസ്) എഴുതിയ 'മഹാന്മാരുടെ ജീവചരിത്രം' (De Viris Illustribus) എന്ന ഗ്രന്ഥമാണു മറ്റൊരു പ്രധാന രേഖ. അവർക്കുശേഷവും പലരും ഈ ശ്രമം തുടർന്നിട്ടുണ്ട്.

### 11. പുതിയനിയമത്തിലുൾപ്പെടാത്ത പാരമ്പര്യശില്പികളുടെ കൃതികൾ

പ്രധാനമായും ഗ്രീക്ക്, ലത്തീൻ, സുറിയാനി ഭാഷകളിലായി ലഭ്യമായിട്ടുള്ള കൃതികൾ മൂലഭാഷകളിലും പരിഭാഷകളിലും ഇന്ന് പ്രസിദ്ധീകരിക്കപ്പെടുന്നുണ്ട്. ഗ്രീക്ക്, ലത്തീൻ കൃതികളിൽ ഭൂരിപക്ഷവും മിഞ്ഞെ (J. P. Migne) എന്ന പണ്ഡിതന്റെ നേതൃത്വത്തിലും, സുറിയാനി കൃതികളിൽ നല്ലൊരു പങ്ക് ഗ്രിഫിൻ (F. Griffin) എന്ന പണ്ഡിതന്റെ മേൽനോട്ടത്തിലും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. ഇംഗ്ലീഷ് പരിഭാഷകളിൽ താഴെപ്പറയുന്നവ പ്രത്യേകം ശ്രദ്ധേയമാണ്.

1. The Ante Nicene Christian Library (Roberts - Donaldson - Menzies), Edinburgh, 1866-1897, 25 vols.

2. A Select Library of Nicene and Post-Nicene Fathers of the Christian Church (Schaff-Wace) New York, 1806-1900, 28 vols.

3. Library of the Fathers (Pusey-Keble Newman), Oxford, 1838-1868, 45 Vols.

4. Translations of Christian Literature (sparrow-Simpson and L. Clarke), SPCK, 1917 ff, London.

5. Ancient Christian Writers (Quarten-Plumpe),Westminster, 1946 ff.

6. The Fathers of the Church, Sehopp, New York, 1947 ff.

7. The Early Fathers (H. Bettenson), London, 1956.

### അഭ്യാസങ്ങൾ

1. 'സഭാപാരമ്പര്യം' എന്നാലെന്ത്?

2. വേദപുസ്തകവും പാരമ്പര്യവും തമ്മിലുള്ള ബന്ധത്തിലേക്കു താഴെപ്പറയുന്ന വേദഭാഗങ്ങൾ നൽകുന്ന സൂചനകൾ ചുരുക്കമായി പ്രസ്താവിക്കുക: 2 യോഹ. 12:3; യോഹ. 13, 14; ഫിലിപ്യ 4:9; കൊലോ. 4:16, 1:2.

3. 'സഭാപാരമ്പര്യശില്പികൾ' ആരൊക്കെയാകാം?

## പാഠം 2

# ദൈവമാതാവായ വി. കന്യകമറിയാം

❑ വി. കന്യകമറിയാം ചരിത്രത്തിൽ ❑ വി. മറിയാം വേദശാസ്ത്രത്തിൽ ❑ വി. മറിയാം ആദ്ധ്യാത്മികതയിൽ ❑ വി. മറിയാമിനെക്കുറിച്ചുള്ള പഴയനിയമ സൂചനകൾ.

### 1. വി. കന്യകമറിയാം ചരിത്രത്തിൽ

വി. മറിയാമിന്റെ ജീവിതത്തെ സംബന്ധിച്ചു പരിമിതമെങ്കിലും ഏറ്റവും വിശ്വാസ്യവും ആധികാരികവുമായ വിവരങ്ങൾ ലഭിക്കുന്നതു സുവിശേഷങ്ങളിൽ നിന്നാണ്. ചില പുരാതന കൃതികളും മറിയാമിന്റെ ജീവചരിത്രവസ്തുതകൾ പ്രതിപാദിക്കുന്നവയായിട്ടുണ്ടെങ്കിലും (ഉദാ. കന്യകമറിയാമിന്റെ ജനനത്തെക്കുറിച്ചുള്ള സുവിശേഷം, വി. മത്തായിയുടെ നാമത്തിലുള്ള അപ്പോക്രിഫൽ സുവിശേഷം, വി. യാക്കോബിന്റെ പ്രഥമ സുവിശേഷം, തച്ചനായ യൗസേഫിന്റെചരിത്രം, കന്യകമറിയാമിന്റെ വാങ്ങിപ്പിനെ സംബന്ധിച്ചു വി. യോഹന്നാന്റെ പുസ്തകം) അവയിലെ അതിശയോക്തിപരമായ ചില വിവരണങ്ങളും പരസ്പരവൈരുധ്യങ്ങളും അവയുടെ വിശ്വാസ്യതയ്ക്കു മങ്ങലേല്പിക്കുന്നു. എങ്കിലും സുവിശേഷങ്ങളിൽ നിന്നു ലഭിക്കുന്ന വിവരങ്ങളോടു നീതിപാലിക്കുന്ന മേല്പറഞ്ഞ കൃതികളിലെ വസ്തുതകൾ പ്രയോജനകരങ്ങളാണ്.

### ജനനം, ബാല്യം, വിവാഹനിശ്ചയം

മറിയാമിന്റെ മാതാപിതാക്കൾ യൂയാക്കീമും ഹന്നായും ആയിരുന്നു. പ്രാർത്ഥനയുടെയും നേർച്ചയുടെയും ഫലമായി ഉണ്ടായ പൈതലാണു മറിയാം. മാതാപിതാക്കളുടെ നേർച്ചയനുസരിച്ചു യേറുശലേം ദേവാലയത്തിൽ വളർത്തപ്പെടുന്ന പെൺകുഞ്ഞുങ്ങളുടെ ഗണത്തിലേക്കു മറിയാമും ചേർക്കപ്പെട്ടു. മറിയാമിനു പന്ത്രണ്ടു വയസ്സായപ്പോൾ ദേവാലയത്തിലെ പുരോഹിതന്മാരുടെ നേതൃത്വത്തിൽ വിവാഹനിശ്ചയം നടത്തി. മറിയാമിനെ വരിക്കുവാൻ യൗസേഫിനെ ദൈവം പ്രത്യേകം തെരഞ്ഞെടുത്തിരുന്നു എന്നുദാഹരിക്കുന്ന അടയാളങ്ങൾ ആ വിവാഹനിശ്ചയത്തിൽ നടന്നു എന്നു ചില രേഖകളിൽ പറയുന്നുണ്ട്.

### അറിയിപ്പ്

വിവാഹനിശ്ചയത്തിനുശേഷം മറിയാം നസ്രേത്തിലെ ഭവനത്തിൽ (ഈ ഭവനം മറിയാമിന്റെ പിതൃഭവനം തന്നെയാണോ, അതോ യൗസേഫിന്റെ ഭവനമാണോ എന്നു നിശ്ചയമില്ല) കഴിയുമ്പോഴാണു ദൈവദൂതനിൽനിന്ന്, ലോകരക്ഷകൻ തന്നിൽക്കൂടി ജനിക്കുവാൻ പോകുന്നുവെന്ന

അറിയിപ്പുണ്ടാകുന്നത് (ലൂക്കോ. 1:26). 'ഞാൻ കർത്താവിന്റെ ദാസി നിന്റെ വചനപ്രകാരം എനിക്കു ഭവിക്കട്ടെ' (ലൂക്കോ. 1:38) എന്നു പറഞ്ഞു കൊണ്ടു തന്റെ ഭാവിയെ മുഴുവൻ ബാധിക്കുന്ന ആ അറിയിപ്പിനെ അവൾ സ്വീകരിച്ചു. അതിന്റെ കോരിത്തരിപ്പിലും ആശങ്കയിലും ആയിരിക്കണം അധികം വൈകാതെ മറിയാം ഗലീലയിൽനിന്നു യഹൂദ്യയിലുള്ള തന്റെ ബന്ധുവായ ഏലിസബേത്തിനെ കാണാൻ പോയതും മൂന്നു മാസ ത്തോളം അവിടെ താമസിച്ചതും. ഏലിസബേത്ത് അന്ന് യോഹന്നാൻ സ്നാപകനെ തന്റെ ഉദരത്തിൽ വഹിക്കുന്നുണ്ടായിരുന്നു. ഏലിസബേ ത്തിന്റെ അഭിവാദനത്തിനു മറുപടിയായി മറിയാം പറഞ്ഞ വചനങ്ങൾ (ലൂക്കോ. 1:46-55) ആഴമായ ആത്മീയാനുഭവത്തെയും വിപ്ലവകരമായ സാമൂഹ്യ വ്യതിയാന ചിന്തയെയും പ്രകാശിപ്പിക്കുന്നവയാണ്. സാധാ രണ വിവാഹജീവിതത്തിൽക്കൂടെയല്ലാതെ, ദൈവാത്മാവിനാൽ തന്റെ ഉള്ളിൽ വളരുന്ന ശിശുവിനെക്കുറിച്ചു മറിയാമിന്റെ മനസ്സിലെ സങ്കല്പ ങ്ങൾ എന്തൊക്കെയായിരുന്നുവോ?

### യേശുവിന്റെ ജനനം

തനിക്കു വിവാഹം നിശ്ചയിച്ചിരിക്കുന്ന പെൺകുട്ടി ഗർഭിണിയാ ണെന്നു മനസ്സിലാക്കിയ നീതിമാനായ യൗസേഫ് ന്യായമായും ഒരു ആശ യക്കുഴപ്പത്തിലായി. മറിയാമിനോടുള്ള സ്നേഹവും സ്വന്തം പരമാർത്ഥ തയും അദ്ദേഹത്തെ ഒരു തീരുമാനത്തിലെത്തിച്ചു; മറിയാമിനെ രഹസ്യ ത്തിൽ ഉപേക്ഷിക്കുക.

എന്നാൽ ആ തീരുമാനം നടപ്പിൽ വരുന്നതിനു മുമ്പുതന്നെ യൗസേ ഫിനും ദൈവികമായ അരുളപ്പാടുണ്ടാവുകയും അതിന്റെ അടിസ്ഥാന ത്തിൽ മറിയാമിനെ സംശയിക്കാതെ ഭാര്യയായി അംഗീകരിക്കുവാൻ യൗസേഫ് തീർച്ചപ്പെടുത്തുകയും ചെയ്തു. ആഗസ്തുസ് ചക്രവർത്തി യുടെ ആജ്ഞപ്രകാരം സെൻസസ് എടുക്കപ്പെടേണ്ടതിനു യൗസേഫും മറിയാമും കൂടി യൗസേഫിന്റെ കുടുംബനാടായ ബേത്‌ലഹേമിലേക്കു പോയി. പൂർണ ഗർഭിണിയായിരുന്ന മറിയാമിനു ബേത്‌ലഹേമിലെത്തി യപ്പോൾ പ്രസവവേദന ആരംഭിച്ചു, ആൾത്തിരക്കു കാരണം സത്രങ്ങളി ലൊന്നും അവർക്കു പ്രവേശനം ലഭിച്ചില്ല. അവസാനം ഒരു പശുത്തൊ ട്ടിയിൽ അവർ അഭയം നേടി. മറിയാം അവിടെ യേശുവിനെ പ്രസവിച്ചു. ഒരുപക്ഷേ യൗസേഫിനു ബന്ധമുണ്ടായിരുന്നതോ അല്ലെങ്കിൽ അവരോട് അനുകമ്പ തോന്നിയതോ ആയ ഒരു 'ഭവന'ത്തിലേക്ക് (മത്താ. 2:11) അധികം താമസിയാതെ അവർ മാറിക്കാണണം.

### മറക്കാത്ത അനുഭവങ്ങൾ

യേശുവിന്റെ ബാല്യത്തോടനുബന്ധിച്ചു നടന്ന രണ്ടു സംഗതികൾ

എങ്കിലും വി. മറിയാമിന്റെ ഹൃദയത്തിൽ മായാത്ത സ്മരണകളേകിയിരുന്നു. ശുദ്ധീകരണകാലം തികഞ്ഞ് ശിശുവിനെ ദേവാലയത്തിൽ കൊണ്ടുചെന്നപ്പോൾ വൃദ്ധനായ ശീമോൻ ശിശുവിനെ കൈയിലേന്തി ദൈവത്തെ സ്തുതിച്ചിട്ട് മാതാവായ മറിയാമിന്റെ ചങ്കിൽക്കൂടി കടക്കുവാൻ പോകുന്ന വാളിനെക്കുറിച്ചു സൂചിപ്പിച്ചു (ലൂക്കോ. 2:34, 35). തന്റെ മകന്റെ ക്രൂശുമരണത്തിൽ തനിക്കു സംഭവിക്കുന്ന ആഘാതത്തെക്കുറിച്ച് ആയിരുന്നു ഈ സൂചനയെന്നു പിന്നീടു മനസ്സിലായി. കൂടാതെ പന്ത്രണ്ടാമത്തെ വയസ്സിൽ യെറുശലേം ദേവാലയത്തിൽ യേശുവിനെ കൊണ്ടുപോയതോടനുബന്ധിച്ച് നടന്ന സംഭവങ്ങളും (ലൂക്കോ. 2:41-52) വി. മറിയാം എന്നും ഓർമ്മിച്ചുകാണും.

## യേശുവിന്റെ പരസ്യശുശ്രൂഷാവേളയിൽ വി. മറിയാം

യേശുവിന്റെ പരസ്യശുശ്രൂഷയിലേയ്ക്കു തന്നെ ആനയിച്ച ഒരു പ്രധാന മുഖാന്തരം മറിയാമായിരുന്നു. പ്രസവിച്ചവൾ തന്നെ തന്റെ പ്രവർത്തന മണ്ഡലത്തിലേക്കും തന്നെ പ്രവേശിപ്പിച്ചു. ആ സംഭവമായിരുന്നുവല്ലോ കാനാവിലെ കല്യാണത്തിൽ വെള്ളത്തെ വീഞ്ഞാക്കിയത്. അതിന്റെ പിന്നിലെ പ്രധാന പ്രേരകശക്തി വി. മറിയാമായിരുന്നു. പുരാതന രേഖകളിലൊന്നിൽ പറയുന്നത്, യൗസേഫ് ഇതിനോടകം നിര്യാതനായിയെന്നാണ്. അതിന്റെയടിസ്ഥാനത്തിൽ ന്യായമായും ഊഹിക്കാവുന്നത് വി. മറിയാം യേശുവിന്റെ പരസ്യശുശ്രൂഷയിൽ തന്നെ അനുഗമിച്ചിരുന്നുവെന്നാണ്. ഒരുപക്ഷേ ഈ അനുധാവനത്തിന്റെ ആരംഭം കുറിച്ച സംഭവമായിരിക്കാം മറിയാം ഉൾപ്പെടെ തന്റെ ബന്ധുക്കൾ തന്നെക്കാണുവാൻ പോയത് (മത്താ. 12:46-50; മർക്കോ. 3:31-35; ലൂക്കോ. 8:19-21). യേശുവിന്റെ ക്രൂശുമരണത്തിന്റെ പശ്ചാത്തലത്തിലും അവസാനമായി വി. മറിയാമിനെ സുവിശേഷകൻ പരാമർശിക്കുന്നുണ്ട്. തന്റെ എല്ലാമായിരുന്ന ഏകജാതൻ ക്രൂശിൽ തറയ്ക്കപ്പെട്ടു കിടക്കുമ്പോൾ, ആ കുരിശിൻചുവട്ടിൽ കണ്ണീരൊഴുക്കുന്ന വി. മറിയാമിനെ നാം കാണുന്നു. അവിടെത്തന്നെ, യേശു മരണവേദനയനുഭവിക്കുമ്പോഴും തന്റെ മാതാവിനെ തന്റെ ശിഷ്യനായ യോഹന്നാന്റെ സംരക്ഷണയിൽ ഏല്പിച്ചുകൊടുക്കുന്ന രംഗം ഹൃദയസ്പൃക്കാണ് (യോഹ. 19:25-27).

## യേശുവിന്റെ മരണശേഷം വി. മറിയാമിന്റെ ജീവിതം

വി. യോഹന്നാൻ സസന്തോഷം തന്റെ ഗുരുവിന്റെ മാതാവിനെ തന്റെ ഭവനത്തിൽ കൈക്കൊണ്ടു. ആ ഭവനം ആദിമസഭയുടെ ആദ്യ കേന്ദ്രമായിരുന്നു. യേശുവിന്റെ ഉയിർപ്പിനുശേഷം ആദിമസഭ സമ്മേളിച്ച് യൂദായ്ക്കു പകരം, മത്ഥിയാസിനെ തെരഞ്ഞെടുത്തപ്പോൾ വി. മറിയാം അക്കൂട്ടത്തിലുണ്ടായിരുന്നു. ഒരു വിധത്തിൽ പറഞ്ഞാൽ, യേശുവിന്റെ

ഉയിർപ്പോടുകൂടി ആദിമ ശിഷ്യസമൂഹത്തിന്റെ ഒരു ചൈതന്യകേന്ദ്രമായി വി. മറിയാം മാറി. യേശുക്രിസ്തുവിന്റെ ജനനം, ബാല്യം മുതലായ സംഗതികളെക്കുറിച്ച് ആദിമസഭയ്ക്കു വിശദവിവരങ്ങൾ ലഭിച്ചതു വി. മറിയാമിൽ നിന്നായിരിക്കണം. എല്ലാവരുടേയും 'മാതാവാ'യി ആത്മീയ ചൈതന്യം നിറഞ്ഞ ഒരു വ്യക്തിത്വമായി, പ്രാർത്ഥനയിലും പ്രബോധനങ്ങളിലും ഉറ്റിരിക്കുവാൻ വി. മറിയാം പിന്നീടു ശ്രദ്ധിച്ചു. തന്റെ വാങ്ങിപ്പുവരെയും ആദിമസഭാംഗങ്ങളുടെ ഉത്തേജനകേന്ദ്രമായി വി. മറിയാം കഴിഞ്ഞു.

### വാങ്ങിപ്പ്

വി. മറിയാമിന്റെ വേർപാടിനെക്കുറിച്ചു മാത്രമായി ഒരു പുരാതന കൃതിയുണ്ട്. അതിൽ പറയുന്നത് മാതാവിന്റെ അന്ത്യനിമിഷത്തിൽ അപ്പൊസ്തലന്മാർ വിവിധ ദേശങ്ങളിൽനിന്ന് അത്ഭുതകരമായി അവിടെ എത്തിച്ചേർന്നെന്നും, യേശുക്രിസ്തു വി. മറിയാമിന്റെ ആത്മാവിനെ സ്വീകരിച്ചുകൊണ്ടുപോയെന്നും അതിനെത്തുടർന്നു ശിഷ്യന്മാർ മാതാവിന്റെ ഭൗതികശരീരം ഗത്സമേനയിലെ കബറിൽ സംസ്ക്കരിച്ചുവെന്നുമാണ്. അതേ കൃതിയിൽ അവസാനമായി പറയുന്നത് കബറിൽനിന്ന് വി. മറിയാമിന്റെ ശരീരം പറുദീസയിലേക്ക് എടുക്കപ്പെട്ടുവെന്നുമാണ്. ഏതായാലും വി. മാതാവിന് അനുഗ്രഹകരമായ ഒരു വേർപാടും യാത്രയയയ്ക്കലുമാണ് ഉണ്ടായതെന്നു നിസ്സംശയം പറയാം. സഭയിൽ മാതാവിന്റെ വാങ്ങിപ്പു സ്മരിക്കുന്നത് ആഗസ്റ്റ് 15-നാണ്.

## 2. വി. മറിയാം വേദശാസ്ത്രത്തിൽ

### 'ദൈവമാതാവ്'

വി. മറിയാമിനെ കത്തോലിക്കാ, ഓർത്തഡോക്സ് സഭാപാരമ്പര്യങ്ങളിൽ പ്രത്യേകിച്ച് 'ദൈവമാതാവ്' എന്നു സംബോധന ചെയ്യുന്നുണ്ട്. അനാദിയായ ദൈവത്തിന്റെ അനാദിയായ മാതാവ് എന്ന സൂചനയല്ല ഈ പദം നൽകുന്നത്. ലോകരക്ഷയ്ക്കുവേണ്ടി മനുഷ്യനായ ദൈവത്തിന്റെ ജനനി എന്ന സൂചനയാണ് ഈ പദത്തിനുള്ളത്. യേശുക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്നു. തന്റെ ദൈവത്വത്തിന്റെ അടിസ്ഥാനത്തിൽ. തന്റെ മാതാവിനെ, 'ദൈവമാതാവ്' 'ദൈവപ്രസവിത്രി' എന്നൊക്കെ വിളിക്കുന്നു. യേശുക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിക്കുന്നതോ പരിമിതപ്പെടുത്തുന്നതോ ആയ അബദ്ധോപദേശങ്ങൾ ഉണ്ടായപ്പോൾ സത്യവിശ്വാസത്തിന്റെ പ്രതീകമായി 'ദൈവമാതാവ്' എന്ന പദപ്രയോഗത്തിന് പ്രചാരം സിദ്ധിച്ചു. മറിയാമിനെ 'ദൈവമാതാവ്' എന്നു വിളിക്കുവാൻ പാടില്ല, 'ക്രിസ്തുമാതാവ്' എന്നു വിളിക്കണം എന്നു പറഞ്ഞ നെസ്തോറിയസിന്റെ വീക്ഷണത്തിന്റെ പ്രധാന ബലഹീനത

ക്രിസ്തുവിന്റെ ദൈവത്വത്തെക്കുറിച്ചു മതിയായ ഉൾക്കാഴ്ചയില്ലായിരുന്നുവെന്നതാണ്.

## കന്യകയിൽ നിന്നുള്ള ജനനവും യുക്തിചിന്തയും

കന്യകയിൽ നിന്നുള്ള ജനനം സാധാരണ യുക്തിക്കു നിരക്കുന്നതല്ലാത്തതിനാൽ അതിനു വലിയ പ്രാധാന്യം കൊടുക്കേണ്ടതില്ല എന്നു ചില ആധുനിക വേദശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ അങ്ങനെ ചിന്തിച്ചാൽ ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാന സംഗതിയായ മനുഷ്യാവതാരം പോലും നിഷേധിക്കേണ്ടതായി വരും. ദൈവം മനുഷ്യനായി എന്നത് യുക്തിക്ക് അതീതമായ സംഗതിയാണ്. അതുപോലെതന്നെ മനുഷ്യാവതാരത്തിൽ താൻ കന്യകയിൽനിന്നു ജഡമെടുത്തു എന്നതും യുക്തിക്ക് അതീതമായ സംഗതിയാണ്. സാധാരണ യുക്തിക്കു നിരക്കുന്ന ജനനം, മരണത്തിനു വിധേയമായ ഒരു വംശത്തിന്റെ നിലനില്പിനും വർദ്ധനവിനും വേണ്ടിയുള്ളതാണ്. എന്നാൽ ദൈവത്തിന്റെ ജനനത്തിന്റെ ഉദ്ദേശ്യം തന്നെ ഇതല്ല. മരണത്തിനു വിധേയമല്ലാത്ത ഒരു വംശത്തെ പുതുതായി സൃഷ്ടിക്കുക എന്നതായിരുന്നു ആ ഉദ്ദേശ്യം. അതുകൊണ്ട് ആ ഉദ്ദേശ്യത്തിന് അതിന്റേതായ പ്രത്യേകതയുള്ള മാർഗവും ദൈവം സ്വീകരിച്ചു. മാത്രമല്ല, ദൈവത്തിന് ഒരു കാര്യവും അസാധ്യവുമല്ല.

## 'അമലോത്ഭവ സിദ്ധാന്തം' സ്വീകാര്യമോ?

1854-ൽ 9-ാം പീയൂസ് മാർപാപ്പാ നടത്തിയ പ്രഖ്യാപനമനുസരിച്ച് കന്യകമറിയാമിന്റെ 'അമലോത്ഭവം' സഭയുടെ വിശ്വാസപ്രമാണമാണെന്നു കത്തോലിക്കാസഭ വിശ്വസിക്കുന്നു. 'അമലോത്ഭവ' എന്നതുകൊണ്ടുദ്ദേശിക്കുന്നത്, കന്യകമറിയാം 'കർമ്മപാപ'ത്തിൽ നിന്നു മാത്രമല്ല, 'ജന്മപാപ'ത്തിൽ നിന്നും ഒഴിഞ്ഞിരിക്കുന്നുവെന്നതാണ്. 'ജന്മപാപം' കൊണ്ടിവിടെ ഉദ്ദേശിക്കുന്നത് ലളിതമായി പറഞ്ഞാൽ ആദാമ്യവീഴ്ച മൂലം മനുഷ്യവർഗം മുഴുവനും പങ്കുചേരുന്ന പാപാവസ്ഥയും മരണാവസ്ഥയും ആണ്. ഇതിൽനിന്നു കന്യകമറിയാം ഒഴിഞ്ഞിരുന്നുവെന്നു പറഞ്ഞാൽ, കന്യകമറിയാം മനുഷ്യവർഗത്തിൽ ഉൾപ്പെടാത്തവളായിരുന്നു എന്നു സൂചന വരും. റോമ. 5:12-ൽ പറയുന്ന "എല്ലാവരും പാപം ചെയ്തു...." എന്ന അവസ്ഥയിൽ നിന്നു മറിയാം ഒഴിവായിരുന്നുവെന്നും അതിനാൽ അവൾക്ക് രക്ഷയുടെ ആവശ്യം ഇല്ലായിരുന്നുവെന്നും പറയേണ്ടതായി വരും. അതുകൊണ്ട് 'അമലോത്ഭവ' സിദ്ധാന്തം സ്വീകാര്യമല്ല. വീണ്ടെടുപ്പ് ആവശ്യമുള്ള സൃഷ്ടിയുടെ ഭാഗംതന്നെയാണു വി. മറിയാമും. പിതാക്കന്മാരുടെ എഴുത്തുകളിൽ 'മാലിന്യം ഇല്ലാത്തവൾ' എന്ന വിശേഷണം മറിയാമിനുപയോഗിക്കുമ്പോൾ അവൾ 'അമലോ

ത്തവ'യായിരുന്നുവെന്നല്ല പ്രത്യുത വിശുദ്ധിയിൽ തികഞ്ഞവളായിരുന്നു എന്നാണർത്ഥമാക്കുന്നത്.

### കന്യകമറിയാമിന് രക്ഷാപ്രവർത്തനത്തിൽ സഹകാർമികത്വം ഉണ്ടോ?

രക്ഷകന്റെ മാതാവായിരുന്നതുകൊണ്ട് രക്ഷാപ്രവർത്തനത്തിൽ സഹകാർമികത്വം ഉണ്ടെന്നു പറയുവാൻ സാധ്യമല്ല. യേശുക്രിസ്തു മാത്രമേ ഏകരക്ഷകനും മദ്ധ്യസ്ഥനുമായിട്ടുള്ളു. എന്നാൽ ആ ഏക മദ്ധ്യസ്ഥനോടുള്ള ബന്ധത്തിൽ, കന്യകമറിയാമിന് ഒരു പ്രത്യേക സ്ഥാനം സഭ കല്പിക്കുന്നുണ്ട്.

### 3. വി. കന്യകമറിയാം-ആദ്ധ്യാത്മികതയിൽ

ആദ്ധ്യാത്മിക മണ്ഡലത്തിൽ വിശുദ്ധ ജീവിതത്തിന്റെ മകുടോദാഹരണമായി വി. മറിയാം ഗണിക്കപ്പെടുന്നു. പരിശുദ്ധന്മാരുടെ ഗണത്തിൽ പ്രഥമ സ്ഥാനത്താണ് വി. മറിയാം എന്നും സ്മരിക്കപ്പെടുന്നത്. താഴ്മയുടെയും, ത്യാഗത്തിന്റെയും, നിശബ്ദ സേവനത്തിന്റെയും, നിർമലസ്നേഹത്തിന്റെയും ഒക്കെ എത്ര രംഗങ്ങളിലാണ് മറിയാം ശോഭിക്കുന്നത്.

സഭയുടെ ആരാധനയിൽ, മാതാവിൽകൂടി ക്രിസ്തുവിങ്കലേക്കുള്ള അപേക്ഷകൾക്ക് പ്രത്യേക പ്രാധാന്യം കൊടുക്കുന്നുണ്ട്. പാശ്ചാത്യ പൗരസ്ത്യ സഭാപാരമ്പര്യങ്ങളിൽ അഞ്ച് പെരുന്നാളുകൾ വി. മാതാവിന്റെ നാമത്തിൽ കൊണ്ടാടുന്നുണ്ട്. (1) ആഗസ്റ്റ് 15: കന്യകമറിയാമിന്റെ വാങ്ങിപ്പ് (2) മാർച്ച് 25: കന്യകമറിയാമിനോടുള്ള അറിയിപ്പ് (3) ജനുവരി 15: വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ പ്രാർത്ഥനയുടെ പെരുന്നാൾ (4) മെയ് 15: കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ പ്രാർത്ഥനയുടെ പെരുന്നാൾ (5) ഡിസംബർ 26: മാതാവിന്റെ പുകഴ്ചപ്പെരുന്നാൾ. കന്യകമറിയാമിന്റെ പ്രത്യേക സ്മരണയ്ക്കായി സഭ ശൂനോയോ നോമ്പ് (പതിനഞ്ചു നോമ്പ് അഥവാ മാതാവിന്റെ വാങ്ങിപ്പിന്റെ ഓർമ്മയുടെ നോമ്പ്) ആഗസ്റ്റ് ഒന്നു മുതൽ പതിനഞ്ചു വരെ അനുഷ്ഠിക്കുന്നുണ്ട്.

കത്തോലിക്കാസഭയിൽ കന്യകമറിയാമിന്റെ ജനനപ്പെരുന്നാളായി സെപ്തംബർ 8 ആചരിക്കുന്നു. ക്രൈസ്തവ ചരിത്രത്തിൽ വിശുദ്ധന്മാർ അവരുടെ ജീവാവസാനം മൂലമാണ് ക്രിസ്തുവിനെ മഹത്ത്വപ്പെടുത്തിയത്. അതുകൊണ്ട് യേശുക്രിസ്തുവിന്റെയൊഴികെ മനുഷ്യരാരുടേയും ജനനപ്പെരുന്നാൾ കൊണ്ടാടുന്ന പാരമ്പര്യം ഓർത്തഡോക്സ് സഭകൾക്കില്ല (യോഹന്നാൻ സ്നാപകന്റെ ജനനം ഒരു ഞായറാഴ്ച സ്മരിക്കുന്നുണ്ട് എങ്കിലും അത് ക്രിസ്തുവിന്റെ ജനനത്തിന് മുമ്പു നടന്ന ഒരു സംഭവമായി, രക്ഷാചരിത്രപരമായ ഒരു സ്മരണയായി കരുതിയാൽ മതി.

യോഹന്നാൻ സ്നാപകന്റെ പെരുന്നാൾ യഥാർത്ഥത്തിൽ അദ്ദേഹത്തിന്റെ ശിരച്ഛേദത്തിന്റെ പെരുന്നാളാണ്). അതുകൊണ്ടാണ് സെപ്തംബർ എട്ട് സഭയുടെ ഔദ്യോഗിക പെരുന്നാളുകളിൽ ഉൾപ്പെടാത്തതും, എട്ടുനോമ്പ് കാനോനിക നോമ്പായിട്ട് പ്രഖ്യാപിക്കാത്തതും. എന്നാൽ അനുതപിക്കുവാനും ക്രിസ്തുവിനോടും സഭാജീവിതത്തോടും കൂടുതൽ അടുക്കുവാനും ഉപകരിക്കുന്നവിധത്തിൽ എട്ടുനോമ്പോ, ഏതൊരു പ്രത്യേക നോമ്പോ, ആചരിക്കപ്പെട്ടാൽ അനുഗ്രഹപ്രദമായിരിക്കും.

## 4. വി. മറിയാമിനെക്കുറിച്ചുള്ള പഴയനിയമ സൂചനകൾ

ഓർത്തഡോക്സ് ആരാധനക്രമങ്ങളിൽ പലയിടത്തും വി. മറിയാമിനെക്കുറിച്ചുള്ള പഴയനിയമ സൂചനകൾ എടുത്തുപറയാറുണ്ട്. അവയിൽ പ്രധാനപ്പെട്ട ചിലത് താഴെ പറയുന്നവയാണ്. 1. ഹവ്വ: ഹവ്വായിൽക്കൂടി പഴയ സൃഷ്ടി രംഗപ്രവേശം ചെയ്തു. രണ്ടാം ഹവ്വായായ മറിയാമിൽക്കൂടി പുതിയ സൃഷ്ടിയുടെ ആദ്യജാതൻ രംഗപ്രവേശം ചെയ്തു. ഒന്നാം ഹവ്വായിൽ വീഴ്ച ആരംഭിച്ചുവെങ്കിൽ രണ്ടാം ഹവ്വായിൽ രക്ഷയും ആരംഭിക്കുന്നു. 2. കുഞ്ഞാട് ചുറ്റിനിന്ന ചെടി (ഉല്പ. 22:13). 3. സ്വർഗത്തിലേക്കു കരേറ്റുന്ന ഗോവേണി (ഉല്പ. 28:12). 4. അഗ്നി ധരിച്ച മുൾപ്പടർപ്പ് (പുറ. 3:2). 5. മന്ന ഇട്ടുവച്ച പൊൻപാത്രം (പുറ. 16:33). 6. ന്യായപ്രമാണപ്പെട്ടകം (പുറ. 26:33). 7. അഹറോന്റെ തളിർത്ത വടി (സംഖ്യാ 17:8). 8. ഗിദയോൻ പറഞ്ഞ അടയാളമായ രോമക്കെട്ട് (ന്യായ. 6:36-40). 9. ഏലീശായുടെ പുതിയ മൺകുടം (2 രാജാ. 2:19-25). 10. തുറക്കപ്പെടാത്ത അടയ്ക്കപ്പെട്ട വാതിൽ (എസ്ക്കി. 44:2).

### അഭ്യാസങ്ങൾ

1. താഴെപറയുന്ന വേദഭാഗങ്ങളിൽ ഏതെങ്കിലും ഒന്നിനെ അടിസ്ഥാനമാക്കി വി. മറിയാമിന്റെ ജീവിതദൂത് എഴുതുക. ലൂക്കോ. 1:26-38, 1:46-55; യോഹ. 2:1-12.

2. യോഹ. 2:4-ന്റെ ശരിയായ പരിഭാഷ, 'സ്ത്രീയെ എനിക്കും നിനക്കും എന്ത്? എന്നാണ്. 'തമ്മിൽ' എന്നുംകൂടി തെറ്റായി ചേർത്തതിനാൽ വരുന്ന ആശയ വ്യത്യാസം വ്യക്തമാക്കുക.

3. എട്ടുനോമ്പ് ദൈവത്തിനു പകരം വി. മറിയാമിനെ ആരാധിക്കുന്നതിനു പ്രേരണ നൽകുന്നുവെന്ന വിമർശനത്തോടുള്ള നിങ്ങളുടെ പ്രതികരണം ചുരുക്കത്തിൽ പ്രസ്താവിക്കുക.

## പാഠം 3

# അപ്പൊസ്തലന്മാർ - ഭാഗം 1

❑ വിശുദ്ധ പത്രോസ്: ജീവിതം ❑ കൃതികൾ ❑ സഭയിലെ സ്ഥാനം ❑ വി. യാക്കോബും വി. യോഹന്നാനും: ജീവിതം ❑ വി. യോഹന്നാന്റെ കൃതികൾ.

### 1. വി. പത്രോസ്: ജീവിതം

#### പേരുകൾ

വി. പത്രോസിനു പുതിയനിയമത്തിൽ മൂന്നു പേരുകൾ കൂടി ഉപയോഗിച്ചു കാണുന്നു; വളരെ സാധാരണയായി 'ശീമോൻ' എന്നും വിരളമായി 'ശിമയോൻ' എന്നും ചിലപ്പോൾ 'കേഫാ' എന്നും. ഇതിൽ 'ശീമോൻ' എന്നതായിരുന്നു അദ്ദേഹത്തിന്റെ ആദ്യനാമം ('ശിമയോൻ' ലോപിച്ചതാണ് 'ശീമോൻ'). കേഫാ എന്ന് അരമായ ഭാഷയിലും, 'പത്രൊസ്' എന്ന് ഗ്രീക്കിലും പറഞ്ഞാൽ ഒന്നുതന്നെ, പാറ. പല യഹൂദന്മാരും അന്ന് അവരുടെ സ്വന്തം പേരിന്റെ ഗ്രീക്കു രൂപവും കൂടി ഉപയോഗിക്കുമായിരുന്നു (ഉദാ. തോമസ് - ദിദിമോസ്; തബീഥാ - ഡോർക്കാസ്). 'കേഫാ' എന്ന പേര് ശീമോന് യേശുക്രിസ്തു പുതിയതായി നൽകിയതായിരുന്നു. സുവിശേഷകന്മാർ പലപ്പോഴും 'ശീമോൻ പത്രോസ്' എന്ന് പഴയപേരും പുതിയപേരും ചേർത്ത് ഉപയോഗിച്ചു കാണുന്നു.

#### ലഘു ജീവചരിത്രം

വി. പത്രോസ് ഗലീലയിലെ ബെത്സയിദ ഗ്രാമക്കാരനായിരുന്നു. പിതാവിന്റെ പേര് യോഹന്നാൻ. വിവാഹിതനായിരുന്ന പത്രോസ് തന്റെ കുടുംബം പുലർത്തുവാൻ മീൻപിടിത്തം തൊഴിലായി സ്വീകരിച്ചു. പത്രോസിന്റെ തൊഴിൽ ചരിത്രത്തിൽ ഒരത്ഭുതം കാണിച്ചുകൊണ്ട് യേശു അദ്ദേഹത്തെ 'മനുഷ്യരെ പിടിക്കുവാൻ' (ലൂക്കോ. 5:1-11) വിളിച്ചു. ഒരുപക്ഷേ യേശു അദ്ദേഹത്തെ വിളിക്കുന്നതിന് മുമ്പ്, പത്രോസ് ഒരിക്കൽ തന്റെ സഹോദരനായ അന്ത്രയോസ് മുഖാന്തരം യേശുവിനെ ഒന്നു പരിചയപ്പെട്ടു കാണും (യോഹ. 1:40-42). പത്രോസിന്റെ ഭവനത്തിൽ യേശു ചെന്ന് അദ്ദേഹത്തിന്റെ അമ്മാവിയമ്മയെ സൗഖ്യമാക്കിയതോടെ പത്രോസിന്റെ ഹൃദയം മുഴുവനും യേശു പിടിച്ചടക്കിക്കഴിഞ്ഞിരുന്നു. തികഞ്ഞ പരമാർത്ഥതയും നേതൃത്വശക്തിയും നിർമല സ്നേഹവും നിറഞ്ഞ ഒരു വ്യക്തിത്വത്തെയാണ് പത്രോസിൽ നാം പിന്നീട് പരിചയപ്പെടുന്നത്. അതുകൊണ്ടുതന്നെ ശിഷ്യസമൂഹത്തിൽ ഒന്നാമനായും യേശുവിന്റെ

ഏറ്റവും ഉറ്റബന്ധമുള്ള ശിഷ്യന്മാരിൽ ഒരുവനായും അദ്ദേഹം പ്രതിഷ്ഠിക്കപ്പെട്ടു.

യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷയിലെ ചില അനർഘ നിമിഷങ്ങൾക്ക് സാക്ഷികളായ ചുരുക്കം ചിലരിൽ ഒരാളായിരുന്നു വി. പത്രോസ്. അങ്ങനെ മറുരൂപമലയിലും, ഗത്സമേനയിൽ ഗുരുവിനു സമീപത്തും, ഉയിർപ്പിന്റെ സത്യം ആദ്യം ബോധ്യപ്പെട്ടവരിലും, വി. പത്രോസ് ഉണ്ടായിരുന്നു. ശിഷ്യസമൂഹത്തിന്റെ നാവായി പലപ്പോഴും വർത്തിച്ചിരുന്നത് പത്രോസായിരുന്നു (ഉദാ. മത്താ. 15:15; 16:15, 16; 18:21; ലൂക്കോ. 9:33).

ശിഷ്യന്മാരിൽ ഏറ്റവും കൂടുതൽ യേശുവിന്റെ ശാസന കേൾക്കുന്നതും പത്രോസ് തന്നെയാണ് (ഉദാ. മത്താ. 16:22, 23; മർക്കോ. 8:32, 33). യേശുവുമായുള്ള ബന്ധത്തിൽ ആരെല്ലാം ഇടറിയാലും താനിടറുകയില്ലെന്നു പ്രഖ്യാപിച്ച പത്രോസ് അധികം താമസിയാതെതന്നെ യേശുവിനെ മൂന്നു പ്രാവശ്യം തള്ളിപ്പറയുവാൻ ഇടയായി. തനിക്ക് പറ്റിയ അബദ്ധം മനസ്സിലാക്കുന്ന പത്രോസ് ആവോളം അനുതപിച്ചു. ആ അനുതാപത്തിന്റെ അംഗീകാരമായാണ് യേശു ശിഷ്യസമൂഹത്തിന്റെ പ്രതിനിധിയായി പത്രോസിനെ വിളിച്ച് തന്റെ ആടുകളെ നയിപ്പാനുള്ള ഉത്തരവാദിത്വം അദ്ദേഹത്തെ ഏല്പിക്കുന്നത്.

യേശുവിന്റെ സ്വർഗ്ഗാരോഹണത്തോടെ ശിഷ്യസമൂഹത്തിന്റെ നേതാവായി പത്രോസ് കാര്യങ്ങൾ വളരെ ഭംഗിയായി ക്രമീകരിച്ചു. മത്ഥിയാസിനെ തെരഞ്ഞെടുത്തപ്പോഴും പെന്തിക്കോസ്തിയിലും പത്രോസ് തന്റെ നേതൃത്വപാടവം വ്യക്തമാക്കി. ക്രൈസ്തവ സമൂഹത്തിൽ നിന്നുള്ള ആദ്യ പ്രസംഗകൻ മാത്രമല്ല, ആദ്യത്തെ അത്ഭുതപ്രവർത്തകനും, ആദ്യത്തെ തടവുപുള്ളിയും കൂടിയാണ് വി. പത്രോസ്. ജാതികളെയും സഭയിലേയ്ക്ക് വിളിക്കുവാനുള്ള ഉത്തരവാദിത്വവും ഉൾക്കാഴ്ചയും ആദ്യം പ്രാപിക്കുന്നതും വി. പത്രോസാണെന്നു പറയാം.

വി. പത്രോസിന്റെ സുവിശേഷഘോഷണത്തിനു നാലു മണ്ഡലങ്ങൾ എങ്കിലും ഉണ്ടായിരുന്നിരിക്കണം. (1) യഹൂദ്യയും പരിസരപ്രദേശങ്ങളും. (2) അന്ത്യോഖ്യയും ചുറ്റുപാടും. (3) ഏഷ്യയുടെ ചില ഭാഗങ്ങൾ. (4) റോം. അദ്ദേഹത്തിന്റെ സുവിശേഷ ഘോഷണയാത്രയിൽ സന്തതസഹചാരിയായി മർക്കോസും ഉണ്ടായിരുന്നു. മർക്കോസിന്റെ സുവിശേഷത്തിന്റെ പ്രധാന അടിസ്ഥാനമായി കരുതപ്പെടുന്നത് യേശുവിനെക്കുറിച്ചുള്ള വി. പത്രോസിന്റെ സ്മരണകളാണ്.

അപ്പൊസ്തലപ്രവൃത്തികൾ പന്ത്രണ്ടാം അദ്ധ്യായം വരെ മിക്കവാറും നാം വായിക്കുന്നത് വി. പത്രോസിന്റെ പ്രവർത്തനങ്ങളെക്കുറിച്ചാണ്. അദ്ദേഹത്തിന്റെ അചഞ്ചലമായ വിശ്വാസവും അപാരമായ ധൈര്യവും പ്രകടമാക്കുന്ന പല സംഭവങ്ങളും നാം അവിടെ പരിചയപ്പെടുന്നു.

വി. പത്രോസിന്റെ രക്തസാക്ഷിത്വത്തോടനുബന്ധിച്ച് 'പത്രോസിന്റെയും പൗലോസിന്റെയും പ്രവൃത്തികൾ' എന്ന പുരാതന രേഖയിൽ ഒരു സംഭവം വിവരിക്കുന്നു. പത്രോസിന് റോമിൽ, അക്രൈസ്തവരായവരുടെ എതിർപ്പ് കൂടിവന്നു. തന്നെ വധിക്കുവാനുള്ള ആലോചനയും ഉണ്ടെന്നറിഞ്ഞപ്പോൾ ചില ക്രൈസ്തവ സഹോദരങ്ങളുടെ നിർദ്ദേശപ്രകാരം റോമിൽ നിന്ന് അദ്ദേഹം ഒളിച്ചോടി. ആ വഴിക്കപ്പോൾ റോമിനെ ലക്ഷ്യമാക്കി യേശു നടന്നുവരുന്നതായി പത്രോസ് കണ്ടു. "ഗുരോ, നീ എവിടേയ്ക്ക്?" എന്നു പത്രോസ് ചോദിച്ചു. അതിനുത്തരമായി, പത്രോസിനു പകരമായി വീണ്ടും ഒന്നു കൂടി കുരിശിക്കപ്പെടുവാൻ താൻ റോമിലേക്ക് പോകുകയാണെന്ന് യേശു പറഞ്ഞു. അതിന്റെ സാരം മനസ്സിലാക്കിയ പത്രോസ്, റോമിലേയ്ക്ക് തന്നെ തിരിച്ചുപോയി. അവിടെവച്ച് അദ്ദേഹം ബന്ധനസ്ഥനാക്കപ്പെട്ടു.

നീറോ ചക്രവർത്തിയുടെ തീരുമാനപ്രകാരം അദ്ദേഹം കുരിശിൽ തറയ്ക്കപ്പെടുവാൻ വിധിക്കപ്പെട്ടു. ക്രൂശീകരണത്തിനു വിധിക്കപ്പെട്ട പത്രോസിനു ഒരാഗ്രഹമേ ഉണ്ടായിരുന്നുള്ളു. തന്റെ ഗുരുവിന്റെ കാലുകളിൽ ചുംബിക്കുന്ന രീതിയിൽ തലകീഴായി കുരിശിക്കപ്പെടണം എന്ന്. അതു നിറവേറ്റപ്പെട്ടു. വി. പത്രോസും വി. പൗലോസും ഒരുമിച്ച് ഒരു ദിവസം വധിക്കപ്പെട്ടു എന്നാണ് വിശ്വസിക്കുന്നത്. പരമ്പരാഗതമായി വിശ്വസിക്കുന്നത് എ.ഡി. 67 ജൂൺ മാസം 29-ന് അവർ രക്തസാക്ഷികളായെന്നാണ്. അതുകൊണ്ട് സഭ അവരുടെ പെരുന്നാൾ ജൂൺ 29-ാം തീയതി കൊണ്ടാടുന്നു.

വി. പത്രോസിന്റെ ഭൗതികാവശിഷ്ടങ്ങൾ സംസ്കരിച്ചിരിക്കുന്ന സ്ഥാനത്താണു റോമിലെ സുപ്രസിദ്ധമായ സെന്റ് പീറ്റേഴ്സ് ബസിലിക്കാ സ്ഥിതിചെയ്യുന്നത്.

### കൃതികൾ

പുതിയനിയമത്തിൽ വി. പത്രോസിന്റെ നാമത്തിലുള്ള രണ്ടു ലേഖനങ്ങളുണ്ട്. ഒന്നാം ലേഖനം യേറുശലേമിൽ വച്ചും രണ്ടാം ലേഖനം റോമിൽ വച്ചും എഴുതപ്പെട്ടതാകണം. ഒന്നാം ലേഖനം പ്രധാനമായും പീഡകൾ അനുഭവിക്കുന്നവരെ ധൈര്യപ്പെടുത്തുവാനാണ് എഴുതപ്പെട്ടത്. കഷ്ടതയനുഭവിക്കുന്നവർക്ക് ആശ്വാസവും പ്രത്യാശയും പകരുന്ന അനേകം ദൂതുകൾ ഈ ലേഖനത്തിൽ കാണാം (ഉദാ. 1 പത്രോ. 1:6, 7; 3:13, 17; 4:13, 16). രണ്ടാം ലേഖനത്തിൽ ദൈവത്തിന്റെ വിളിയും തെരഞ്ഞെടുപ്പും ഓർപ്പിച്ചുകൊണ്ട്, അബദ്ധോപദേശങ്ങളിൽ നിന്നും അധാർമ്മിക ജീവിതത്തിൽ നിന്നും ഒഴിഞ്ഞു ക്രിസ്തുവിന്റെ വരവിന്റെ പ്രത്യാശയിൽ സൂക്ഷ്മതയോടിരിപ്പാൻ ആഹ്വാനം ചെയ്യുന്നു.

### സഭയിലെ സ്ഥാനം

വി. പത്രോസിന് മറ്റ് അപ്പൊസ്തലന്മാരുടെയിടയിൽ ഒരു പ്രത്യേക സ്ഥാനം ഉണ്ടായിരുന്നുവെന്നതു തർക്കമറ്റ സംഗതിയാണ്. പക്ഷേ ഈ സ്ഥാനത്തെ മേലധികാരമായി തെറ്റിദ്ധരിക്കരുതെന്നു മാത്രം. അധികാരത്തെയും സ്ഥാനത്തെയും രണ്ടായി നാം കാണണം. ശിഷ്യന്മാർക്ക് യേശു നൽകുന്ന 'അധികാരം' എപ്പോഴും പൊതുവായിട്ടായിരുന്നു നൽകിയിരുന്നത് (മത്താ. 10:1; 19:28; 28:18–20; യോഹ. 20:23; മർക്കോ. 16:14–18). പത്രോസിനുണ്ടായിരുന്ന സ്ഥാനം അദ്ദേഹത്തിന്റെ വ്യക്തിപരമായ ഒരു ശ്രേഷ്ഠത കൊണ്ടായിരുന്നു. ആ സ്ഥാനം മറ്റാർക്കും അവകാശപ്പെടാൻ സാധ്യമല്ല. പത്രോസിന്റെ 'സ്ഥാന'ത്തിനോടനുബന്ധിച്ച് യാതൊരു പ്രത്യേക അധികാരവും ലഭിച്ചതായോ പത്രോസ് അത് പ്രയോഗിച്ചതായോ ഒരു തെളിവും പുതിയനിയമത്തിൽ ഇല്ല. യെറുശലേം സുന്നഹദോസിൽ (അപ്പോ. പ്ര. 15) പത്രോസല്ല, വി. യാക്കോബാണ് അദ്ധ്യക്ഷൻ. മത്താ. 16:18–19 ലും യോഹ. 21:18–19 ലും ശിഷ്യന്മാരുടെ പ്രതിനിധിയായിട്ടു മാത്രമാണ് യേശു പത്രോസിനെ കാണുന്നത്.

## 2. വി. യാക്കോബും വി. യോഹന്നാനും: ജീവിതം

### ലഘുജീവചരിത്രം

പത്രോസിനോടൊപ്പം യേശുക്രിസ്തുവിന്റെ ശിഷ്യഗണത്തിൽ അകവൃത്തത്തിൽപ്പെട്ടവരായിരുന്നു യാക്കോബും യോഹന്നാനും. സെബദിയുടെയും ശോലുമിന്റെയും മക്കളായ യാക്കോബിനും യോഹന്നാനും 'ഇടിമക്കൾ' (പൊവനർഗസ്) എന്ന വിശേഷണം തികച്ചും അനുയോജ്യമായിരുന്നു. ഗലീലയിലെ ബെത്സയിദയിൽനിന്നും ശിഷ്യസമൂഹത്തിലേക്കു കടന്നുവന്ന ഇരുവരുടേയും പ്രധാന തൊഴിൽ മീൻപിടിത്തമായിരുന്നതിനാൽ സാഹസികത അവരുടെ പ്രത്യേകതയായിരുന്നു. പരമാർത്ഥ മനസ്സുണ്ടായിരുന്നതുകൊണ്ടുതന്നെ അവർക്ക് അനീതിയുടെ നേരെ ഇടിമിന്നലിന്റെ സ്വഭാവം കാട്ടുവാൻ പ്രേരണയുണ്ടായി (ലൂക്കോ. 9:54).

അപ്പനായ സെബദിയോടുകൂടെ വല നന്നാക്കിക്കൊണ്ടിരിക്കുമ്പോഴാണ് യേശു അവരെ വിളിച്ചത്. ഇളയവനായ യോഹന്നാൻ, യോഹന്നാൻ സ്നാപകന്റെ ശിഷ്യന്മാരിൽ ഒരുവനായിരുന്നു. യേശുവിനെ യോഹന്നാൻ ഒരുപക്ഷേ ആദ്യം പരിചയപ്പെടുന്നതിനെക്കുറിച്ചാണ് യോഹ. 1:35 മുതൽ 40 വരെയുള്ള ഭാഗങ്ങളിൽ നാം വായിക്കുന്നത്. ആ പരിചയപ്പെടലിനെക്കുറിച്ചു യോഹന്നാൻ തന്റെ സഹോദരനായ യാക്കോബിനോടു പറഞ്ഞുകാണുമായിരിക്കും. യേശു വിളിച്ച ഉടൻ പിതാവിനെയും, തങ്ങളുടെ തൊഴിലും ഉപേക്ഷിച്ച് തന്റെ പിന്നാലെ അവരിറങ്ങിപ്പുറപ്പെട്ടു.

സ്വന്തം ഭാവിയെക്കുറിച്ച് അവർ ദൈവരാജ്യവുമായി ബന്ധപ്പെടുത്തി ചിന്തിച്ചതു സ്വാഭാവികമായിരുന്നു. അതിന്റെയടിസ്ഥാനത്തിലാണ് അവർ യേശുവിന്റെയടുക്കൽ ഒരു പ്രത്യേക അപേക്ഷ സമർപ്പിച്ചത്; തന്റെ മഹത്വത്തിൽ ഒരാൾക്കു വലത്തും ഒരാൾക്ക് ഇടത്തും ഇരിപ്പാൻ അനുവാദം കിട്ടുവാൻ. കഷ്ടതയുടെയും മരണത്തിന്റെയും പാനപാത്രം അനുഭവിക്കുവാൻ അന്ന് യേശു അവർക്കു നൽകിയ ആഹ്വാനം അവർ സർവാത്മനാ സ്വീകരിക്കുക തന്നെ ചെയ്തുവെന്നാണു പിൽക്കാല ചരിത്രം വെളിപ്പെടുത്തുന്നത്.

പെന്തിക്കോസ്തിയിൽ പരിശുദ്ധാത്മ പ്രാപ്തിയെത്തുടർന്ന് വി. യാക്കോബും വി. യോഹന്നാനും സുവിശേഷ പ്രവർത്തനത്തിന് ഇറങ്ങിപ്പുറപ്പെട്ടു. യാക്കോബ്, യഹൂദ്യ, ശമറിയ, സ്പെയിൻ എന്നിവിടങ്ങളിൽ എതിർപ്പുകളെയെല്ലാം അവഗണിച്ചു ധൈര്യമായി പ്രവർത്തിച്ചു. അങ്ങനെ അപ്പൊസ്തലന്മാരിൽ ആദ്യ രക്തസാക്ഷിയാകുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഹേരോദാവ് അദ്ദേഹത്തെ വാൾകൊണ്ടു കൊല്ലിക്കയാണു ചെയ്തത് (അപ്പൊ. പ്ര. 12). അദ്ദേഹത്തെ വധിക്കുവാൻ നിയുക്തനായ ഉദ്യോഗസ്ഥൻ, അമാനുഷികമായ ധൈര്യവും യഥാർത്ഥ ക്രൈസ്തവസഹനവും കണ്ടു മാനസാന്തരപ്പെട്ടു ക്രിസ്ത്യാനിയായി. വി. യാക്കോബിന്റെ തിരുശേഷിപ്പുകൾ സ്പെയിനിൽ കൊണ്ടുപോയി അടക്കംചെയ്തു. സ്പെയിനിന്റെ പ്രത്യേക മദ്ധ്യസ്ഥനായി ഇന്നും വി. യാക്കോബിനെ സ്പെയിൻകാർ കരുതുന്നു.

അപ്പൊസ്തലന്മാരിൽ ഏറ്റവും പ്രായം കുറഞ്ഞവനും യേശുവിന്റെ ഏറ്റവും പ്രിയപ്പെട്ട ശിഷ്യനും ആയിരുന്നു വി. യോഹന്നാൻ. യോഹന്നാൻ സ്വയം വിശേഷിപ്പിക്കുന്നത് 'യേശു സ്നേഹിച്ച ശിഷ്യൻ' (യോഹ. 13:21–25; 19:26, 27; 20:1–10; 21:24) എന്നാണ്. യേശുക്രിസ്തു തന്റെ ക്രൂശുമരണത്തിന്റെ സമയത്ത് വി. മറിയാമിന്റെ സംരക്ഷണച്ചുമതലയും വി. യോഹന്നാനെയാണ് ഏല്പിച്ചത്. 'മാതാ'വിന്റെ ഇഷ്ട 'പുത്ര'നായി തന്റെ ഉത്തരവാദിത്വം നിർവ്വഹിക്കേണ്ടിയിരുന്നതിനാൽ യോഹന്നാന്റെ ആദ്യകാല പ്രവർത്തനരംഗം യെറുശലേമും യഹൂദ്യയും ആയിരുന്നു. വി. മറിയാമിന്റെ വേർപാടോടുകൂടി യോഹന്നാൻ ഏഷ്യയിലേക്ക് പോയി. അവിടെ പ്രധാനമായും ഏഴു സഭകൾ സ്ഥാപിച്ച്, എഫേസൂസിൽ താമസിച്ചുകൊണ്ട് അവയുടെ മേൽനോട്ടം നിർവ്വഹിച്ചു. അതിനിടയിൽ റോമിലേയ്ക്കു പോകുവാൻ ഇടയായി. അവിടെവച്ച് അനവധി പീഡനങ്ങൾ സഹിക്കേണ്ടതായി വന്നു. 'യോഹന്നാന്റെ പ്രവൃത്തികൾ', ഡൊമീഷ്യൻ ചക്രവർത്തിയുടെ ആജ്ഞയനുസരിച്ച് അദ്ദേഹത്തെ തിളച്ച എണ്ണയിൽ ഇട്ടിട്ടും ഉഗ്രവിഷം കുടിപ്പിച്ചിട്ടും യാതൊരു കുഴപ്പവും അദ്ദേഹത്തിനു സംഭവിച്ചില്ല എന്നു പറയുന്നു. പത്മോസ് ദ്വീപിലേയ്ക്ക് അദ്ദേഹം നാടു

കടത്തപ്പെട്ടു. അവിടെ ദൈവാത്മാവ് അദ്ദേഹത്തെ വഴിനടത്തി. വീണ്ടും എഫേസൂസിലെത്തി സഭയുടെ പരിപാലനം നിർവ്വഹിച്ചു. അവസാനം വന്ദ്യവയോധികനായി മരിച്ചുവെന്നാണു വിശ്വസിക്കപ്പെടുന്നത്. സഭാപാരമ്പര്യത്തിൽ 'സ്നേഹത്തിന്റെ അപ്പൊസ്തലനായി' അദ്ദേഹം അറിയപ്പെടുന്നു.

## വി. യോഹന്നാന്റെ കൃതികൾ

വി. യോഹന്നാന്റെ പേരിൽ സുവിശേഷം, മൂന്ന് ലേഖനങ്ങൾ, വെളിപാട് എന്നീ പുതിയനിയമ ഗ്രന്ഥങ്ങളുണ്ട്. ആഴമായ ആത്മീയാനുഭവത്തിന്റെയും വേദശാസ്ത്ര ചിന്തയുടെയും പ്രതീകങ്ങളാണ് എല്ലാംതന്നെ. യേശുക്രിസ്തുവിനെ സംബന്ധിച്ച്, ചരിത്രപരമായ ഒരു വിവരണം എന്നതിലുപരിയായി ദൈവത്തിന്റെ വചനം (ലോഗോസ്) എന്ന നിലയിലും, യഥാർത്ഥ സത്യത്തിന്റെയും, വെളിച്ചത്തിന്റെയും, ജീവന്റെയും ഉറവിടം എന്ന നിലയിലുമുള്ള ഒരു ചിത്രീകരണമാണ് വി. യോഹന്നാൻ നൽകുന്നത്. അങ്ങനെ ക്രിസ്തുവിന് ഒരു സാർവലൗകിക പ്രസക്തി കണ്ടെത്തുവാനുള്ള ശ്രമം യോഹന്നാന്റെ കൃതികളുടെ പ്രത്യേകതയാണ്. ഓരോ അത്ഭുത പ്രവർത്തനത്തെയും അനുസ്യൂത പുരോഗമനത്തിന്റെ ഒരു കണ്ണിയിൽ കോർത്തിണക്കി പുതിയ പുതിയ ഉൾക്കാഴ്ചയുടെ 'അടയാളമായി' വി. യോഹന്നാൻ ചിത്രീകരിക്കുന്നു. യേശുവിനോട് അടുത്തിടപെട്ടതിന്റെ ഊഷ്മളത സുവിശേഷങ്ങളിലും ലേഖനങ്ങളിലും അനുഭവവേദ്യമാണ്. യോഹന്നാന്റെ ലേഖനങ്ങളുടെ പ്രധാന ഉള്ളടക്കം, ഒരാത്മീയപിതാവിന്റെ സ്നേഹം നിറഞ്ഞ ഉപദേശങ്ങളും ക്രിസ്തുവിന്റെ ചരിത്രപരമായ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള പ്രസ്താവനകളും ആണ്. ഇരുളും വെളിച്ചവും തമ്മിലുള്ള അന്തരം പോലെ സത്യവും അസത്യവും തമ്മിലും സ്നേഹവും വിദ്വേഷവും തമ്മിലും ഉള്ള വ്യത്യാസം ബോധ്യപ്പെട്ട് യഥാർത്ഥ വെളിച്ചവും സ്നേഹവും സത്യവും ആയ ദൈവത്തോടു ക്രിസ്തുവിൽക്കൂടി ഐക്യപ്പെടുവാൻ ഉള്ള ദൂതാണു വി. യോഹന്നാൻ നൽകുന്നത്.

### അഭ്യാസങ്ങൾ

1. വി. പത്രോസിന്റെയും വി. യാക്കോബിന്റെയും വി. യോഹന്നാന്റെയും ജീവിതത്തിൽനിന്ന് അനുകരണീയമായ പാഠങ്ങൾ ഏതൊക്കെ.

2. 'ചോദ്യം എല്ലാവരോടും കൂടിയായിരുന്നെങ്കിൽ മറുപടിയും എല്ലാവർക്കും വേണ്ടിയായിരുന്നു. മറുപടി എല്ലാവർക്കും വേണ്ടിയായിരുന്നുവെങ്കിൽ വാഗ്ദാനവും എല്ലാവർക്കും വേണ്ടിയായിരുന്നു.' വി. മത്തായിയുടെ സുവിശേഷത്തിലെ ഒരു സംഭവത്തെയാണ് ഈ വാചകം പരാമർശിക്കുന്നത്. സംഭവവും ആശയവും വ്യക്തമാക്കുക.

3. വി. യോഹന്നാന്റെ കൃതികളെക്കുറിച്ചു മുഖവുരയായി ഒരു ഖണ്ഡിക എഴുതുക.

4. അപ്പൊ. പ്ര. ഒന്നാം അദ്ധ്യായത്തിലും പതിനഞ്ചാം അദ്ധ്യായത്തിലും അപ്പൊസ്തലന്മാരുടെ നേതൃത്വത്തിൽ പൊതുവായ കാര്യങ്ങളെക്കുറിച്ചു തീരുമാനം എടുത്ത സംഭവങ്ങൾ ഏതൊക്കെ, ആ തീരുമാനങ്ങളെടുത്ത രീതിയെ ആസ്പദമാക്കി 'തെരഞ്ഞെടുപ്പുകളും തീരുമാനങ്ങളും സഭയിൽ' എന്ന വിഷയത്തെക്കുറിച്ച് ഒരു ഉപന്യാസം തയ്യാറാക്കുക.

### പാഠം 4

## അപ്പൊസ്തലന്മാർ - ഭാഗം 2

❑ വി. അന്ത്രയോസ് ❑ വി. ഫിലിപ്പോസ് ❑ വി. ബർത്തുൽമായി ❑ വി. തോമസ്.

### 1. വി. അന്ത്രയോസ്

വി. പത്രോസിന്റെ സഹോദരനും ബത്സയിദാ ദേശക്കാരനും പത്രോസിനെപ്പോലെതന്നെ മുക്കുവനുമായിരുന്ന അന്ത്രയോസ് ആദ്യം യോഹന്നാൻ സ്നാപകന്റെ ശിഷ്യനായിരുന്നു. യോഹന്നാന്റെ സുവിശേഷ പ്രകാരം, ആദ്യം യേശുവിനെ അന്വേഷിച്ചു ചെന്നു തന്നോടു ചേരുന്നതു അന്ത്രയോസാണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തിനു 'പ്രൊട്ടോക്ലേറ്റോസ്' (ആദ്യം വിളിക്കപ്പെട്ടവൻ) എന്ന സ്ഥാനപ്പേരുണ്ട്. പത്രോസിനെയും മറ്റു പലരെയും യേശുവിങ്കലേക്കു കൊണ്ടുവരുന്ന വ്യക്തിയായിട്ടാണു യോഹന്നാന്റെ സുവിശേഷത്തിൽ അദ്ദേഹത്തെ ചിത്രീകരിക്കുന്നത്. മിശിഹായെ കണ്ടെത്തിയെന്നു പറഞ്ഞുകൊണ്ട് അന്ത്രയോസ് തന്റെ സഹോദരനായ പത്രോസിനെ യേശുവിന്റെയടുക്കൽ കൊണ്ടുവന്നു (യോഹ. 1:40-42). അഞ്ചപ്പംകൊണ്ട് അയ്യായിരത്തെ തൃപ്തിപ്പെടുത്തുവാൻ മുഖാന്തരമായ അഞ്ചപ്പം കൈവശമുണ്ടായിരുന്ന ബാലനെ കണ്ടുപിടിച്ച്, യേശുവിന്റെയടുത്തേയ്ക്കു നയിക്കുന്നത് അന്ത്രയോസ് ആണ് (യോഹ. 6:8-9). യവനന്മാർ യേശുവുമായി സംസാരിക്കാൻ ആഗ്രഹിച്ചപ്പോഴും അവരെ യേശുവിന്റെയടുത്തേയ്ക്ക് കൊണ്ടുപോയതും അന്ത്രയോസ് തന്നെ (യോഹ. 12:20-22).

അന്ത്രയോസിന്റെ സുവിശേഷവയൽ വിസ്തൃതമായിരുന്നു. കപ്പദോക്യ, ബിഥുന്യ, ഗലാത്യ, അഖായ എന്നീ സ്ഥലങ്ങളിൽ അദ്ദേഹം സുവിശേഷം അറിയിച്ചു. റഷ്യയുടെ ചില പ്രദേശങ്ങളിലും അദ്ദേഹം

പ്രവർത്തിച്ചുവെന്നാണു വിശ്വസിക്കപ്പെടുന്നത്. അതുകൊണ്ട് ഗ്രീക്ക്, റഷ്യൻ സഭാ പാരമ്പര്യങ്ങളുടെ പിതാവായിട്ടാണു വി. അന്ത്രയോസ് കരുതപ്പെടുന്നത്. ഗ്രീക്കു ദേശത്ത് അനേകായിരങ്ങളെ വിഗ്രഹാരാധന യിൽനിന്നും പിൻതിരിച്ചപ്പോൾ അദ്ദേഹത്തെ കൊല്ലുവാൻ പലരും ഒരുങ്ങി.

അന്ത്രയോസിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ചുള്ള ഒരു പുരാതന രേഖയിൽ അദ്ദേഹം പത്രാസ് എന്ന സ്ഥലത്തുവച്ച് 'X' ആകൃതിയിലുള്ള കുരിശിന്മേൽ തൂക്കപ്പെട്ടു എന്നു പറയുന്നു (തൻനിമിത്തം ഈ ആകൃ തിയിലുള്ള കുരിശിന് അന്ത്രയോസിന്റെ കുരിശ് എന്നു പറയുന്നു). അദ്ദേഹം കുരിശിൽ തൂക്കപ്പെട്ടതറിഞ്ഞ ഇരുപതിനായിരത്തോളം ക്രിസ്ത്യാനികൾ കൂട്ടംചേർന്നു ചെന്ന് ന്യായാധിപനോട് അന്ത്രയോ സിനെ സ്വതന്ത്രനാക്കുവാൻ ആവശ്യപ്പെട്ടു. ന്യായാധിപൻ അന്ത്രയോ സിനെ മോചിപ്പിക്കുവാൻ കല്പന കൊടുത്തു. എന്നാൽ അന്ത്രയോ സിന്റെ തന്നെ താല്പര്യപ്രകാരം അദ്ദേഹം രക്തസാക്ഷിത്വത്തെ ധീര മായും, ശാന്തമായും, സന്തോഷത്തോടും സ്വീകരിച്ചുവെന്നാണു മേല്പ റഞ്ഞ രേഖയിൽ പറയുന്നത്. അദ്ദേഹത്തിന്റെ ധീരോദാത്തമായ രക്ത സാക്ഷിത്വം ഭരണാധികാരിയുടെ ഭാര്യയായ മാക്സിമിലയെ മാനസാ ന്തരപ്പെടുത്തി. ക്രിസ്ത്യാനികൾ അവരുടെ സഹായത്തോടുകൂടി അന്ത്ര യോസിന്റെ മൃതശരീരം സംസ്കരിച്ചു. പിൽക്കാലത്ത് അദ്ദേഹത്തിന്റെ തിരുശേഷിപ്പ് പത്രാസിൽനിന്നും കുസ്തന്തീനോപോലീസിലേക്കു കൊണ്ടുപോയി.

## 2. വി. ഫിലിപ്പോസ്

ഫിലിപ്പോസും, പത്രോസ്, അന്ത്രയോസ്, സെബദി മക്കൾ എന്നിവ രുടെ നാടായ ബത്സയിദക്കാരനായിരുന്നു. തൊഴിലും മീൻപിടിത്തം ആയിരുന്നിരിക്കണം. യേശുക്രിസ്തുവിൽ 'മിശിഹാ'യെ കണ്ടെത്തി അങ്ങനെ തന്നോടുകൂടി ആദ്യം ചേർന്നത് വി. അന്ത്രയോസാണെങ്കിലും, 'എന്റെ പിന്നാലെ വരിക' എന്ന് യേശു ആദ്യം വിളിക്കുന്നത് ഫിലിപ്പോ സിനെയാണ്. യേശുവിന്റെ വിളികേട്ട ഉടൻതന്നെ ഫിലിപ്പോസ് തന്നെ അനുഗമിച്ചു. യാഥാർത്ഥ്യബോധത്തോടെയും പരമാർത്ഥതയോടെയും സംഗതികൾ കൈകാര്യം ചെയ്യുവാനുള്ള ഒരു സൂക്ഷ്മത ഫിലിപ്പോ സിന്റെ പ്രത്യേക കൈമുതലായിരുന്നു. ന്യായപ്രമാണവും പ്രവാചക ന്മാരും ആരെക്കുറിച്ചു പറയുന്നുവോ ആ മിശിഹായെ യേശുവിൽ താൻ കണ്ടെത്തി എന്നു നഥനയേലിനോട് തുറന്ന് പറഞ്ഞ് അവനു യേശു വിനെ കാട്ടിക്കൊടുക്കുന്നു (യോഹ. 1:43-46). അയ്യായിരത്തിലധികം ആളു കൾക്കു ഭക്ഷണം വാങ്ങുവാൻ ഇരുന്നൂറു വെള്ളിക്കാശ് തികച്ചും അപ

ര്യാപ്തമാണെന്ന കാര്യം യാഥാർത്ഥ്യബോധത്തോടെ ഫിലിപ്പോസ് യേശുവിനോടു പറയുന്നു. യവനന്മാർ യേശുവിനെ കാണുവാൻ ആഗ്രഹിച്ച് ആദ്യം സംസാരിക്കുന്നത് ഫിലിപ്പോസുമായിട്ടാണ്. അവരെക്കുറിച്ചു മറ്റൊരാളുമായി ചർച്ച ചെയ്യുവാനും അഭിപ്രായം കേട്ടിട്ട് ഒരു തീരുമാനമെടുക്കുവാനുമുള്ള വിശാലമനസ്സ് അദ്ദേഹത്തിനുണ്ടായിരുന്നു (യോഹ. 12:20–22). ഇതേ ഫിലിപ്പോസാണ്, തന്റെ പരമാർത്ഥതയിൽ 'പിതാവിനെ ഞങ്ങൾക്കു കാണിച്ചുതരേണമേ; എന്നാൽ ഞങ്ങൾക്കു മതി' (യോഹ. 14:8) എന്നു പറയുന്നത്. തനിക്കുള്ള കുറവു സമ്മതിച്ച് അതിനു പരിഹാരം കാണുവാനുള്ള സന്നദ്ധതയാണ് ഇവിടെ ഫിലിപ്പോസ് പ്രകടമാക്കുന്നത്.

'ഫിലിപ്പോസിന്റെ പ്രവർത്തനങ്ങൾ' എന്ന പേരിൽ അറിയപ്പെടുന്ന ഒരു രേഖയിൽ അദ്ദേഹത്തിന്റെ സുവിശേഷ പ്രവർത്തനങ്ങളെക്കുറിച്ചു പറയുന്നുണ്ട്. അതിൻപ്രകാരം ഫിലിപ്പോസ് ഏഷ്യയിലെയും, ലിദിയായിലെയും വിവിധ ഭാഗങ്ങളിൽ സുവിശേഷം അറിയിച്ചുകഴിഞ്ഞ് 'ഒഫിയോറിമ' എന്ന ഏഷ്യയിലെ ഹിറാപ്പോലീസിൽ വച്ചു രക്തസാക്ഷിത്വം പ്രാപിച്ചുവെന്നു കരുതപ്പെടുന്നു. അദ്ദേഹത്തിന്റെ പാദങ്ങൾ ഒരു കമ്പിയിൽ കോർത്തിട്ട് മരത്തിൽ തലകീഴായി തൂക്കിയിട്ടു. ആ മരണത്തിനു ബർത്തുൽമായി ശ്ലീഹായും സാക്ഷിയായിരുന്നു. ഫിലിപ്പോസിന്റെ മൃതശരീരം അടക്കം ചെയ്തത് ബർത്തുൽമായി ശ്ലീഹായുടെ നേതൃത്വത്തിലായിരുന്നു.

### 3. വി. ബർത്തുൽമായി

ബർത്തുൽമായി (തുൽമായിയുടെ പുത്രൻ) ശ്ലീഹായെക്കുറിച്ചു വിശദവിവരങ്ങൾ ഒന്നുംതന്നെ സുവിശേഷങ്ങളിൽ നിന്നു നമുക്കു ലഭിക്കുന്നില്ല. അപ്പൊസ്തലന്മാരുടെ പേരുകൾ പ്രതിപാദിക്കുന്നിടത്തെല്ലാം അദ്ദേഹത്തിന്റെ പേരും ഉൾപ്പെട്ടിട്ടുണ്ടെന്നു മാത്രം. അദ്ദേഹത്തിന്റെ പേരിലെ 'തൊൽമായി' അഥവാ 'തുൽമായി' മൂലത്തിൽ ടോളമി എന്നായിരിക്കുമോ, അങ്ങനെയെങ്കിൽ ഈജിപ്തുമായി വല്ല ബന്ധത്തിനും സാധ്യതയുണ്ടോ എന്നു സംശയിക്കാവുന്നതാണ്.

ചില വേദപണ്ഡിതന്മാരുടെ അഭിപ്രായം ബർത്തുൽമായി, യോഹന്നാന്റെ സുവിശേഷത്തിൽ മാത്രം പ്രത്യക്ഷപ്പെടുന്ന നഥനയേൽ തന്നെയാണ്. ഇതിനു കാരണങ്ങൾ പ്രധാനമായും താഴെപ്പറയുന്നവയാണ്:

(1) അപ്പൊസ്തലന്മാരുടെ പേരുകൾ പ്രസ്താവിക്കുന്നിടത്തെല്ലാം (മത്താ. 10:1–4; മർക്കോ. 3:13–19; ലൂക്കോ. 6:12–16) ബർത്തുൽമായിയുടെ പേര് ഫിലിപ്പോസിന്റെ പേരിനോടു ചേർന്നാണ്. വി. യോഹന്നാന്റെ സുവിശേഷത്തിൽ ശിഷ്യന്മാരുടെ പേരുകൾ മുഴുവൻ പറയുന്നില്ല എങ്കിലും

ഫിലിപ്പോസിനെ സംബന്ധിച്ച പ്രതിപാദനത്തോടു ചേർന്നുവരുന്നത് നഥനയേലിന്റെ പേരാണ് (യോഹ. 1:45), (2) യോഹന്നാന്റെ സുവിശേഷത്തിൽ ഏതാനും ചില ശ്ലീഹന്മാരുടെ പേരുകൾ പറയുന്നിടത്ത് നഥനയേലിന്റെ പേരു പറയുന്നു: എന്നാൽ ബർത്തുൽമായിയുടെ പേര് അവിടെയില്ല താനും (യോഹ. 21:2).

ബർത്തുൽമായി തന്നെയാണു നഥനയേൽ എങ്കിൽ അദ്ദേഹം ഗലീലയിലെ കാനാവിൽ നിന്നുള്ളവനും ഫിലിപ്പോസ് മുഖാന്തരം ക്രിസ്തുവിങ്കലേക്കു കടന്നുവന്നവനും ആയിരുന്നു. 'കാപട്യമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ' എന്ന സാക്ഷ്യവും യേശുവിൽനിന്ന് അദ്ദേഹത്തിനു കിട്ടി (യോഹ. 1:43-51).

'ബർത്തുൽമായിയുടെ രക്തസാക്ഷിത്വം' എന്ന പുരാതനരേഖയിൽ, അദ്ദേഹം ഇന്ത്യയിൽ സുവിശേഷം അറിയിച്ചുവെന്നു പറയുന്നു: ഈ ഇന്ത്യയ്ക്ക് മൂന്നു ഭാഗങ്ങൾ ഉള്ളതായി അതിൽ പറയുന്നു. എത്യോപ്യ, അതിനു കിഴക്കു മേദ്യ, ഏറ്റവും പൂർവ്വഭാഗത്തു സമുദ്രത്തിൽ അതിരുകൾ എത്തുന്ന ഇന്ത്യ. 'ഫിലിപ്പോസിന്റെ പ്രവർത്തനങ്ങൾ' എന്ന രേഖയിൽ ഫിലിപ്പോസിനോടൊപ്പം ബർത്തുൽമായി ആദ്യം 'ഒഫായോലിമ'യിൽ സുവിശേഷം അറിയിച്ചുവെന്നും അവിടെ ഫിലിപ്പോസിനോടൊപ്പം കഴുവിൽ ഏറ്റപ്പെട്ടുവെങ്കിലും അത്ഭുതകരമായി രക്ഷപ്പെട്ടുവെന്നും പറയുന്നു. ഫിലിപ്പോസിന്റെ ശവസംസ്ക്കാരത്തിനുശേഷം ബർത്തുൽമായി ലൂക്കാനിയ എന്ന സ്ഥലത്തേക്കു പോയെന്നും മേൽപ്പറഞ്ഞ കൃതിയിൽ പറയുന്നു. യൂസേബിയോസും ജെറോമും പറയുന്നത്, ബർത്തുൽമായി 'ഇന്ത്യ'യിൽ സുവിശേഷം അറിയിച്ചുവെന്നാണ്. ഈ 'ഇന്ത്യ', പേർഷ്യയോ അതിനു പടിഞ്ഞാറുള്ള പ്രദേശങ്ങളോ ആയിരുന്നിരിക്കണം. ബർത്തുൽമായിയുടെ സുവിശേഷപര്യടനത്തിൽ ഒരു നാടുവാഴിയുടെ രോഗിയായിരുന്ന മകൾ സൗഖ്യം പ്രാപിച്ചു. ഇതുമൂലം നാടുവാഴിയും ധാരാളം ജനങ്ങളും ക്രിസ്തുവിൽ വിശ്വസിപ്പാൻ ഇടയായി. എന്നാൽ വിഗ്രഹാരാധികൾ, ബർത്തുൽമായിക്കെതിരെ രാജാവിന്റെയടുക്കൽ പരാതിയറിയിച്ചു. രാജകല്പനപ്രകാരം ബർത്തുൽമായിയെ വളരെയധികം പീഡിപ്പിക്കുകയും ചെയ്തു. ഇതുകൊണ്ടും മതിയാകാതെ അദ്ദേഹത്തെ തലവെട്ടിക്കൊന്നുവെന്നാണ് പറയുന്നത്. മറ്റൊരു പാരമ്പര്യത്തിൽ പറയുന്നത് ബർത്തുൽമായി ജീവനോടെ തോലുരിക്കപ്പെട്ടശേഷം തലകീഴായി ക്രൂശിക്കപ്പെട്ടുവെന്നാണ്.

### 4. വി. തോമസ്

വി. തോമ്മാശ്ലീഹായ്ക്ക് 'ദിദിമോസ്' (ഇരട്ട) എന്നും 'യഹൂദ' എന്നും രണ്ടു പേരുകൾ കൂടിയുണ്ടായിരുന്നു. തോമസ് എന്നതു അരമായ സുറി

യാനിയിലെ നാമവും 'ദിദിമോസ്' അതിന്റെ ഗ്രീക്ക് പരിഭാഷയും ആണ്. തന്റെ സഹോദരനായ ആദായിയോടുകൂടി ഇരട്ടപിറന്നവൻ എന്നയർത്ഥ ത്തിലാണ് തനിക്കാ പേരുണ്ടായതെന്നും അല്ല അദ്ദേഹത്തിന്റെ രണ്ടു വിരലുകൾ ചേർന്നിരുന്നതുകൊണ്ടാണ് അങ്ങനെ വിളിക്കപ്പെട്ടതെന്നും അഭിപ്രായപ്പെടുന്നവരുണ്ട്. ചുരുക്കത്തിൽ 'യഹൂദ' എന്നുള്ളത് തന്റെ ഒന്നാമത്തെ നാമവും 'തോമസ്' രണ്ടാം നാമവും ആയിരുന്നു.

അദ്ദേഹം ഗലീല ദേശക്കാരനായിരുന്നു. സുവിശേഷങ്ങളിൽ അദ്ദേ ഹത്തെ പരിചയപ്പെടുന്നത്, ധൈര്യശാലിയും ആത്മാർത്ഥതയുടെ അടി സ്ഥാനത്തിൽ ഉറച്ച തീരുമാനക്കാരനും ആയിട്ടാണ്. യഹൂദന്മാർ യേശു വിനെതിരെ ഗൂഢാലോചന നടത്തുന്നതിനാൽ യഹൂദ്യയിലേക്കു പോകു ന്നതിനെ ചില ശിഷ്യന്മാർ നിരുത്സാഹപ്പെടുത്തിയപ്പോൾ 'അവനോടു കൂടെ മരിക്കേണ്ടതിനു നാമും പോക' (യോഹ. 11:16) എന്നു തോമസ് ധൈര്യപൂർവ്വം എല്ലാവരെയും ആഹ്വാനം ചെയ്തു. ക്രിസ്തു ഉയിർത്തെ ഴുന്നേറ്റതിനുശേഷം മറ്റ് ശിഷ്യന്മാർക്കു പ്രത്യക്ഷനായപ്പോൾ തോമ്മാ ശ്ലീഹാ ആ കൂട്ടത്തിലില്ലായിരുന്നു. ഉയിർത്തെഴുന്നേറ്റ ഗുരുവിനെ കണ്ടി രിക്കേണ്ടത് തന്റെ ഭാവി സുവിശേഷവേലയ്ക്ക് അനിവാര്യമാണെന്ന് അറി യാമായിരുന്നതുകൊണ്ട് കർത്താവിനെ കാണണം എന്നദ്ദേഹം ശഠിച്ചു. അതു ന്യായമായ ആവശ്യമായതിനാൽ തോമാശ്ലീഹായ്ക്കുവേണ്ടി വീണ്ടും യേശു പ്രത്യക്ഷനായി. അതുവരെ മറ്റാരും യേശുവിനെക്കുറിച്ചു പറയാതിരുന്ന വിശ്വാസപ്രഖ്യാപനം ('എന്റെ കർത്താവും എന്റെ ദൈവ വുമേ' എന്ന്) ആ ദർശനത്തിന്റെയടിസ്ഥാനത്തിൽ തോമ്മാശ്ലീഹാ നട ത്തുകയും ചെയ്തു.

പെന്തിക്കോസ്തിക്കുശേഷം മാർത്തോമ്മാശ്ലീഹാ കുറേക്കാലം പല സ്തീനിൽതന്നെ സുവിശേഷം അറിയിച്ചുകൊണ്ടു താമസിച്ചു. 'മാർത്തോ മ്മായുടെ പ്രവർത്തനങ്ങൾ' എന്ന പുരാതന രേഖയിൽ പറയുന്നത്, ഇന്ത്യയിലെ ഗോണ്ടഫോറസ് രാജാവിന്റെ കൊട്ടാരം പണിക്കുള്ള ശില്പി യായി അബ്ബാനീസ് എന്ന കച്ചവടക്കാരനോടൊപ്പം മാർത്തോമ്മാ ഇന്ത്യ യിൽ എത്തിയെന്നാണ്. ഗോണ്ടഫോറസിന്റെ നാമത്തിലുള്ള നാണയ ങ്ങൾ കണ്ടെടുത്തിട്ടുള്ളതുകൊണ്ട് ഈ കഥയ്ക്കു പ്രാബല്യം ഏറിയി ട്ടുണ്ട്. മാർത്തോമ്മായുടെ അത്ഭുത പ്രവർത്തനങ്ങളുടെയും പ്രസംഗ ത്തിന്റെയും അടിസ്ഥാനത്തിൽ ഗോണ്ടഫോറസ് രാജാവും വളരെ പ്രജ കളും ക്രിസ്ത്യാനികളായെന്നും ഈ രേഖയിൽ പറയുന്നു.

കേരളത്തിലെ സഭയുടെ പ്രബലവും പുരാതനവുമായ വിശ്വാസമനു സരിച്ച് എ.ഡി. 52-ൽ മാർത്തോമ്മാശ്ലീഹാ കേരളത്തിന്റെ തീരതുറമുഖ മായ കൊടുങ്ങല്ലൂരിൽ വന്നിറങ്ങിയെന്നാണു കരുതുന്നത്. മലങ്കരയിൽ അദ്ദേഹം കൊല്ലം, കൊടുങ്ങല്ലൂർ, പാലൂർ, പറവൂർ, ഗോക്കമംഗലം,

ചായൽ, നിരണം എന്നീ ഏഴു സ്ഥലങ്ങളിൽ പള്ളി സ്ഥാപിക്കുവാൻ തക്കവണ്ണം ഫലപ്രദമായ സുവിശേഷ പ്രവർത്തനം നടത്തി. ഇതിൽ 'ചായൽ' ദേവാലയാവശിഷ്ടങ്ങളുടെയടുത്താണ് ഇപ്പോൾ നിലയ്ക്കൽ എക്യുമെനിക്കൽ ദേവാലയം പണികഴിപ്പിച്ചിരിക്കുന്നത്. കൂടാതെ, പകലോമറ്റം, ശങ്കരപുരി, കള്ളി, കാളിയാങ്കൽ എന്നീ ഉന്നത കുടുംബങ്ങളിൽ നിന്നു ക്രിസ്ത്യാനികളായവരിൽ ചിലരെ പുരോഹിതന്മാരായി നിയമിച്ചു. മലങ്കരയിൽ വർഷങ്ങളായി നിലവിലിരിക്കുന്ന മാർഗംകളിപ്പാട്ടുകളുടെ പ്രധാന ഇതിവൃത്തം മാർത്തോമ്മാ ശ്ലീഹായുടെ മലങ്കരയിലെ സുവിശേഷപ്രവർത്തനങ്ങളാണ്.

മലങ്കരയിൽ നിന്നു മാർത്തോമ്മാശ്ലീഹാ സുവിശേഷ ഘോഷണത്തിനു ചൈനയിലും മറ്റും പോയി. അവിടെനിന്നു തിരിച്ചു മദ്രാസിനടുത്തുള്ള മൈലാപ്പൂരിലും എത്തി. അവിടെവച്ചു മതഭ്രാന്തരായ ക്രൈസ്തവവിരോധികൾ അദ്ദേഹത്തെ കുന്തംകൊണ്ടു കുത്തിക്കൊന്നു. കുന്തമേറ്റത് എ.ഡി. 72 ഡിസംബർ 18–ാം തീയതിയാണെന്നും എന്നാൽ അദ്ദേഹം മരിച്ചത് 21–ാം തീയതിയാണെന്നും ഒരു പാരമ്പര്യമുണ്ട്. അതല്ല ജൂലൈ 3–നു തന്നെയാണ് മാർത്തോമ്മായുടെ രക്തസാക്ഷിത്വം എന്നു പറയുന്നവരും ഉണ്ട്. മാർത്തോമ്മായുടെ ഭൗതികശരീരം മൈലാപ്പൂരിലെ കലാമിനാ പട്ടണത്തിനരികെ ചിന്നമലയിൽ സംസ്ക്കരിക്കപ്പെട്ടു.

എ.ഡി. 394–നോടടുത്ത് മാർത്തോമ്മായുടെ തിരുശേഷിപ്പുകൾ ഇന്ത്യയിൽനിന്ന് എഡേസാ (ഉറഹാ) യിലേക്ക് കൊണ്ടുപോയി. അതു സ്ഥാപിച്ച പള്ളിയിൽ തോമ്മാശ്ലീഹായുടെ നാമത്തിൽ പെരുന്നാൾ ആചരിച്ച ദിവസമാണ് ജൂലായ് മൂന്ന് എന്നു പ്രബലമായ ഒരു പാരമ്പര്യമുണ്ട്. മാർത്തോമ്മായുടെ തിരുശേഷിപ്പ് പിൽക്കാലത്ത് എഡേസായിൽ നിന്നും മൂസലിൽ എത്തി. അതിന്റെ ഒരംശമാണ് 1965–ൽ മോറാൻ മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കായെ അന്നത്തെ പാത്രിയർക്കീസായിരുന്ന മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ ഏല്പിച്ചതും, മലങ്കരയിലേയ്ക്ക് കൊണ്ടുവന്ന് കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനദേവാലയത്തിൽ പ്രതിഷ്ഠിക്കപ്പെട്ടതും.

### അഭ്യാസങ്ങൾ

1. വി. അന്ത്രയോസിനെയും വി. ഫിലിപ്പോസിനെയും തമ്മിൽ സുവിശേഷവിവരണങ്ങളുടെ അടിസ്ഥാനത്തിൽ താരതമ്യപ്പെടുത്തുക.

2. ബർത്തുൽമായി ശ്ലീഹാ നഥനയേൽ തന്നെ എന്ന് അഭിപ്രായപ്പെടുന്നത് എന്തടിസ്ഥാനത്തിൽ?

3. മാർത്തോമ്മാശ്ലീഹാ അവിശ്വാസിയായിരുന്നുവെന്നാണോ യോഹ. 20:26–29 സൂചിപ്പിക്കുന്നത്? നിങ്ങളുടെ അഭിപ്രായം വ്യക്തമാക്കുക.

## പാഠം 5

# അപ്പൊസ്തലന്മാർ - ഭാഗം 3

❑ വി. മത്തായി ❑ അൽഫായിയുടെ മകൻ വി. യാക്കോബ് ❑ തീക്ഷ്ണ വാനായ വി. ശീമോൻ ❑ വി. യൂദാ (യഹൂദ) ❑ വി. മത്ഥിയാസ്

### 1. വി. മത്തായി

സുവിശേഷകർത്താവും കൂടിയായ വി. മത്തായി ശ്ലീഹായ്ക്ക് 'ലേവി' എന്ന പേരും ഉണ്ടായിരുന്നു. ഗലീലാ പ്രദേശത്തു കഫർന്നഹൂമിൽ ചുങ്കം പിരിച്ചുകൊണ്ടിരിക്കുമ്പോഴാണ് യേശു അദ്ദേഹത്തെ വിളിക്കുന്നത്. അന്നത്തെ വ്യവസ്ഥിതിയനുസരിച്ച് ചുങ്കം പിരിവുകാർ ഏറ്റവും വലിയ പണക്കൊതിയന്മാരും സാധുക്കളെ അങ്ങേയറ്റം ചൂഷണം ചെയ്യുന്നവരും ആയിരുന്നു. അതുകൊണ്ടുതന്നെ യഹൂദന്മാർ ചുങ്കക്കാരെ 'പാപികളുടെയും' വഞ്ചകരുടെയും (അവർ കരംപിരിച്ച് റോമാക്കാർക്കു കൊടുക്കുന്നതുകൊണ്ട്) സ്ഥിരം പട്ടികയിൽ ഉൾപ്പെടുത്തി. ഇപ്രകാരമുള്ള ചുങ്കക്കാരിൽ ഒരുവൻ യേശു വിളിച്ചയുടനെതന്നെ അനുഗമിച്ചുവെങ്കിൽ നിശ്ചയമായും അയാൾ മറ്റൊരാളിൽ നിന്നും വ്യത്യസ്തനായിരിക്കണം. മത്തായിയെ യേശു വിളിച്ചയുടൻ അദ്ദേഹം തന്റെ ജോലി വിട്ടു യേശുവിനെ അനുഗമിച്ചു. അതു മാത്രവുമല്ല, തനിക്കുണ്ടായിരുന്നതിനെ അനുഭവിക്കുവാൻ മറ്റുള്ളവർക്ക് അവസരം നൽകുന്ന അതിഥിസൽക്കാരപ്രിയനും കൂടിയായിരുന്നു മത്തായിയെന്ന് ലൂക്കോ. 5-ാം അദ്ധ്യായത്തിൽ വ്യക്തമാക്കുന്നു. അദ്ദേഹം യേശുവിനും ശിഷ്യന്മാർക്കും വേണ്ടി വലിയൊരു വിരുന്നൊരുക്കി.

വി. മത്തായിയുടെ സുവിശേഷപ്രവർത്തനങ്ങൾ മിക്കവാറും പലസ്തീനിലെ യഹൂദന്മാരുടെ ഇടയിലാണ് കേന്ദ്രീകരിച്ചിരുന്നത്. അതുകൊണ്ടാണ് യഹൂദ ക്രിസ്ത്യാനികളെ പ്രധാനമായും ഉദ്ദേശിച്ച് തന്റെ സുവിശേഷം എഴുതിയത്. ന്യായപ്രമാണവും പ്രവാചകന്മാരും യേശുക്രിസ്തുവിൽ നിറവേറി എന്ന വസ്തുതയാണ് വി. മത്തായിയുടെ സുവിശേഷത്തിൽ എടുത്തുകാണിക്കുന്നത്.

വി. മത്തായി ആദ്യം യഹൂദ്യായിൽ സുവിശേഷം അറിയിച്ചിട്ട് കിഴക്കു ദേശത്തേക്ക്, പ്രത്യേകിച്ച് പാർത്തിയ, മേദ്യ, പേർഷ്യ എന്നിവിടങ്ങളിലും സുവിശേഷവേലയ്ക്കു പോയി എന്നാണു വിശ്വസിക്കുന്നത്. കൂടാതെ ആഫ്രിക്കയുടെ വടക്കുകിഴക്കു ഭാഗത്തും അദ്ദേഹം പ്രസംഗിക്കുകയും അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തു. മരിച്ച അഫ്ജാനിയ എന്ന രാജകുമാരിയെ അദ്ദേഹം ഉയിർപ്പിച്ചു. അതറിഞ്ഞ രാജാവും പ്രജകളിൽ ഭൂരിപക്ഷവും ക്രിസ്തുവിൽ വിശ്വസിച്ചുവെന്നാണു പറയപ്പെടുന്നത്. വി.

മത്തായി ശ്ലീഹാ യഹൂദന്മാരാൽ കൊല്ലപ്പെട്ട്, അന്ത്യോഖ്യയിൽ അടക്കപ്പെട്ടുവെന്നു പൊതുവേ വിശ്വസിക്കപ്പെടുന്നു.

വി. മത്തായിയുടെ സുവിശേഷം ആദ്യം അറമായ ഭാഷയിലാണ് എഴുതപ്പെട്ടത്. അതുപയോഗിച്ചുകൊണ്ടാവാം ഇന്നു നമുക്കു ലഭ്യമായ ഗ്രീക്കു സുവിശേഷം രചിച്ചത്. ഈ സുവിശേഷത്തിൽ പ്രത്യേകിച്ച്, യേശുവിനെ ഔദ്യോഗികമായ യഹൂദ പാരമ്പര്യവുമായി ബന്ധിപ്പിച്ച് ചിത്രീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. അബ്രഹാമും ദാവീദുമായി യേശുവിന്റെ വംശാവലി ബന്ധവും, പ്രവചനങ്ങൾ തന്നിൽ നിറവേറി എന്ന പ്രസ്താവനകളും ഇതിനുദാഹരണങ്ങളാണ്. യേശുക്രിസ്തുവിന്റെ പ്രസംഗങ്ങൾക്ക് മുൻതൂക്കം കൊടുത്താണ് വി. മത്തായി തന്റെ സുവിശേഷം എഴുതിയിരിക്കുന്നത്.

## 2. അൽഫായിയുടെ മകൻ വി. യാക്കോബ്

ശിഷ്യന്മാരുടെ പേരു കൊടുത്തിരിക്കുന്ന പട്ടികയിലല്ലാതെ വി. യാക്കോബിനെക്കുറിച്ച് വേദപുസ്തകത്തിൽ ഒന്നും പറഞ്ഞു കാണുന്നില്ല. മത്താ. 9:9-ഉം മർക്കോ. 2:14-ഉം താരതമ്യപ്പെടുത്തി നോക്കിയാൽ കാണുന്ന ഒരു സാധ്യത, വി. മത്തായി ശ്ലീഹായും വി. യാക്കോബ് ശ്ലീഹായും സഹോദരന്മാരായിരുന്നിരിക്കാം എന്നാണ്. കാരണം മത്തായിയുടെ പിതാവിന്റെ പേരും അൽഫായി എന്നാണ്. ഒരേ അൽഫായിയുടെ മക്കളായിരുന്നു യാക്കോബും, മത്തായിയും എങ്കിൽ, രണ്ടുപേരും ചുങ്കംപിരിവുകാരായിരുന്നിരിക്കാം.

പൊതുവെ വിശ്വസിക്കപ്പെടുന്നതു വി. യാക്കോബ് ഈജിപ്തിന്റെയും അറേബ്യയുടെയും പേർഷ്യയുടെയും ചില ഭാഗങ്ങളിൽ സുവിശേഷം അറിയിച്ചുവെന്നാണ്. ബത്നൻ ദസറൂഗിൽ വച്ചു വി. യാക്കോബ് കുരിശിൽ തറയ്ക്കപ്പെട്ടു രക്തസാക്ഷിയായെന്നു വിശ്വസിക്കപ്പെടുന്നു.

## 3. തീക്ഷ്ണവാനായ വി. ശീമോൻ

'എരിവുകാരൻ' (തീക്ഷ്ണവാൻ) എന്നോ 'കനാന്യനായ' ശീമോൻ എന്നോ അറിയപ്പെടുന്ന ശീമോൻ ഒരു യഹൂദ വിപ്ലവ സംഘടനയായ 'സേലോട്ടീസിന്റെ' അംഗമായിരുന്നു. അതുമായുള്ള ബന്ധം വിഛേദിച്ചിട്ടും അദ്ദേഹം അറിയപ്പെട്ടതു പഴയ പേരിൽതന്നെയാണ്. ശീമോൻ യേശുവിന്റെ കൂടെ കൂടുവാൻ ഉണ്ടായ ഒരു പ്രാഥമിക പ്രേരണ ഒരു പക്ഷേ യഹൂദന്മാരുടെ രാഷ്ട്രീയ സ്വാതന്ത്ര്യം യേശു മുഖാന്തരം ഉണ്ടാകും എന്ന വിചാരം ആയിരുന്നിരിക്കണം. റോമാക്കാരിൽ നിന്നു യഹൂദജാതിക്കാരുടെ രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുവേണ്ടിയായിരുന്നു സേലോട്ടീസ് പൊരുതിയത്. ഏതായാലും യേശുവിന്റെകൂടെ കുറേനാൾ

നടന്നുകഴിഞ്ഞപ്പോൾ, ആന്തരിക വിപ്ലവത്തിൽ ആകൃഷ്ടനാകുവാൻ ശീമോനു കഴിഞ്ഞു.

വി. ശീമോൻ, ഈജിപ്ത്, ആഫ്രിക്കയുടെ മറ്റു ചില ഭാഗങ്ങൾ, സിറിയ, ബ്രിട്ടൺ എന്നിവിടങ്ങളിൽ സുവിശേഷ പ്രവർത്തനം നടത്തിയെന്നാണു വിശ്വസിക്കപ്പെടുന്നത്. 'അബ്ദിയാസിന്റെ അപ്പൊസ്തലിക ചരിത്രം' എന്ന കൃതിയിൽ യൂദാ ശ്ലീഹായും ശീമോൻ ശ്ലീഹായും ഒന്നിച്ചു പേർഷ്യയിൽ സുവിശേഷം അറിയിച്ചുവെന്നും അവിടെവച്ചു രക്തസാക്ഷികളായെന്നും പറയുന്നു.

### 4. വി. യൂദാ (യഹൂദ)

'തദ്ദായി', 'ലാബി' എന്നുംകൂടി യൂദാശ്ലീഹായ്ക്കു പേരുകൾ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പിതാവിന്റെ പേര് യാക്കോബെന്നായിരുന്നു (ലൂക്കോ. 6:16). ഗ്രീക്ക്, ഇംഗ്ലീഷ് പതിപ്പുകൾപ്രകാരം. ആദിമപാരമ്പര്യപ്രകാരം ശിഷ്യസമൂഹത്തിൽ പണ്ഡിതനായ ഒരുവനായിട്ടാണു യൂദായെ കരുതുന്നത്. വി. യോഹന്നാന്റെ സുവിശേഷം 14:22–23–ൽ യേശുവുമായി അദ്ദേഹം നടത്തുന്ന ഒരു സംഭാഷണം രേഖപ്പെടുത്തിയിരിക്കുന്നതു കാണാം.

പലസ്തീനിലും അറേബ്യയിലും മെസ്സപ്പെട്ടോമിയായിലും സുവിശേഷം അറിയിച്ചു കഴിഞ്ഞ് യൂദാശ്ലീഹാ പേർഷ്യയിൽ എത്തി. പേർഷ്യയിൽ അദ്ദേഹം എത്തുന്നതിനെ സംബന്ധിച്ചു രസകരമായ ഒരു പശ്ചാത്തലവിവരണം 'തദ്ദായി ശ്ലീഹായുടെ പ്രവർത്തനങ്ങൾ' എന്ന ഗ്രന്ഥത്തിൽ കാണുന്നു: എഡേസാ എന്ന കൊച്ചു രാജ്യത്തിലെ ഭരണാധികാരിയായിരുന്ന അബ്ഗാർ, തനിക്ക് ഒരു രോഗത്തിൽ നിന്നു സൗഖ്യപ്രാപ്തിക്കുവേണ്ടി യേശുവിനെ ക്ഷണിച്ചുകൊണ്ട് അനന്യാസ് എന്ന ദൂതൻ വശം ഒരു കത്തു കൊടുത്തുവിട്ടു. ഈ കത്തിന്റെ സാരം, യഹൂദന്മാർ യേശുവിനെതിരെ ഗൂഢാലോചന നടത്തുന്നതുകൊണ്ട് എഡേസായിലേയ്ക്കു വന്നാൽ അവിടെ സുഖമായി ജീവിക്കാമെന്നും അതുമൂലം തനിക്കു രോഗസൗഖ്യവും ലഭിക്കാൻ ഇടയുണ്ടെന്നും ആണ്. യേശുക്രിസ്തു ഇതിനു മറുപടിയായി 'ഞാൻ ലോകത്തിനുവേണ്ടി മരിക്കുവാൻ വന്നിരിക്കുന്നതുകൊണ്ട് അങ്ങോട്ടു വരുവാൻ സാധിക്കയില്ലെങ്കിലും തന്റെ ശിഷ്യനായ തദ്ദായി തന്റെ ഉയിർപ്പിനുശേഷം അങ്ങു വന്നുകൊള്ളുമെന്നും' എഴുതി കൊടുത്തുവിട്ടു. കത്തിനോടൊപ്പം ഒരു തൂവാലയിൽ തന്റെ മുഖം ഒപ്പി അതിൽ തന്റെ മുഖരൂപവും അത്ഭുതകരമായി പതിച്ചു കൊടുത്തുവിട്ടു. മറുപടിയും മുഖരൂപവും കൈപ്പറ്റിയ ഉടൻ അബ്ഗാർ സൗഖ്യം പ്രാപിച്ചു. എഡേസ്സായിലെത്തിയ യൂദാ ശ്ലീഹായ്ക്ക് അബ്ഗാർ വമ്പിച്ച സ്വീകരണമാണ് നൽകിയത്. കനാൻകാരനായ ശീമോനോടൊപ്പം പേർ

ഷ്യയിലെ സുവിശേഷദൗത്യം അദ്ദേഹം ഏറ്റവും വിജയകരമായി നിർവ്വഹിച്ചു. അനേകമാളുകളെ ക്രിസ്ത്യാനികളാക്കി. അനേകം പള്ളികൾ സ്ഥാപിച്ചു. കുറേക്കാലം അദ്ദേഹം സിറിയയിലും പ്രവർത്തിച്ചു. അവിടെനിന്നു ബെറിത്തസ് എന്ന പട്ടണത്തിൽ എത്തി സ്വാഭാവിക മരണം പ്രാപിച്ചുവെന്നാണു മേല്പറഞ്ഞ കൃതിയിൽ പറയുന്നത്. എന്നാൽ അബ്ദിയാസിന്റെ ചരിത്രപുസ്തകത്തിൽ പറയുന്നത്, പേർഷ്യയിൽവച്ച് അദ്ദേഹം രക്തസാക്ഷിയായെന്നാണ്. മറ്റൊരു പാരമ്പര്യത്തിൽ, അദ്ദേഹം ഓറൂദ് എന്ന സ്ഥലത്തുവച്ചു മതഭ്രാന്തരായ പുറജാതികളാൽ കല്ലെറിയപ്പെട്ടു മരിച്ചുവെന്നും, ബെറിത്തസ് പട്ടണത്തിൽ സംസ്ക്കരിക്കപ്പെട്ടുവെന്നും പറയുന്നു.

## 5. വി. മത്ഥിയാസ്

യഹൂദാസ്കറിയൂത്താ യേശുവിനെ ഒറ്റിക്കൊടുത്ത് ആത്മഹത്യയിൽ ജീവിതം അവസാനിപ്പിച്ച ഒഴിവിൽ, ആദിമസഭ പരിശുദ്ധാത്മനിയോഗത്താൽ തെരഞ്ഞെടുത്തതു മത്ഥിയാസിനെയാണ്. എഴുപത്തിരണ്ട് അറിയിപ്പുകാരിൽ ഒരുവനും യേശുവിനോടു കൂടി നടന്ന, അപ്പൊസ്തലന്മാരല്ലാത്ത ശിഷ്യന്മാരിൽ ഒരുവനും ആയിരുന്നു അദ്ദേഹം.

മത്ഥിയാസ് ശ്ലീഹാ 'നരഭോജികളുടെ നാട്ടിൽ' സുവിശേഷം അറിയിപ്പാൻ പോയിയെന്നാണ് 'അന്ത്രയോസിന്റെയും മത്ഥിയാസിന്റെയും പ്രവർത്തനങ്ങൾ' എന്ന കൃതിയിൽ പറയുന്നത്. അദ്ദേഹം വിശുദ്ധാത്മ പ്രാപ്തിക്കുശേഷം, യഹൂദ്യയിലും, കപ്പദോക്യയിലും, എത്യോപ്യയിലും സുവിശേഷം അറിയിച്ചശേഷം കപ്പദോക്യയിൽ വച്ചോ യരുശലേമിൽ വച്ചോ രക്തസാക്ഷിമരണം പ്രാപിച്ചുവെന്നു വിശ്വസിക്കപ്പെടുന്നു.

### അഭ്യാസങ്ങൾ

1) വി. മത്തായിയുടെ ജീവിതം, സുവിശേഷം എന്നിവയെക്കുറിച്ച് ഓരോ ഖണ്ഡിക എഴുതുക.

2) യഹൂദ വിപ്ലവ സംഘടനയും യേശുക്രിസ്തുവിന്റെ വിപ്ലവ സന്ദേശവും തമ്മിൽ കാണുന്ന പ്രധാന വ്യത്യാസം വ്യക്തമാക്കുക.

3) മത്ഥിയാസിന്റെ യോഗ്യത അപ്പൊ. പ്ര. 1:21-22-ൽ പ്രത്യേകിച്ചു പറയുന്നു. അവ ഏതെന്നു കണ്ടുപിടിക്കുക.

4) സഭാ പഞ്ചാംഗത്തിൽ നിന്ന് അപ്പൊസ്തലന്മാരുടെ പെരുന്നാളുകൾ കണ്ടുപിടിക്കുക.

## പാഠം 6

# വി. പൗലൂസ്

❑ ജനനം ❑ വിദ്യാഭ്യാസം ❑ മാനസാന്തരം ❑ സുവിശേഷവേല ❑ ലേഖനങ്ങൾ

പന്ത്രണ്ട് അപ്പൊസ്തലന്മാരിൽ ഒരുവനല്ലെങ്കിലും, 'ജാതികളുടെ അപ്പൊസ്തലത്വത്തിലേക്ക് ദൈവത്താൽ പ്രത്യേകം വിളിക്കപ്പെട്ടവനും (ഗലാ. 1:1) ആ ദൗത്യം അതുല്യമായ നിലയിൽ നിർവഹിച്ച് 'ശ്ലീഹാ' ഗണത്തിൽ പ്രമുഖനായി അംഗീകരിക്കപ്പെട്ടവനുമാണ് വി. പൗലൂസ്.

### 1. ജനനം

അപ്പോസ്തല പ്രവൃത്തികളിൽ വി. ലൂക്കോസ് നൽകുന്ന വിവരണങ്ങളും, വി. പൗലൂസിന്റെ തന്നെ ലേഖനങ്ങളിലെ വ്യക്തിപരമായ ചില പരാമർശങ്ങളുമാണ് വി. പൗലൂസിനെക്കുറിച്ച് നമുക്കറിയുവാനുള്ള മാർഗ്ഗം.

പുരാതന റോമാ സാമ്രാജ്യത്തിൽ ഏഷ്യൻ ഭാഗത്തു കിലിക്ക്യാ പ്രദേശത്തെ ഒരു പ്രധാന തുറമുഖപട്ടണമായിരുന്നു തർസോസ്. സമ്പദ് സമൃദ്ധികൊണ്ടും രാഷ്ട്രീയ സാംസ്കാരിക പ്രാധാന്യം കൊണ്ടും തർസോസ് അന്നത്തെ ലോകത്തിനു സുപരിചിതമായിരുന്നു. അവിടെ ബെന്യാമീൻ ഗോത്രത്തിൽപ്പെട്ട ഒരു പ്രമുഖ യഹൂദ കുടുംബത്തിലാണു വി. പൗലൂസ് ജനിച്ചത്. 'ശൗൽ' എന്നായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ പേര്. ജെറോം അഭിപ്രായപ്പെടുന്നത് അദ്ദേഹത്തിന്റെ കുടുംബം ഗലീലയിൽ നിന്നു തർസോസിൽ കുടിയേറിപ്പാർത്തുവെന്നാണ്. ശൗലിന്റെ പിതാവ് ധനികനും പ്രശസ്തനുമായ ഒരു വ്യാപാരിയും, മാതാവ് ഒരുത്തമ യഹൂദ കുടുംബിനിയും ആയിരുന്നു. തർസോസിൽ ജനിച്ചതുകൊണ്ടു ശൗൽ റോമാപൗരത്വത്തിന് അർഹനായിരുന്നു.

### 2. വിദ്യാഭ്യാസം

ഏതൊരു യഹൂദബാലനെയുംപോലെ ശൗലും മതപരമായ ആദ്യപാഠങ്ങളും, എഴുത്തും വായനയും, സുന്നഗോഗിലെ പാഠശാലയിൽ പഠിച്ചു. എബ്രായ ഭാഷയിൽ വേദഗ്രന്ഥങ്ങൾ വായിച്ചു പഠിച്ചു. പലസ്തീനിലെ യഹൂദന്മാരെപ്പോലെ, തർസോസിലെ യഹൂദന്മാർക്ക് അറമായ സുറിയാനി ഉപയോഗിക്കേണ്ടി വന്നിരുന്നില്ല. എങ്കിലും മാതാപിതാക്കളിൽ നിന്നും സ്വജാതിക്കാരുടെയിടയിൽ നിന്നും അറമായ സുറിയാനിയും ശൗൽ ചെറുപ്പത്തിലെ പഠിച്ചു. മതപാഠശാലയിലെ പഠനത്തിനു ശേഷം അദ്ദേഹം തർസോസിലെ ഉന്നതവിദ്യാപീഠത്തിൽ എത്തി. തർസോസ്

അന്ന് ആതൻസ്, അലക്സാന്ത്രിയ എന്നീ വിദ്യാകേന്ദ്രങ്ങൾ പോലെ വിശ്രുതമായിരുന്നു. അതുകൊണ്ടാണല്ലോ സ്ട്രാബോ പറഞ്ഞത്, 'അഥേനക്കാരെയും അലക്സാന്ത്രിയക്കാരെയും അതിശയിക്കുന്ന വിജ്ഞാനികളായിരുന്നു തർസോസുകാർ' എന്ന്. തർസോസിൽ വച്ച് ശാസ്ത്ര ശാഖകളിലും തത്ത്വജ്ഞാനത്തിലും ഗ്രീക്ക്, റോമൻ ഭാഷകളിലും അദ്ദേഹം പ്രാവീണ്യം നേടി. തനിക്കേറ്റവും ഇഷ്ടപ്പെട്ട തൊഴിലായ കൂടാരപ്പണിയും അഭ്യസിച്ചു. തർസോസിലെ പഠനത്തിനുശേഷം ശൗൽ യരുശലേമിൽ എത്തിച്ചേർന്നു. അവിടെയും ദീർഘകാലം പണ്ഡിതനായിരുന്ന ഗമാലിയേലിന്റെ ശിഷ്യനായി ന്യായപ്രമാണത്തിൽ അവഗാഹം നേടി. കറയറ്റ യഹൂദനായി അറിവിലും അനുഭവത്തിലും വളർന്നതിന്റെ അംഗീകാരമായിട്ടായിരുന്നു പരീശഗണത്തിലും ഒരു പക്ഷേ സന്നദ്രീം സംഘത്തിലും അദ്ദേഹം ഉൾപ്പെടാനിടയായത്.

### 3. മാനസാന്തരം

യഹൂദമതനേതൃത്വത്തിനു മുഴുവൻ ക്രൈസ്തവസഭയുടെ വളർച്ച ഒരു തലവേദനയായിരിക്കുമ്പോൾ, ശൗൽ യുവത്വത്തിന്റെ പ്രസരിപ്പോടെ, യുവ യൂദവക്താവായി രംഗപ്രവേശം ചെയ്തു. മതഭക്തി ഉള്ളിലുണ്ടെങ്കിലും, മനഃസാക്ഷിയിൽ, ക്രിസ്തുവിനെക്കുറിച്ചു കേട്ട സംഗതികളും ക്രൈസ്തവസഭയുടെ മുന്നേറ്റവും അദ്ദേഹത്തെ ആഴത്തിൽ ചിന്തിപ്പിച്ചു കാണും. സ്തേഫാനോസിനെ കല്ലെറിയുന്ന സംഭവത്തിൽ ശൗൽ ഭാഗഭാക്കായി എങ്കിലും മിക്കവാറും ആ സംഭവം അദ്ദേഹത്തിന്റെ മനസ്സിനെ പിടിച്ചുകുലുക്കിയിട്ടുണ്ട്. എന്നിരുന്നാലും ക്രിസ്ത്യാനികളെ തേടിപ്പിടിച്ച് യരുശലേമിൽ കൊണ്ടുവരുവാൻ മഹാപുരോഹിതൻ അധികാരപത്രം നൽകി പറഞ്ഞയച്ചതു ശൗലിനെ ആയിരുന്നു. മതഭക്തനായ ശൗലിനു അതൊരു അംഗീകാരവും ബഹുമതിയുമായിരുന്നു. തന്റെ ചുമതല നിർവഹിച്ചുകൊണ്ടു ദമസ്കോസിലേയ്ക്കു യാത്രയായി. ദമസ്കോസിൽ എത്തിയാൽ പിടിക്കേണ്ടവരുടെ പട്ടികയിൽ ഒരു പക്ഷേ ആദ്യം ഉണ്ടായിരുന്നതു ക്രിസ്തുഭക്തനായിരുന്ന അനന്യാസ് ആയിരുന്നിരിക്കണം. എന്നാൽ അനന്യാസ് തന്ന ശൗലിനെ പിടിക്കുന്ന രീതിയിൽ കാര്യങ്ങൾ സംഭവിച്ചു.

ശൗലും സംഘവും ദമസ്കോസിലേയ്ക്കു സമീപിച്ചപ്പോൾ മാർഗമദ്ധ്യേ വലിയൊരു പ്രകാശം ശൗലിനു ചുറ്റും മിന്നി. അദ്ദേഹം നിലത്തു വീണു. 'ശൗലേ, ശൗലേ, നീ എന്നെ ഉപദ്രവിക്കുന്നതെന്ത്?" എന്ന അശരീരി കേട്ടിട്ട്, 'നീ ആരാകുന്നു കർത്താവേ' എന്നു ശൗൽ ചോദിച്ചു. 'നീ ഉപദ്രവിക്കുന്ന യേശുവാകുന്നു ഞാൻ' എന്നു പരിചയപ്പെടുത്തിക്കൊണ്ട്, ദമസ്കോസിലേക്കു പോകുവാൻ നിർദ്ദേശവും ലഭിച്ചു. ആ അനുഭവ

ത്തോടെ ശൗൽ അന്ധനായിത്തീർന്നു. അതുകൊണ്ട് പരസഹായത്തോടെയാണു ശൗൽ ദമസ്കോസിലേയ്ക്കുള്ള യാത്ര തുടർന്നത്. അവർ ദമസ്കോസിലെത്തി യൂദാ എന്നു പേരുള്ളയാളിന്റെ വീട്ടിൽ താമസിച്ചു. പ്രത്യേക ദർശനത്തിൽ ശൗലിനു കാഴ്ച ലഭിക്കും എന്ന അറിയിപ്പും അദ്ദേഹത്തിനു കിട്ടി. ദൈവനിയോഗമനുസരിച്ചു ദമസ്കോസിലെ ക്രൈസ്തവ സമൂഹത്തിന്റെ ഇടയനായ അനന്യാസ് ശൗലിനെ ചെന്നു കണ്ടു കൈവച്ചു പ്രാർത്ഥിച്ചു. ശൗൽ കാഴ്ച പ്രാപിച്ചു. ക്രിസ്തുവിലുള്ള വിശ്വാസം പ്രഖ്യാപിച്ചു. അനന്യാസിൽ നിന്നു മാമോദീസായും സ്വീകരിച്ചു. ശൗൽ, 'പൗലൂസ്' എന്ന പുതിയ സൃഷ്ടിയായി (അപ്പൊ. പ്ര. 9:1–18; 22:4–21; 26:10–18 എന്നീ ഭാഗങ്ങൾ വായിക്കുക).

### 4. സുവിശേഷവേല

പുറജാതികൾക്കും രാജാക്കന്മാർക്കും യിസ്രായേൽ മക്കൾക്കും ക്രിസ്തുവിനെ അറിയിക്കുവാനുള്ള ഉപകരണമായി (അപ്പൊ. പ്ര. 9:15) താൻ വിളിക്കപ്പെട്ടിരിക്കുന്നു എന്ന ബോധ്യം വി. പൗലൂസിനുണ്ടായിരുന്നു. ദമസ്കോസിൽ തന്നെ യഹൂദന്മാരുടെയിടയിൽ, തനിക്കു സംഭവിച്ചതിനെക്കുറിച്ച് ധൈര്യമായി സാക്ഷിക്കുവാൻ അദ്ദേഹം മടിച്ചില്ല. യഹൂദന്മാരുടെ എതിർപ്പ് രൂക്ഷമായി വന്നതുകൊണ്ടു ദമസ്കോസിൽ നിന്നു അദ്ദേഹം തയ്യാറെടുപ്പിനുവേണ്ടിയായിരിക്കണം അറേബ്യയിലേക്കു പോയി. കുറെക്കാലം അവിടെ താമസിച്ചു (ഗലാ 1:15–19). വീണ്ടും ദമസ്ക്കോസിൽ എത്തിയിട്ട്, അദ്ദേഹം യരുശലേമിലേയ്ക്കു പോയി. അവിടെ പത്രോസ്, യാക്കോബ് എന്നിവരെക്കണ്ട് അവരോടൊപ്പം പതിനഞ്ചു ദിവസത്തോളം സുവിശേഷവേല ചെയ്തു. പിന്നീടു ബർന്നബാസിനോടൊപ്പം പൗലൂസ് അന്ത്യോഖ്യയിൽ എത്തി. അവിടെവച്ചുണ്ടായ ആത്മനിയോഗത്താൽ (അപ്പൊ. പ്ര. 13) അവർ ഊർജ്ജിതമായ സുവിശേഷവേലയ്ക്കു ഇറങ്ങിപ്പുറപ്പെട്ടു. അതോടുകൂടി സുവിശേഷരംഗത്തു വിപ്ലവം സൃഷ്ടിച്ച വി. പൗലൂസിന്റെ രൂപത്തെക്കുറിച്ചു 'പൗലൂസിന്റെയും തെക്ലയുടെയും പ്രവർത്തനങ്ങൾ' എന്ന പുരാതന രേഖയിൽ ഇങ്ങനെ പറയുന്നു:

'കഷണ്ടി ബാധിച്ച തലയും വില്ലുപോലെ വളഞ്ഞ കാലുകളും ഉറപ്പുള്ള ശരീരവും കൺപുരികങ്ങൾ ഇരുവശത്തും വളർന്നു ചേർന്നു ചൈതന്യം നിറഞ്ഞു തുളുമ്പിയ മുഖവും ഉണ്ടായിരുന്ന നീളം കുറഞ്ഞ ഒരു വ്യക്തിയായിരുന്നു അദ്ദേഹം. ആ മുഖം മനുഷ്യന്റേതായിരുന്നുവെങ്കിലും മാലാഖയുടെപോലെ തന്നെ തോന്നിച്ചിരുന്നു'

## മിഷനറി യാത്രകൾ

വി. പൗലൂസ് മൂന്നു മിഷനറി യാത്രകളെങ്കിലും നടത്തിയിട്ടുണ്ട്. അവയെല്ലാം ആരംഭിക്കുന്നത് അന്ത്യോഖ്യായിൽ നിന്നാണ്.

### ഒന്നാം മിഷനറി യാത്ര (അപ്പൊ. പ്ര. 13-14)

പൗലൂസും ബർന്നബാസും കൂടി അന്ത്യോഖ്യയിൽ നിന്നു പുറപ്പെട്ടു കുപ്രോസ്, പെർഗ, പിസിദ്യൻ, അന്ത്യോഖ്യ, ഇക്കോണിയം, ലിസ്ത്ര, ഡാർബെ എന്നിവിടങ്ങളിൽ പ്രസംഗിക്കുകയും അത്ഭുതങ്ങൾ പ്രവർത്തിക്കുകയും സഭകൾ സ്ഥാപിക്കുകയും ചെയ്തു. അവർ തിരിച്ച് അന്ത്യോഖ്യയിൽ എത്തിയപ്പോഴാണു യഹൂദ മതാനുസാരികളായ ചിലർ അവിടെയെത്തി എല്ലാ ക്രിസ്ത്യാനികളും പ്രഥമമായി യഹൂദ മര്യാദകൾ പിന്തുടരണം എന്നു പഠിപ്പിക്കുന്നു എന്നു കേട്ടത്. ഇത്, ജാതികളിൽ നിന്ന് ക്രിസ്ത്യാനികൾ ആകുന്നവർ എല്ലാം പരിച്ഛേദന ഏൽക്കണം എന്ന നിഷ്ക്കർഷയിലേക്കും വഴിതെളിച്ചു. തന്മൂലം യഹൂദ മതാനുസാരികളുമായി പൗലൂസിനും ബർന്നബാസിനും അനല്പമായ അഭിപ്രായ വ്യത്യാസങ്ങളുണ്ടായി. അവർ ഇക്കാര്യത്തിനു സഭയുടേതായ തീരുമാനമുണ്ടാക്കുവാൻ യരുശലേമിൽ പോയി. അപ്പൊസ്തലന്മാരും മൂപ്പന്മാരും സർവസഭയും ദീർഘമായ വിചിന്തനത്തിനുശേഷം, യഹൂദമര്യാദകൾ പുറജാതി ക്രിസ്ത്യാനികളും പിൻപറ്റേണ്ടതില്ല എന്നു തീരുമാനിച്ചു (അപ്പൊ. പ്ര. 15-ാം അദ്ധ്യായം കാണുക).

### രണ്ടാം മിഷനറി യാത്ര (അപ്പൊ. പ്ര. 15:35-18:22)

യരുശലേം സുന്നഹദോസിൽ നിന്നു കിട്ടിയ ഉൾക്കാഴ്ചയും പ്രോത്സാഹനവും പ്രത്യേകിച്ചു സുവിശേഷഘോഷണത്തിനു മറ്റൊരു ദീർഘയാത്ര നടത്തുവാൻ വി. പൗലൂസിനെ പ്രേരിപ്പിച്ചു. ഈ യാത്രയിൽ പൗലൂസിന്റെ പ്രധാന കൂട്ടാളികൾ ശീലാസും തിമോഥെയൂസും ആയിരുന്നു. അന്ത്യോഖ്യയിൽ നിന്നു പുറപ്പെട്ടു കിലികൃ, ഗലാത്യ, ത്രോവോസ്, ഫിലിപ്പി, തെസ്സലോനിക്യ, ബെരോവ, ദെർബെ, ലിസ്ത്ര, ഫ്രുഗിയ, ബറിയ, അഥെന, കോരിന്ത്, കൈസറിയ എന്നിവിടങ്ങൾ സന്ദർശിച്ചു സഭകൾ സ്ഥാപിക്കയോ വിശ്വാസികളെ ഉറപ്പിക്കുകയോ ചെയ്തു. കൈസറിയയിൽ നിന്നു യെരുശലേം വഴി അന്ത്യോഖ്യയിൽ എത്തിച്ചേരുന്നതോടെ രണ്ടാം മിഷനറി യാത്ര സമാപിക്കുന്നു.

### മൂന്നാം മിഷനറി യാത്ര (അപ്പോ. പ്ര. 18:23-21:16)

മൂന്നാമത്തെ യാത്രയിൽ വി. പൗലൂസ് ഗലാത്യ, ഫ്രുഗ്യ മുതലായ സ്ഥലങ്ങളിൽക്കൂടി എഫേസൂസിൽ എത്തി. അവിടെനിന്നും പുറപ്പെട്ടു ഫിലിപ്പി, ത്രോവോസ്, മിലേത്തോസ്, സോർ, കൈസറിയ മുതലായ സ്ഥലങ്ങളിൽക്കൂടി യരുശലേമിൽ എത്തിച്ചേർന്നു.

ഈ യാത്രകളിലെല്ലാം അനേകം സംഭവങ്ങൾ നടന്നിട്ടുണ്ട്. പ്രതികൂലങ്ങളായ സാഹചര്യങ്ങളിൽ അത്ഭുതകരമായി ദൈവം നടത്തിയ എത്രയെത്ര അനുഭവങ്ങൾ വി. പൗലൂസിനു ഉണ്ടായിട്ടുണ്ടെന്ന് 'അപ്പൊസ്തലപ്രവൃത്തികൾ' സാക്ഷിക്കുന്നു.

യരുശലേമിൽ നേർച്ച കഴിക്കുവാൻ എത്തുന്ന പൗലൂസിനെതിരെ യഹൂദന്മാർ സംഘടിതമായി അക്രമത്തിനൊരുങ്ങിയതോടെ ദീർഘമായ ഒരു ബന്ധനത്തിന്റെ അദ്ധ്യായം ആരംഭിക്കുന്നു. യരുശലേമിലും കൈസറിയായിലും രണ്ടു വർഷത്തോളം കാരാഗൃഹത്തിൽ കഴിയേണ്ടി വന്നതിനുശേഷം, സ്വന്തം താത്പര്യപ്രകാരം കൈസറുടെ മുമ്പിൽ വിസ്തരിക്കപ്പെടുവാൻ റോമിലേക്ക് അയയ്ക്കപ്പെട്ടു. ഈ ദീർഘമായ യാത്രയിലാണെങ്കിലും സുവിശേഷപ്രവർത്തനത്തിലും, ലേഖനങ്ങൾ എഴുതുന്നതിലും അദ്ദേഹം ദത്തശ്രദ്ധനായിരുന്നു. റോമിൽ എത്തി കുറേക്കാലം ക്രിസ്ത്യാനികളുമായി സഹവാസത്തിൽ കഴിയുവാൻ അദ്ദേഹത്തിനു അനുവാദം ലഭിച്ചു. റോമിൽ വിസ്തരിക്കപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം സ്വതന്ത്രനാക്കപ്പെട്ടുവെന്നും കുറേക്കാലത്തിനുശേഷം റോമിൽ വച്ചു തന്നെ രക്തസാക്ഷിത്വം വഹിച്ചുവെന്നും ഒരു പാരമ്പര്യം പറയുമ്പോൾ, മറ്റൊരഭിപ്രായത്തിൽ, അദ്ദേഹം ആദ്യ വിസ്താരത്തെത്തുടർന്നു തന്നെ വധിക്കപ്പെട്ടുവെന്നു പറയുന്നു. ഏതായാലും പൊതുവെ വിശ്വസിക്കപ്പെടുന്നതു വി. പൗലൂസ് എ.ഡി. 67-ൽ നീറോ ചക്രവർത്തിയുടെ കല്പനപ്രകാരം റോമിൽ വച്ചു ശരീരച്ഛേദം ചെയ്യപ്പെട്ടുവെന്നാണ്. വി. പൗലൂസിന്റെ രക്തസാക്ഷിത്വദിനമായി സഭയാചരിക്കുന്നത് ജൂൺ 29-ാം തീയതിയാണ്.

### ലേഖനങ്ങൾ

വി. പൗലൂസ് എഴുതിയ ലേഖനങ്ങളിൽ ഭൂരിപക്ഷവും പുതിയനിയമത്തിലുണ്ട്. എന്നാൽ ചിലതു നഷ്ടപ്പെട്ടുപോയതായും വേണം കരുതാൻ (ഉദാ. കൊലോ. 4:16-ൽ പറയുന്ന ലവോദിക്യ ലേഖനം, 1 കൊരി. 5:9-ൽ പറയുന്ന 'മുൻ ലേഖനം.' 2 കൊരി. 7:8-16 വരെ പറയുന്ന കൊരിന്തുകാരെ ദുഃഖിപ്പിച്ച ലേഖനം). വി. പൗലൂസിന്റെ നാമത്തിൽ പുതിയനിയമത്തിലുള്ള ലേഖനങ്ങളിൽ ചിലതിന്റെ ഗ്രന്ഥകർത്തൃത്വത്തെ സംബന്ധിച്ച് അഭിപ്രായ വ്യത്യാസങ്ങളുണ്ട്.

വി. പൗലൂസിന്റെ കൃതികൾ ആഴമായ ആത്മീയാനുഭവത്തിന്റെയും അഗാധമായ പാണ്ഡിത്യത്തിന്റെയും ബഹിർസ്ഫുരണങ്ങളാണ്. അദ്ദേഹത്തിന്റെ കൃതികൾ, ആദിമസഭയുടെ വിശ്വാസം, ഘടന എന്നിവയിലേയ്ക്കു വെളിച്ചം വീശുന്നവയുമാണ്. ഉദാഹരണത്തിന് റോമാ ലേഖനത്തിൽ ക്രിസ്തുവിൽക്കൂടി പാപികൾ വിശ്വാസത്താലുള്ള നീതീക

രണം പ്രാപിക്കുന്നതിനെക്കുറിച്ചും കൊരിന്തുകാർക്കുള്ള ആദ്യ ലേഖനത്തിൽ ക്രിസ്ത്യാനികൾ പാലിക്കേണ്ടതായ ധാർമ്മിക നിലവാരത്തെക്കുറിച്ചും അനുഭവിക്കേണ്ട ആത്മീയ നൽവരങ്ങളെക്കുറിച്ചും, എഫേസ്യ ലേഖനത്തിൽ സഭയെന്താണെന്നും, സഭാമക്കളുടെ വിളി എന്തിനുവേണ്ടിയെന്നും, ഇടയലേഖനങ്ങളിൽ സഭാനേതൃത്വം വഹിക്കുന്നവർ അവശ്യം അറിഞ്ഞിരിക്കേണ്ട സംഗതികൾ ഏതൊക്കെയെന്നും പ്രധാനമായി പ്രതിപാദിക്കുന്നു.

**അഭ്യാസങ്ങൾ**

1. താഴെപ്പറയുന്ന വേദഭാഗങ്ങളിൽ വി. പൗലൂസ് തന്റെ ജീവിതത്തെക്കുറിച്ച് ഏതൊക്കെ സംഗതികളാണു പറയുന്നതെന്നു ലഘുവായി പ്രതിപാദിക്കുക. ഗലാ. 1:12, 2:10, 1 കൊരി. 15:9, 2 കൊരി. 11:22–33; 12:1–10, അപ്പൊ. പ്ര. 22:4–21; 26:10–22.

2. സഭയെ ഉപദ്രവിച്ച ശൗലിനോടു 'നീ എന്നെ ഉപദ്രവിക്കുന്നതെന്ത്' എന്നു ചോദിച്ചതിന്റെ സൂചനയെന്തായിരിക്കണം?

3. വി. പൗലൂസിന്റെ കൃതികൾക്കു പൊതുവായി ഒരു ലഘു മുഖവുരയെഴുതുക.

# യൂണിറ്റ് 2

# വളർച്ചയുടെ നാളുകളിൽ

## പാഠം 1

## അപ്പൊസ്തലിക പിതാക്കന്മാർ - ഭാഗം 1
### (റോമിലെ വി. ക്ലിമ്മിസും അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസും സ്മിർണയിലെ വി. പോളിക്കാർപ്പോസും)

❑ അപ്പൊസ്തലിക പിതാക്കന്മാർ ആര്? ❑ വി. ക്ലിമ്മിസിന്റെ ജീവിതവും ലേഖനവും ❑ വി. ഇഗ്നാത്തിയോസിന്റെ ജീവിതവും എഴുത്തുകളും ❑ വി. പോളിക്കാർപ്പോസിന്റെ ജീവിതവും സാക്ഷ്യവും.

### 1. അപ്പൊസ്തലിക പിതാക്കന്മാർ ആര്?

'അപ്പൊസ്തലിക പിതാക്കന്മാർ' എന്ന പദപ്രയോഗം പതിനേഴാം നൂറ്റാണ്ടിനു ശേഷമാണു പ്രചാരത്തിൽ വരുന്നത്. അപ്പൊസ്തലന്മാരുടെ കാലത്തിനടുത്തു ജീവിച്ചു സഭയെ നയിച്ച പിതാക്കന്മാരാണ് 'അപ്പൊസ്തലിക പിതാക്കന്മാർ.' ഇവരിൽ ചിലർ അപ്പൊസ്തലന്മാരുടെ ശിഷ്യന്മാർ ആയിരുന്നു. കുറച്ചു വിശാലമായ അർത്ഥത്തിൽ ഒന്നാം നൂറ്റാണ്ടിലും രണ്ടാം നൂറ്റാണ്ടിന്റെ ആദ്യ ഘട്ടത്തിലും ജീവിച്ചിരുന്ന ക്രൈസ്തവ സാഹിത്യകാരന്മാരെ പൊതുവെ 'അപ്പൊസ്തലിക പിതാക്കന്മാർ' എന്നു വിളിച്ചു കാണുന്നുണ്ട്. കൂടാതെ ഇവരിൽ ചിലരെ സംബന്ധിച്ച വിവരങ്ങൾ ഒന്നും അറിവില്ലായെങ്കിലും അവരുടെ കൃതികൾ പ്രധാനപ്പെട്ടവയായതിനാൽ അവയെല്ലാം 'അപ്പൊസ്തലിക പിതാക്കന്മാർ' എന്ന തലക്കെട്ടിൽ ഉൾപ്പെടുന്നു.

### 2. റോമിലെ വി. ക്ലിമ്മിസ് - ജീവിതവും ലേഖനവും

അപ്പൊസ്തലന്മാരായ വി. പത്രോസിന്റെയും വി. പൗലൂസിന്റെയും രക്തസാക്ഷിത്വത്തെത്തുടർന്ന് റോമിൽ ക്രൈസ്തവ സമൂഹത്തിന്റെ ഇടയനാകുന്ന മൂന്നാമത്തെ ആളാണു വി. ക്ലിമ്മിസ് (എ. ഡി. 30-100). വി. പൗലൂസ് ഫിലിപ്യ ലേഖനം 4:3-ൽ പരാമർശിക്കുന്ന കൂട്ടാളി ക്ലിമ്മിസ് തന്നെയാണ് ഇദ്ദേഹം എന്ന് ഒറിജനും യൂസേബിയോസും സാക്ഷിക്കുന്നു. വി. പത്രോസ് തന്നെ ക്ലിമ്മിസിനു പട്ടം കൊടുത്തുവെന്നാണു തെർത്തുല്യൻ പറയുന്നത്.

ഒരു ക്രൈസ്തവനാകുന്നതിനു മുമ്പ് ക്ലിമ്മിസ് 'ടൈറ്റസ് ഫ്ളേവിയസ് ക്ളെമെൻസ്' എന്ന പേരിൽ റോമിലെ ഒരു പ്രധാന പൗരനും ഉന്നതോ

ദ്യോഗസ്ഥനുമായിരുന്നുവെന്ന് ഒരു പാരമ്പര്യത്തിലും, അല്ല ഫ്‌ളേവിയസ് ക്ലെമെൻസിന്റെ കുടുംബത്തിലെ ഒരടിമയായിരുന്നുവെന്നു മറ്റൊരു പാരമ്പര്യത്തിലും പറയുന്നുണ്ട്. ഏതായാലും അദ്ദേഹം റോമിലെ സഭാനേതൃത്വം ഏറ്റെടുത്തു കഴിഞ്ഞപ്പോൾ, ഡൊമീഷ്യൻ ചക്രവർത്തി കൊല്ലപ്പെട്ടു. ഈ സാഹചര്യത്തിൽ കുറെക്കാലം ക്രിസ്ത്യാനികൾക്ക് സമാധാനപരമായ ഒരു ചുറ്റുപാടുണ്ടായി. ഈ അവസരം തക്കത്തിൽ ഉപയോഗിച്ച് സഭയ്ക്കു പുതിയ ഉണർവും ഉന്മേഷവും പകരുവാൻ വി. ക്ലിമ്മിസിനു കഴിഞ്ഞു. സ്വന്തം ഇടവകയെക്കുറിച്ചു മാത്രമല്ല അദ്ദേഹത്തിനു ശ്രദ്ധയുണ്ടായിരുന്നത്. എല്ലാ ഇടവകകളിലും സമാധാനവും വിശ്വാസസ്ഥിരതയും പുലരുവാൻ തന്നാലാവുന്ന എല്ലാ ഒത്താശകളും ചെയ്യുമായിരുന്നു. ഇപ്രകാരമുള്ള കരുതലിന്റെ ഒരുദാഹരണമാണ് കൊരിന്തിലെ സഭയ്ക്ക് അദ്ദേഹം എഴുതുന്ന ലേഖനം. കൊരിന്തിൽ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിട്ട് ചില പട്ടക്കാരെ ജനങ്ങൾ തന്നെ നീക്കം ചെയ്തു. ഈ സാഹചര്യത്തിൽ, വിരുദ്ധതകൾക്കു കാരണമായവർ സ്വയം പിന്മാറണമെന്നും ദൈവിക ശുശ്രൂഷകർ മുകളിൽനിന്നു നിയമിക്കപ്പെട്ടവരാകയാൽ അവരെ മാനിക്കുവാൻ പഠിക്കണമെന്നും ഉദ്ബോധിപ്പിച്ച് എഴുതുന്ന ലേഖനമാണ് വി. ക്ലിമ്മിസിന്റെ ഒന്നാം ലേഖനം (ക്ലിമ്മിസിന്റെ പേരിൽ രണ്ടാമതൊരു ലേഖനം കൂടി അറിയപ്പെടുന്നുണ്ട് എങ്കിലും അത് അദ്ദേഹത്തിന്റേതല്ല എന്ന് ഇന്ന് പൊതുവെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്). ഉദാഹരണത്തിന് താഴെപറയുന്ന ഭാഗങ്ങൾ ശ്രദ്ധിക്കുക:

**1. 54–ാം ഖണ്ഡിക**

'നിങ്ങളിൽ ഇപ്രകാരം പറയുന്ന ഒരു ശ്രേഷ്ഠ മാനുഷനുണ്ടോ: 'ഞാൻ മൂലമാണ് അക്രമവും കലഹവും ഭിന്നിപ്പും ഉണ്ടായിരിക്കുന്നതെങ്കിൽ ഞാനിതാ സ്വയം പിന്മാറുന്നു. നിങ്ങൾ പറയുന്നിടത്തേയ്ക്കു ഞാൻ പൊയ്ക്കൊള്ളാം. സഭ പറയുന്നതെന്തും ഞാൻ അനുസരിച്ചുകൊള്ളാം. ക്രിസ്തുവിന്റെ അജഗണവും അവരുടെ ഇടയന്മാരും തമ്മിൽ സമാധാനമായിരുന്നാൽ മാത്രം മതി.' സ്നേഹം നിറഞ്ഞുകവിയുന്ന ഇങ്ങനെ ഒരുവനെങ്കിലും ഉണ്ടോ? ഉണ്ടെങ്കിൽ അവൻ വലിയ പേരു സമ്പാദിക്കും.'

**2. 44–ാം ഖണ്ഡിക**

'പൗരോഹിത്യത്തിന്റെ പേരിൽ സഭയിൽ കലഹം ഉണ്ടായേക്കുമെന്ന് നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തരം അപ്പൊസ്തലന്മാർക്ക് അറിയാമായിരുന്നു. അതുകൊണ്ടു തന്നെ അവർ പുരോഹിതസ്ഥാനികളെ നിയമിച്ചാക്കുകയും ചെയ്തു. ഇങ്ങനെ നിയമിക്കപ്പെട്ടവരുടെ കാലശേഷവും അവരെപ്പോലെ സ്വീകാര്യരായവർ പിന്തുടരുവാൻ നിയമിക്കപ്പെടണം എന്നും അവർ നിഷ്ക്കർഷിച്ചു.'

വി. ക്ലിമ്മിസിന്റെ ലേഖനം നാലാം നൂറ്റാണ്ടു വരെയെങ്കിലും പള്ളികളിൽ വായിക്കാറുണ്ടായിരുന്നു.

ക്ലിമ്മിസിന്റെ ജീവാവസാനത്തെ സംബന്ധിച്ച് ഒരു ഐതിഹ്യമുണ്ട്. അദ്ദേഹത്തെ ട്രേജൻ ചക്രവർത്തി ക്രിമിയയിലേക്ക് നാടുകടത്തി; അവിടെ ഖനികളിൽ കഷ്ടപ്പെട്ടു ജോലിയെടുക്കുവാൻ. അദ്ദേഹം തന്റെ ദൈവാശ്രയംകൊണ്ട് സഹപ്രവർത്തകർക്ക് പലപ്പോഴും ആശ്വാസമായിത്തീർന്നു. ഒരിക്കൽ കുടിവെള്ളം മുട്ടിയ സാഹചര്യത്തിൽ ക്ലിമ്മിസിന്റെ പ്രാർത്ഥനയാൽ അത്ഭുതകരമായി ജലം ലഭിച്ചു. അങ്ങനെ തന്റെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും അനേകമാളുകളെ മാനസാന്തരപ്പെടുത്തി ക്രിസ്ത്യാനികളാക്കുകയും ചെയ്തു. ഇതറിഞ്ഞ റോമാ ഭരണാധികാരി അദ്ദേഹത്തെ പിടിച്ച് ഒരു നങ്കൂരത്തോടു ചേർത്തുകെട്ടി കടലിൽ താഴ്ത്തി. പാരമ്പര്യത്തിന്റെ ഭാഗമായി പറയുന്നത് വർഷത്തിലൊരിക്കൽ കടലിൽ അദ്ദേഹത്തെ താഴ്ത്തിയ ഭാഗത്ത് വേലിയിറക്ക സമയത്ത് അദ്ദേഹത്തിന്റെ കബർ (മാലാഖമാർ നിർമ്മിച്ചത്) കാണാനാകുമെന്നാണ്.

### 3. അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസ്: ജീവിതവും എഴുത്തുകളും

യേശുക്രിസ്തു ഒരു ശിശുവിനെ കൈകളിലെടുത്തു താലോലിച്ചതിനെക്കുറിച്ചു സുവിശേഷങ്ങളിൽ (മത്താ. 18:2; മർക്കോ. 9:36) നാം വായിക്കുന്നുണ്ട്. ഒരു പുരാതന പാരമ്പര്യം പറയുന്നത്, ഈ ശിശുവാണ് പില്ക്കാലത്ത് അന്ത്യോഖ്യയിലെ മെത്രാനായിത്തീർന്ന വി. ഇഗ്നാത്തിയോസ് (എ.ഡി. 35–107) എന്നാണ്. ചരിത്രപരമായി ഈ പാരമ്പര്യത്തിന്റെ സാധുതയെ പലരും ചോദ്യം ചെയ്തിട്ടുണ്ട്. അവർ പറയുന്നത്, ഇഗ്നാത്തിയോസിന്റെ രണ്ടാം പേരിന്റെ ഒരു തെറ്റായ വ്യാഖ്യാനം മാത്രമാണിതെന്നാണ്. രണ്ടാം പേര് 'തെയോഫോറസ്' എന്നായിരുന്നു. ഈ ഗ്രീക്കു പദത്തിനു 'ദൈവത്താൽ വഹിക്കപ്പെട്ടവൻ' എന്നോ 'ദൈവത്തെ വഹിക്കുന്നവൻ' എന്നോ അർത്ഥം കൊടുക്കാം. ഏതായാലും വി. ഇഗ്നാത്തിയോസ് സുറിയാനി പാരമ്പര്യത്തിൽ അറിയപ്പെടുന്നത് 'ഇഗ്നാത്തിയോസ് നൂറോനോ' (തീയ്ക്കടുത്ത ഇഗ്നാത്തിയോസ്) എന്നാണ്. 'നൂറോനോ' എന്ന പദത്തോടു ബന്ധപ്പെട്ടും ഐതിഹ്യങ്ങൾ ഉണ്ടാകാമെങ്കിലും ഇവിടെ സുറിയാനിക്കാരനായ അദ്ദേഹത്തിന്റെ ആദ്യത്തെ സുറിയാനി പേരായ 'നൂറോനോ' (തീയ്ക്കടുത്തവൻ) എന്നതിനോട് അതിന്റെ ഗ്രീക്ക് പരിഭാഷയായ 'ഇഗ്നാത്തിയോസ്' എന്നതും ചേർത്തതാണെന്ന് കരുതിയാൽ മതി.

അന്ത്യോഖ്യയിലെ സഭയ്ക്ക് വി. പത്രോസിനു ശേഷം ആദ്യം എപ്പിസ്കോപ്പായാകുന്നത് വി. ഇഗ്നാത്തിയോസ് ആണെന്ന് ഒറിജൻ പറയു

മ്പോൾ, അല്ല പത്രോസിനുശേഷം യവൂദിയോസും കഴിഞ്ഞിട്ടാണ് ഇഗ്നാത്തിയോസ് സ്ഥാനമേല്ക്കുന്നതെന്നു യൂസേബിയോസ് പറയുന്നു.

വി. ഇഗ്നാത്തിയോസ് അന്ത്യോഖ്യയിൽ എപ്പിസ്കോപ്പായാകുന്നതിനു മുമ്പുള്ള ചരിത്രത്തെക്കുറിച്ച് നമുക്കൊന്നും അറിവില്ല. അദ്ദേഹത്തിന്റെ എഴുത്തുകളിലെ ചില സൂചനകളുടെ അടിസ്ഥാനത്തിൽ, അദ്ദേഹം ഒരു അടിമയായിരുന്നുവെന്നും, ഒരു വലിയ മാനസാന്തരാനുഭവം ഉണ്ടായിയെന്നും അഭ്യൂഹങ്ങളുണ്ട്. അപ്പൊസ്തലന്മാരായ വി. പത്രോസിന്റെയും വി. പൗലൂസിന്റെയും വി. യോഹന്നാന്റെയും ശിഷ്യനായിരിക്കാൻ അദ്ദേഹത്തിന് അവസരങ്ങൾ ഉണ്ടായിരുന്നു. അതു തന്നെയായിരുന്നു അദ്ദേഹത്തിന്റെ പ്രധാന കൈമുതലും. അന്ത്യോഖ്യയ്ക്കു മാത്രമല്ല, സമീപത്തും വിദൂരത്തും ഉണ്ടായിരുന്ന ക്രൈസ്തവ സഭകൾക്കെല്ലാം അദ്ദേഹം പ്രിയങ്കരനായ നേതാവും പിതാവും ആയിരുന്നു.

ക്രൈസ്തവസഭ പീഡിപ്പിക്കപ്പെട്ടപ്പോഴൊക്കെ സഭയിലെ ഇടയന്മാരായിരുന്നുവല്ലോ ആദ്യ ബലിയാടുകൾ. ഇഗ്നാത്തിയോസും ബന്ധനസ്ഥനായി അന്ത്യോഖ്യയിൽനിന്നു റോമിലേയ്ക്കു കൊണ്ടുപോകപ്പെട്ടു. ട്രേജൻ ചക്രവർത്തിയുടെ ക്രൈസ്തവ മതപീഡനങ്ങളുടെ പശ്ചാത്തലത്തിൽ നടന്ന ആ യാത്ര അവിസ്മരണീയമാണ്. പട്ടാളക്കാരുടെ അകമ്പടിയോടെ റോമിലേയ്ക്കു ക്രൈസ്തവരായ തടവുകാരുടെ ദീർഘമായ യാത്ര റോമാ സാമ്രാജ്യത്തിലെ നിത്യ സംഭവമായിരുന്നു. ഇഗ്നാത്തിയോസ് തന്റെ യാത്രയെ മഹത്തരമായ രക്തസാക്ഷിത്വം എന്ന ചിരകാല സ്വപ്നം യാഥാർത്ഥീകരിക്കാനുള്ള ജൈത്രയാത്രയായിട്ടാണ് കണ്ടത്. യാത്ര ഫിലദൽഫിയ, സർദീസ്, സ്മിർണ മുതലായ സ്ഥലങ്ങളിൽ കൂടിയായിരുന്നു. അവിടെയെല്ലാം വച്ചു സഭാംഗങ്ങളെ കാണുകയും പല സഭകൾക്കും ലേഖനങ്ങൾ കൊടുത്തുവിടുകയും ചെയ്തു. ഈ കത്തുകളിൽ ഏറ്റവും ശ്രദ്ധേയം റോമിലേയ്ക്കെഴുതുന്ന കത്താണ്. താൻ റോമിലേക്കു ചെല്ലുന്നുവെന്നു റോമിലെ സഭ അറിയുമ്പോൾ തന്നെ വിടുവിക്കാൻ അവർ ശ്രമിച്ചേക്കും എന്നു വിചാരിച്ചു തന്നെ രക്തസാക്ഷിത്വത്തിനനുവദിക്കണം എന്ന് എഴുതി. അദ്ദേഹം അതിൽ അവരോടു പറയുന്നു: 'ഞാൻ ദൈവത്തിന്റെ ഗോതമ്പാണ്. മൃഗങ്ങളുടെ പല്ലുകളാൽ ഞാൻ ഞെരിച്ചു പൊടിക്കപ്പെട്ടു ക്രിസ്തുവിന്റെ കുർബ്ബാന അപ്പമായി ഞാൻ മാറട്ടെ.' സ്മിർണയിൽ തന്നെ ശുശ്രൂഷിച്ച പോളിക്കർപ്പോസിനും അദ്ദേഹം കത്തെഴുതി. അദ്ദേഹം റോമിൽ എത്തി അധികം താമസിയാതെ കുപ്രസിദ്ധമായ അംഫിതിയേറ്ററിൽ മൃഗങ്ങൾക്കിരയായി. അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ റോമിലെ ക്രിസ്ത്യാനികൾ സൂക്ഷിച്ചുവയ്ക്കുകയും പിൽക്കാലത്ത് അത് അന്ത്യോഖ്യയിൽ കൊണ്ടുപോയി സംസ്ക്കരിക്കയും ചെയ്തു.

ഇഗ്നാത്തിയോസിന്റെ ഏഴു ലേഖനങ്ങൾ (ത്രാലസ്, മഗ്നേഷ്യ, എഫേസൂസ്, റോം, ഫിലദൽഫിയ, സ്മിർണ എന്നീ സഭകൾക്കും പോളിക്കർപ്പോസിനും) ക്രൈസ്തവ സഭാപാരമ്പര്യത്തിന് അദ്ദേഹം നൽകിയ വലിയ സംഭാവനകളാണ്. അവയിലെ ചില പ്രധാനപ്പെട്ട പരാമർശങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ്.

1. ക്രിസ്തുവിനെ 'ദൈവം' എന്നു വ്യക്തമായി പറയുന്നു (പോളിക്കർപ്പോസിനെഴുതിയ ലേഖനം 7:3; ത്രാലസിലെ സഭയ്ക്കെഴുതിയ ലേഖനം 7:1).

2. സഭയുടെ പൗരോഹിത്യ ഗണത്തിനു മൂന്നു വിഭാഗങ്ങൾ ഉണ്ടായിരിക്കണം (എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശ്ശൻ; ത്രാല. 3:1; മഗ്നീഷ്യാ 6:1) എന്നു പറയുന്നു.

3. സഭയുടെ ഐക്യം മെത്രാപ്പോലീത്തായിൽ പ്രകാശിപ്പിക്കണം. മെത്രാപ്പോലീത്താ യേശുക്രിസ്തുവിന്റെ പ്രതീകം ആണ് (സ്മിർണ 8:1, 2).

## 4. സ്മിർണായിലെ വി. പോളിക്കർപ്പോസിന്റെ ജീവിതവും സാക്ഷ്യവും

ആദിമസഭാ ചരിത്രത്തിൽ തിളങ്ങിനിൽക്കുന്ന രക്തസാക്ഷിയും 'സമൃദ്ധമായ ഫലങ്ങൾ' ('പോളിക്കർപ്പോസ്' എന്ന ഗ്രീക്കു നാമത്തിന്റെ അർത്ഥമാണിത്) പുറപ്പെടുവിച്ച പിതാവുമാണ് വി. പോളിക്കർപ്പോസ് (എ.ഡി. 69–115). അദ്ദേഹത്തെ സംബന്ധിച്ചു കൂടുതൽ വിവരങ്ങളും കിട്ടുന്നത് അദ്ദേഹത്തിന്റെ ശിഷ്യനായ ഐറേനിയസിൽ നിന്നാണ്. കൂടാതെ നാലാം നൂറ്റാണ്ടിൽ പിയോനിയസ് എന്ന വ്യക്തിയാൽ എഴുതപ്പെട്ട ഒരു കൃതിയും വി. പോളിക്കർപ്പോസിനെക്കുറിച്ചുണ്ട്.

റോമാ സാമ്രാജ്യത്തിലെ ഏഷ്യൻ പ്രവിശ്യയിലെ സ്മിർണായിൽ ജനിച്ചുവളർന്ന പോളിക്കർപ്പോസ് വി. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായി ചെറുപ്പത്തിലെ ചേർന്നു. തെർത്തുല്യൻ പറയുന്നത്, പോളിക്കർപ്പോസിനെ എപ്പിസ്കോപ്പായായി പട്ടം കൊടുത്തു സ്മിർണായിൽത്തന്നെ നിയമിക്കുന്നതും വി. യോഹന്നാൻ തന്നെയാണെന്നാണ്.

സ്മിർണയിൽ പോളിക്കർപ്പോസിനു തികച്ചും ശ്രമകരമായ ദൗത്യമായിരുന്നു നിർവ്വഹിക്കേണ്ടിയിരുന്നത്. പുറജാതി മതവൈരാഗികൾ വ്യാപകമായ സ്വാധീനം ചെലുത്തിയിരുന്നതിനാൽ സ്മിർണയിൽ ക്രൈസ്തവ ജീവിതം എന്നും അഗ്നിശോധനയിലായിരുന്നു. വേറൊരു വശത്തു സ്മിർണയിൽ പണ്ടു മുതൽ സ്ഥിരതാമസമാക്കിയിരുന്ന യഹൂദന്മാരുടെ ക്രൈസ്തവവിരോധം ആളിക്കത്തുകയായിരുന്നു. ഇതു രണ്ടും

കൂടാതെ സ്മിർണയിലെ സഭയിൽ അവിടവിടെ അഭിപ്രായഭിന്നതകളും തലപൊക്കിയിരുന്നു. ഈ സാഹചര്യങ്ങളിലായിരുന്നു പോളിക്കർപ്പോസിനു പ്രവർത്തിക്കേണ്ടിയിരുന്നത്.

അദ്ദേഹം ചുമതല ഏറ്റപ്പോൾത്തന്നെ കൂടുതൽ ഉത്സാഹം പകർന്ന ഒരു സംഭവം നടന്നു. അന്ത്യോഖ്യയിലെ വി. ഇഗ്നാത്തിയോസ് ബന്ധിക്കപ്പെട്ടവനായി റോമിലേയ്ക്കുള്ള തന്റെ അവസാനയാത്ര ചെയ്യുമ്പോൾ സ്മിർണയിൽ കുറെ ദിവസം തങ്ങി. അദ്ദേഹത്തെ സ്വീകരിക്കുവാനും ശുശ്രൂഷിക്കുവാനും പോളിക്കർപ്പോസിനു സാധിച്ചു. വൃദ്ധനായ ഇഗ്നാത്തിയോസിന്റെ വിശ്വാസധീരതയും നേതൃത്വമഹിമയും പോളിക്കർപ്പോസിനെ കോരിത്തരിപ്പിച്ചു.

വേദവിപരീതങ്ങളോട് അദ്ദേഹത്തിനുണ്ടായിരുന്ന കർക്കശമായ മനോഭാവത്തെ വ്യക്തമാക്കുന്ന ഒരു സംഭവം ഐറേനിയസ് പറയുന്നു: മാർക്കിയോൺ (Marcion) എന്ന ജ്ഞാനവാദക്കാരൻ ഒരിക്കൽ പോളിക്കർപ്പോസിനെ വഴിക്കുവച്ചു കണ്ടു. മാർക്കിയോൺ അദ്ദേഹത്തോടു ചോദിച്ചു: 'എന്നെ മനസ്സിലായോ?' പോളിക്കർപ്പോസ് ഉത്തരം പറഞ്ഞു: 'നീ സാത്താന്റെ ആദ്യജാതനാണെന്ന് എനിക്കു മനസ്സിലായി.'

പോളിക്കർപ്പോസ് സഭയിൽ അനുരഞ്ജനത്തിന്റെ വക്താവായിരുന്നു. അതിന്റെ ഉദാഹരണമാണ് ഈസ്റ്ററിനു പൗരസ്ത്യർക്കും പാശ്ചാത്യർക്കും സ്വീകാര്യമായ ഒരു തീയതി കണ്ടുപിടിക്കുവാൻ അദ്ദേഹം യത്നിച്ചത്.

അദ്ദേഹം പല എഴുത്തുകളും എഴുതിയതായി ഐറേനിയസിൽ നിന്നും നാം മനസ്സിലാക്കുന്നുണ്ടെങ്കിലും, ഫിലിപ്പിയിലേയ്ക്കു അദ്ദേഹം എഴുതിയ കത്തു മാത്രമേ നമുക്കു ലഭ്യമായിട്ടുള്ളു. ഈ കത്തിൽ വൈദികരെ അദ്ദേഹം ഇങ്ങനെ ഗുണദോഷിക്കുന്നു:

'വൈദികർ അനുകമ്പയുള്ളവരും, ദയയുള്ളവരും, തെറ്റിപ്പോയവരെ തിരിച്ചുകൊണ്ടുവരുന്നവരും, രോഗികളെ സന്ദർശിക്കുന്നവരും, അനാഥരെയും വിധവകളെയും കരുതുന്നവരും, ദൈവത്തിന്റെയും മനുഷ്യരുടെയും ദൃഷ്ടിയിൽ നല്ലതായിട്ടുള്ളതിനെ പ്രവർത്തിക്കുന്നവരും ആയിരിക്കണം. അവർ കോപത്തിൽ നിന്നകന്നവരും, മുഖസ്തുതി പറയാത്തവരും, അന്യായമായി വിധിക്കാത്തവരും ആകണം. ദ്രവ്യാഗ്രഹത്തിൽ നിന്നു വിദൂരമായിരിക്കണം അവർ. ആരെക്കുറിച്ചെങ്കിലും തിന്മ കേട്ടാൽ അവർ ഉടൻ അതു വിശ്വസിക്കരുത്. ധൃതിയിൽ ആരെയും വിധിക്കരുത്. കാരണം നാമെല്ലാം പാപത്തിന്റെ കാര്യത്തിൽ ഒരുപോലെയാണ്' (6:1).

പോളിക്കർപ്പോസിന്റെ വിസ്താരവും രക്തസാക്ഷിത്വവും പ്രസിദ്ധ

മാണ്. ഭരണാധികാരി പറഞ്ഞു: 'ക്രിസ്തുവിനെ ഉപേക്ഷിക്കുന്നു എന്നു ശപഥം ചെയ്താൽ നിങ്ങളെ ഞാൻ വിട്ടയയ്ക്കാം.' പോളിക്കർപ്പോസ് ഉത്തരം കൊടുത്തു, 'എൺപത്തിയാറു വർഷം ഞാൻ അവനെ സേവിച്ചു, അവനിതുവരെയും എന്നോടൊന്നും അന്യായമായി പ്രവർത്തിച്ചിട്ടില്ല. അങ്ങനെയെങ്കിൽ എന്നെ വീണ്ടെടുത്ത ആ രാജാവിനെ ഞാൻ എങ്ങനെ തള്ളിപ്പറയും?' (ഫിലോമിലിയത്തിലെ സഭയ്ക്കുവേണ്ടി സ്മിർണായിലെ സഭ തയ്യാറാക്കി അയച്ച 'പോളിക്കർപ്പോസിന്റെ രക്തസാക്ഷിത്വം' എന്ന രേഖയിൽ നിന്ന്).

പോളിക്കർപ്പോസിനെ അഗ്നിക്കിരയാക്കുവാൻ ചിതയ്ക്കു തീ കൊളുത്തിയിട്ടും തീ അദ്ദേഹത്തിനു ചുറ്റും കുടംപോലെ മടിച്ചുനിന്നു. അതുകൊണ്ട് ചിതയിൽവച്ച് അദ്ദേഹത്തെ വെട്ടിക്കൊന്നിട്ടു മൃതശരീരം ദഹിപ്പിച്ചു. അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ സ്മിർണായിലെ ക്രിസ്ത്യാനികൾ എടുത്തു പ്രത്യേക സ്ഥാനത്തു സംസ്കരിച്ചു. ആണ്ടുതോറും രക്തസാക്ഷിത്വ തീയതിയിൽ അദ്ദേഹത്തിന്റെ അവശിഷ്ടങ്ങളുടെയടുക്കൽ അവർ കൂടിവരികയും അദ്ദേഹത്തെയും മറ്റു രക്തസാക്ഷികളെയും സ്മരിക്കുകയും ചെയ്യുന്ന പതിവ് സ്മിർണയിൽ പണ്ടുമുതലേ ഉണ്ടായിരുന്നെന്നാണു 'പോളിക്കർപ്പോസിന്റെ രക്തസാക്ഷിത്വം' എന്ന രേഖയിൽ പറയുന്നത് (17:3). ഒരുപക്ഷേ ഇതായിരിക്കാം പരിശുദ്ധന്മാരുടെ തിരുശേഷിപ്പു ബഹുമാനിക്കുന്നതിന്റെയും ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നതിന്റെയും ഏറ്റവും പുരാതന ചരിത്ര തെളിവ്.

### അഭ്യാസങ്ങൾ

1. അപ്പൊസ്തലിക പിതാക്കന്മാർ എന്ന പദപ്രയോഗത്തിന്റെ സൂചനയെന്ത്?

2. വി. ക്ലിമ്മിസിന്റെ ജീവിതസന്ദേശം ചുരുക്കി എഴുതുക?

3. വി. ഇഗ്നാത്തിയോസിന്റെ പ്രധാന സംഭാവനകൾ എന്തൊക്കെ?

4. പോളിക്കർപ്പോസിന്റെ രക്തസാക്ഷിത്വത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക?

**Note:**

അപ്പൊസ്തലിക പിതാക്കന്മാരെപ്പറ്റിയും വിശ്വാസ സമർത്ഥകരെപ്പറ്റിയും ദിവ്യബോധനം ഗ്രന്ഥാവലി 6-ൽ ലഘുവായി പരാമർശം ഉണ്ടെങ്കിലും വിശദമായ പഠനമാണ് ഈ ഗ്രന്ഥത്തിൽ കൊടുക്കുന്നത്.

## പാഠം 2

# അപ്പൊസ്തല പിതാക്കന്മാർ - ഭാഗം 2

❑ ഡിഡാക്കേ ❑ ബർന്നബാസിന്റെ ലേഖനം ❑ ഹെർമാസിന്റെ 'ഇടയൻ' ❑ പാപ്പിയസ്

### 1. ഡിഡാക്കേ

1873-ൽ ഫിലാത്തെയോസ് ബ്രിയെന്നിയോസ് എന്ന ഗ്രീക്കു മെത്രാന്, യെരുശലേം പാത്രിയർക്കീസിന്റെ വക കുസ്തന്തീനോപോലീസിലെ ഒരാശ്രമത്തോടനുബന്ധിച്ചുള്ള ലൈബ്രറിയിൽ നിന്ന്, ഒരു പുരാതന രേഖ ലഭിച്ചു. ഈ ലിഖിതത്തിന്റെ തലക്കെട്ട് 'പന്ത്രണ്ട് അപ്പൊസ്തലന്മാർ മുഖേന ജാതികൾക്ക് കർത്താവ് നൽകുന്ന ഉപദേശം' എന്ന് അർത്ഥം വരുന്ന ഗ്രീക്കു വാക്കുകളായിരുന്നു. ഗ്രീക്കു ഭാഷയിലെ തലക്കെട്ടിന്റെ ആദ്യപദം മാത്രം പിന്നീടു പറയപ്പെട്ടു. അങ്ങനെ ആ ഗ്രന്ഥത്തിന് 'ഡിഡാക്കേ' എന്ന പൊതുവായ നാമം ലഭിച്ചു.

'ഡിഡാക്കേ' എ. ഡി. 120-നും 180-നും ഇടയ്ക്ക് എഴുതപ്പെട്ടതാണെങ്കിലും, അതിനു വളരെ മുമ്പു പ്രചരിച്ചിരുന്ന ചില രേഖകളുടെ സമാഹാരമാണിത്. ആയതുകൊണ്ട് ഒരുവിധത്തിൽ പറഞ്ഞാൽ പുതിയനിയമം കഴിഞ്ഞാൽ ക്രൈസ്തവ ജീവിതത്തിന്റെ ആദ്യ തുടിപ്പുകൾ പ്രതിധ്വനിക്കുന്ന ഗ്രന്ഥമാണ് 'ഡിഡാക്കേ.' ആധുനിക പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ഡിഡാക്കേ ആദ്യം അതിന്റെ മൂലരൂപത്തിൽ യഹൂദഗ്രന്ഥമായിരുന്നു.

വി. അത്താനാസ്യോസ് ഈ ഗ്രന്ഥത്തെ വളരെ പുകഴ്ത്തുകയും സഭയിലേയ്ക്കുള്ള നവാഗതർ അവശ്യം വായിക്കുവാൻ നിർദ്ദേശിക്കുകയും ചെയ്തു. അതിനും മുമ്പുതന്നെ അലക്സാന്ത്രിയായിലെ ക്ലിമ്മിസും പിന്നീട് സഭാചരിത്രകാരനായ യൂസേബിയോസും ഈ ഗ്രന്ഥത്തെ പ്രശംസിച്ചിട്ടുണ്ട്. എങ്കിലും ഇതിന്റെ ഗ്രന്ഥകർത്തൃത്വത്തെപ്പറ്റി ഒരറിവുമില്ല.

പതിനാറു ചെറിയ അദ്ധ്യായങ്ങൾ ഉള്ള ഈ രേഖയുടെ ഉള്ളടക്കത്തെ മൂന്നു ഭാഗങ്ങളായി തരംതിരിക്കാം. ഒന്നാം അദ്ധ്യായം മുതൽ ആറാം അദ്ധ്യായത്തിന്റെ ആദ്യഭാഗം വരെ ജീവന്റെയും മരണത്തിന്റെയുമായ വഴികളെക്കുറിച്ച് പ്രതിപാദിക്കുന്നു. ആറാം അദ്ധ്യായം മൂന്നാം വാക്യം മുതൽ പതിനഞ്ചാം അദ്ധ്യായം ആദ്യ ഭാഗം വരെ, ക്രൈസ്തവ ജീവിതത്തിലെ പ്രായോഗികമായ ചില കാര്യങ്ങൾ, പ്രത്യേകിച്ച് നവാഗതർ ശ്രദ്ധിക്കേണ്ടത് (ഭക്ഷണം, ഉപവാസം, പ്രാർത്ഥന, വി. കുർബാന) എടുത്തു പറയുന്നു. പതിനാറാം അദ്ധ്യായത്തിൽ യേശുക്രിസ്തുവിന്റെ രണ്ടാ

മത്തെ വരവിനെ സൂചിപ്പിച്ചുകൊണ്ടുള്ള ഒരു ഉദ്ബോധനമാണ്. ചുരുക്കത്തിൽ ക്രൈസ്തവ ധാർമ്മിക ജീവിതത്തെക്കുറിച്ചുള്ള ഒരു പ്രാരംഭ വിശകലനമാണ് ഡിഡാക്കേ.

സഭാപാരമ്പര്യത്തിൽ ബുധനും വെള്ളിയും ഉപവസിക്കുന്നതിന് ഏറ്റവും പുരാതന നിർദ്ദേശം ഡിഡാക്കേയിൽ കാണുന്നു:

'കപടഭക്തിക്കാരുടെ പോലെ നിങ്ങളുടെ ഉപവാസം തിങ്കളും വ്യാഴവും ആകരുത്. നിങ്ങളോ, ബുധനും വെള്ളിയും ഉപവസിക്കുക' (8-ാം അദ്ധ്യായം).

ഞായറാഴ്ച ആചരണത്തെക്കുറിച്ചും പ്രസക്തമായ ചില പരാമർശങ്ങൾ 'ഡിഡാക്കേ'യിൽ ഉണ്ട്.

'നിങ്ങൾ കർത്തൃദിനത്തിൽ കൂടിവരുമ്പോൾ വിശുദ്ധ കുർബാന അനുഷ്ഠിക്കുക. നിങ്ങളുടെ ബലി വിശുദ്ധമാകേണ്ടതിന് ആദ്യം തെറ്റുകൾ ഏറ്റുപറയുക. തമ്മിൽ വഴക്കുള്ളവർ, അതു പരിഹരിക്കാതെ, അതിൽ സംബന്ധിക്കരുത്' (14-ാം അദ്ധ്യായം).

സഭാനേതൃത്വ ഗണത്തിൽ, എപ്പിസ്കോപ്പാ, പ്രവാചകൻ, ശെമ്മാശൻ എന്നിവരെക്കുറിച്ച് ഇതിൽ പരാമർശനങ്ങളുണ്ട്. വി. കുർബാനാനുഷ്ഠാനത്തിന്റെ ഒരു ക്രമവും സംക്ഷിപ്തമായി ഡിഡാക്കേയിൽ കാണാം. കൂടാതെ സാന്മാർഗിക മണ്ഡലത്തിൽ രണ്ടു പാതകൾ (ജീവന്റെയും മരണത്തിന്റെയും) ഉള്ളതായും ജീവന്റെ പാത എത്രമാത്രം സൂക്ഷ്മതയുടെ പാതയാണെന്നും ഡിഡാക്കേ ആരംഭത്തിലെ വ്യക്തമാക്കുന്നു.

### 2. ബർന്നബാസിന്റെ ലേഖനം (ഉദ്ദേശം എ. ഡി. 70/79 അല്ലെങ്കിൽ 117/132)

ആദിമ ക്രൈസ്തവ സമൂഹത്തിനു നേരിടേണ്ടിവന്ന ഒരു പ്രധാന പ്രശ്നം, യഹൂദ വിശ്വാസാചാരങ്ങളുമായി എങ്ങനെ പൊരുത്തപ്പെടണം എന്നുള്ളതായിരുന്നു. യഹൂദമതത്തിലെ എല്ലാ പ്രതീക്ഷകളുടെയും പൂർത്തീകരണവും ലോകത്തിനു മുഴുവൻ ഒരു പുതുജീവന്റെ വാഗ്ദാനവുമാണ് ക്രിസ്തുവെന്ന് സ്ഥാപിക്കുന്ന ആദിമ വേദശാസ്ത്രകൃതിയാണ് 'ബർന്നബാസിന്റെ ലേഖനം.' ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തിൽ എഴുതപ്പെട്ടതാണെന്നു വിശ്വസിക്കപ്പെടുന്ന ഈ കൃതിയുടെ ഗ്രന്ഥകാരൻ ഏതു 'ബർന്നബാസ്' ആണെന്നു തീർച്ചപ്പെടുത്താൻ വിഷമമാണ്. അലക്സാന്ത്രിയായിലെ ക്ലിമ്മിസും, ജെറോമും പറയുന്നത് വി. പൗലൂസിന്റെ കൂട്ടുവേലക്കാരനായിരുന്ന ബർന്നബാസ് തന്നെയാണിതിന്റെ കർത്താവെന്നാണ്. എങ്കിലും അതു സ്വീകരിക്കുന്നതിനു പ്രയാസമുണ്ട്.

ഈ കൃതിക്കു പ്രധാനമായും രണ്ടു ഭാഗങ്ങൾ ഉണ്ട്: **1. വേദശാസ്ത്ര പരം** (1-17 വരെയുള്ള അദ്ധ്യായങ്ങൾ), **2. സാന്മാർഗികം** (18-21 വരെ യുള്ള അദ്ധ്യായങ്ങൾ). ഇതിൽ ആദ്യഭാഗത്തു പഴയനിയമത്തിനു ക്രൈസ്തവ വേദശാസ്ത്രപരമായ ഒരു വ്യാഖ്യാനം കൊടുത്തിരിക്കുന്നു. ക്രിസ്തുവിനെക്കുറിച്ച് എത്രമാത്രം പഴയനിയമസൂചനകൾ ഉണ്ടെന്ന് ഇവിടെ ചർച്ച ചെയ്തിരിക്കുന്നു. ക്രിസ്തു അനാദിയായിട്ടുള്ളവനാ ണെന്നും, അവനിൽ പുതുയുഗം ആരംഭിച്ചിരിക്കുന്നുവെന്നും ഈ ഭാഗത്ത് ഊന്നിപ്പറയുന്നു. ഉദാഹരണത്തിന് ഈ പുതുയുഗത്തിന്റെ സൂചനയാണ് യെശ. 11:1 മുതൽ പറയുന്നതായി സൂചിപ്പിക്കുന്നത്. യഹൂദന്മാരുടെ 'ശാബത്' (ഏഴാം ദിവസം) കഴിഞ്ഞ് 'എട്ടാം ദിവസം' ആരംഭിച്ചിരിക്കു ന്നത് ഒരു പുതുയുഗ സൂചനയാണ് (15:8). സന്മാർഗിക കാര്യങ്ങൾ പറ യുന്നിടത്ത്, രണ്ടു പാതകളെക്കുറിച്ചു പ്രതിപാദിക്കുന്നു. 'ജീവന്റെ വഴി' യെന്നും 'മരണത്തിന്റെ വഴി'യെന്നും ഡിഡാക്കേ പറയുമ്പോൾ, 'പ്രകാ ശപാത'യെന്നും 'അന്ധകാരപാത'യെന്നും ബർന്നബാസ് നാമകരണം ചെയ്യുന്നു.

## 3. ഹെർമാസിന്റെ 'ഇടയൻ' (ഉദ്ദേശം എ. ഡി. 140/155)

റോമിൽ വച്ച് ഹെർമാസ് എന്നു പേരായ ഒരാൾക്കുണ്ടായ ദർശന മാണ് ഈ കൃതിയുടെ ഉള്ളടക്കം. ഈ ഹെർമാസ് സ്വയം പരിചയപ്പെടു ത്തുന്നത് റോമിലെ ബിഷപ്പായ പീയൂസിന്റെ സഹോദരനായിട്ടാണ്. രൂപ കാർഥശൈലിക്കു മുൻതൂക്കം കൊടുക്കുന്ന ഈ കൃതി ഒരുവിധത്തിൽ പറഞ്ഞാൽ ക്രൈസ്തവ സാഹിത്യശാഖയുടെ ഒരു ആദ്യഫലമാണ്. 'ഇട യൻ' എന്ന തലക്കെട്ട് ഇതിന് എത്രമാത്രം യോജിച്ചതാണെന്ന് സംശ യിക്കാമെങ്കിലും ഈ കൃതിയിൽത്തന്നെ, ഒരിടയൻ പ്രതിപാദിക്കപ്പെടു ന്നുണ്ട്.

ഭാവനയിൽ കോർത്തെടുത്ത ഒരു സന്മാർഗമാല്യം ആണ് ഈ കൃതി യെന്നു ചുരുക്കത്തിൽ പറയാം. സന്മാർഗ ജീവിതത്തിന്റെ അടിസ്ഥാനം അനുതാപമാണെന്നും, അനുതാപത്തിന്റെ അളവിനും ആഴത്തിനും ഓരോ തരക്കാരായവർക്കു തമ്മിൽ വ്യത്യാസം ഉണ്ടെന്നും ഇതിൽ വ്യക്ത മാക്കുന്നു. ഉദാഹരണമായി ഈ ഗ്രന്ഥം ആരംഭിക്കുന്നതിങ്ങനെയാണ്:

'... ഞാൻ അവളെ വീണ്ടും കണ്ടപ്പോൾ അവളോടെനിക്കു സ്നേഹം തോന്നി. കുറെക്കാലം കഴിഞ്ഞപ്പോൾ അവൾ ടൈബർ നദിയിൽ കുളി ക്കുന്നതു ഞാൻ കണ്ടു. ഞാൻ അവളെ കൈപിടിച്ചു കരയ്ക്കു കയറ്റി. ഞാനവളുടെ സൗന്ദര്യം കണ്ടപ്പോൾ, എന്നോടുതന്നെ ഉള്ളിൽ പറഞ്ഞു. 'ഇവളെപ്പോലെ സൗന്ദര്യവും സൽസ്വഭാവവുമുള്ളവളെ എനിക്കു ഭാര്യ യായി കിട്ടിയിരുന്നെങ്കിൽ എനിക്കെന്തു സന്തോഷമാകുമായിരുന്നു.'

ഞാൻ ഇത്രമാത്രമേ വിചാരിച്ചുള്ളു. മറ്റൊന്നും ചിന്തിച്ചില്ല. കുറെക്കാലം കഴിഞ്ഞപ്പോൾ ഞാൻ ദൈവത്തെ സ്തുതിച്ചുകൊണ്ട് കൂമി എന്ന സ്ഥലത്തേക്കു നടക്കുമ്പോൾ ഒരാത്മാവ് എന്നെ വഹിച്ചുകൊണ്ടു വഴിയില്ലാത്ത ഒരു പ്രദേശത്തേക്കു കൊണ്ടുപോയി. ഞാൻ അവിടെ നിലത്തിറങ്ങി ദൈവത്തെ വിളിച്ച് എന്റെ പാപങ്ങൾ ഏറ്റുപറയുവാൻ തുടങ്ങി. ഞാൻ പ്രാർത്ഥിച്ചപ്പോൾ സ്വർഗം തുറന്നു. അപ്പോൾ സ്വർഗത്തിൽനിന്ന്, അതാ അവൾ, എന്നെ അഭിവാദനം ചെയ്യുന്നു. അവൾ എന്നോട്, 'നിന്റെ പാപങ്ങൾ കർത്താവിന്റെ മുമ്പാകെ പറയുവാൻ എന്നെ ഇവിടെ കൊണ്ടുവന്നിരിക്കുകയാണ്' എന്നു പറഞ്ഞു. ഞാൻ അവളോട്, 'നിന്റെ പേരിൽ കുറ്റം ചാരുന്നുവെന്നോ? ഞാൻ നിന്നോടു കുറ്റം ചെയ്തോ? മാന്യമല്ലാത്ത ഒരു വാക്കെങ്കിലും ഞാൻ നിന്നോടു എവിടെവച്ചെങ്കിലും പറഞ്ഞോ? ഞാൻ നിന്നെ ഒരു ദേവതയെപ്പോലെയല്ലേ കരുതിയിരുന്നത്? ഞാനെപ്പോഴും നിന്നെ ഒരു സഹോദരിയെപ്പോലെ ബഹുമാനിച്ചിട്ടില്ലേ?..' അവൾ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു: 'തിന്മയ്ക്കുള്ള ആഗ്രഹം നിന്റെ ഉള്ളിൽ ഉണ്ടായിട്ടുണ്ട്. ധാർമ്മികരായവരുടെ ഉള്ളിൽപോലും ഇങ്ങനെ ഒരാഗ്രഹം ഉണ്ടാകുവാൻ പാടില്ല.'

വിചാരങ്ങളിലും ഭാവനയിൽപോലും വിശുദ്ധി കാത്തുസൂക്ഷിക്കുവാനുള്ള സന്ദേശമാണ് ഈ കൃതി നമുക്കു നൽകുന്നത്. ഈ ഗ്രന്ഥത്തിൽ ആകെ മേൽപ്പറഞ്ഞതുപോലെ അഞ്ചു ദർശനങ്ങളും പന്ത്രണ്ടു കല്പനകളും പത്ത് ഉപമകളും ഉണ്ട്. ഇവ ഹെർമാസിനു ലഭിക്കുന്നതു രണ്ടു പേരിൽക്കൂടിയാണ്; ഒരു സ്ത്രീയുടെയും (വൃദ്ധയുടെയും സുന്ദരിപ്പെൺകുട്ടിയുടെയും ഭാവങ്ങളിൽ) ഒരു ഇടയന്റെയും രൂപങ്ങളിൽ. സഭയുടെ ശ്രേഷ്ഠമായ സ്ഥാനവും, അനുതാപത്തിനും പാപമോചനത്തിനും ഉള്ള എക്കാല പ്രസക്തിയും ആണ് ഈ കൃതിയുടെ പ്രധാന ഊന്നൽ.

ആദിമസഭയിൽ ഈ ഗ്രന്ഥം പള്ളികളിൽ വായിക്കാറുണ്ടായിരുന്നുവെന്നു യൂസേബിയോസ് സാക്ഷിക്കുന്നു. സഭാനേതാക്കളായിരുന്ന ഐറേനിയോസും അലക്സന്ത്രിയായിലെ ക്ലിമ്മിസും, ഒറിജനും ഒക്കെ ഇതിൽനിന്നു ഉദ്ധരിച്ചിട്ടുണ്ട്.

### 4. ഹിയെരാപ്പൊലീസിലെ പാപ്പിയസ്

റോമാ സാമ്രാജ്യത്തിലെ ഏഷ്യയിൽ കൊലോസ്യയ്ക്കടുത്തുള്ള ഒരു പട്ടണമായിരുന്നു ഹിയെരാപ്പൊലീസ്. അവിടത്തെ മെത്രാനായിരുന്നു പാപ്പിയസ് (എ.ഡി. 130). വി. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനും വി. പോളിക്കർപ്പോസിന്റെ ആത്മമിത്രവുമായിരുന്നു ഇദ്ദേഹം. അപ്പൊസ്തലന്മാരിൽനിന്നും സഭയ്ക്കു ലഭിച്ച അലിഖിത പാരമ്പര്യങ്ങളെ ശേഖരിച്ചു ഭാവിയ്ക്കു പ്രയോജനപ്പെടുന്ന രീതിയിൽ ക്രോഡീകരിച്ചുവെന്ന

താണു പാപ്പിയാസിന്റെ ഏറ്റവും വലിയ സംഭാവന. ഈ കാര്യങ്ങൾ, 'കർത്താവിന്റെ ഉപദേശങ്ങളുടെ വ്യാഖ്യാനം' എന്ന തലക്കെട്ടിൽ അഞ്ചു ഗ്രന്ഥങ്ങളിലായി അറിയപ്പെട്ടിരുന്നു. ഇവ സഭാചരിത്രകാരനായ യൂസേബിയോസിന്റെ കാലംവരെ ഉണ്ടായിരുന്നുവെങ്കിലും പിന്നീട് എങ്ങനെ നഷ്ടപ്പെട്ടുവെന്നറിവില്ല. എങ്കിലും അവയിൽ നിന്നുള്ള ഉദ്ധരണികൾ ഐറേനിയസിന്റെയും യൂസേബിയോസിന്റെയും ഗ്രന്ഥങ്ങളിൽ കാണാം.

പാപ്പിയാസ് തന്റെ ഗവേഷണങ്ങളെക്കുറിച്ചു ഇങ്ങനെയാണു പറയുന്നത്: 'പിതാക്കന്മാരിൽ നിന്നു ഞാൻ സൂക്ഷ്മമായി പഠിച്ചതും, ഓർമിക്കുന്നതുമായ എല്ലാറ്റിനെയും കുറിച്ചു പ്രസ്താവിക്കുവാൻ എനിക്കു മടിയില്ല. പിതാക്കന്മാരുടെ ശിഷ്യനായ ഒരുവനെ ഞാൻ കണ്ടുമുട്ടിയപ്പോഴൊക്കെ ഞാൻ അവരോടു സൂക്ഷ്മമായി, പിതാക്കന്മാർ എന്തുപദേശിച്ചുവെന്നു ചോദിക്കുമായിരുന്നു. അന്ത്രയോസോ, പത്രോസോ, പീലിപ്പോസോ, തോമസോ, യാക്കോബോ, യോഹന്നാനോ, മത്തായിയോ എന്തു പറഞ്ഞു? അരിസ്റ്റിയോനും മൂപ്പനായ യോഹന്നാനും എന്തു പറഞ്ഞുവെന്നും ഞാൻ ശ്രദ്ധിച്ചു. കാരണം, ജീവിച്ചിരിക്കുന്ന ഒരു സ്രോതസിൽ നിന്നു നേരിട്ടു എനിക്കു കിട്ടുന്നിടത്തോളം പ്രയോജനം വെറും പുസ്തകങ്ങളിൽ നിന്ന് ലഭിക്കും എന്നെനിക്കു തോന്നിയില്ല' (രേഖാശകലം 29:4).

അദ്ദേഹത്തിന്റെ ഗവേഷണങ്ങളിൽ നിന്നാണു പുതിയനിയമ പഠനത്തിനു ചില വിവരങ്ങൾ നമുക്കു ലഭിച്ചിട്ടുള്ളത്.

ഉദാ: 1. വി. മത്തായിയുടെ സുവിശേഷം ആദ്യം കർത്താവിന്റെ വചനങ്ങളുടെ എബ്രായ (അറമായ) ഭാഷയിലുള്ള ഒരു സമുച്ചയം ആയിരുന്നു.

2. വി. മർക്കോസിന്റെ സുവിശേഷം വി. പത്രോസിൽ നിന്നു മർക്കോസിനു ലഭിച്ച വിവരങ്ങളാണ്.

3. 'അപ്പൊസ്തല'നായ യോഹന്നാനെ കൂടാതെ ആദിമസഭയിൽ 'മൂപ്പനായ' (Presbyter) ഒരു യോഹന്നാനും ഉണ്ടായിരുന്നു.

### അഭ്യാസങ്ങൾ

1. ഡിഡാക്കേയുടെ പ്രാധാന്യവും സന്ദേശവും ചുരുക്കമായി പ്രതിപാദിക്കുക.

2. ബർന്നബാസിന്റെ ലേഖനത്തിന്റെ ഉള്ളടക്കത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.

3. ഹെർമാസിന്റെ ധാർമിക സന്ദേശം എന്ത്?

4. പുതിയനിയമ പഠനത്തിന്, പാപ്പിയാസ് നൽകിയിട്ടുള്ള സംഭാവനകൾ ഏതൊക്കെ?

## പാഠം 3

# അപ്പോക്രീഫൽ സാഹിത്യം

❑ 'അപ്പോക്രീഫാ' ❑ അപ്പോക്രീഫൽ 'സുവിശേഷങ്ങൾ' ❑ അപ്പോക്രീഫൽ 'പ്രവർത്തനങ്ങൾ' ❑ അപ്പോക്രീഫൽ വെളിപാടുകൾ ❑ അപ്പോക്രീഫൽ ലേഖനങ്ങൾ ❑ മറ്റ് അപ്പോക്രീഫൽ രേഖകൾ

### 1. 'അപ്പോക്രീഫാ'

'അപ്പോക്രീഫൽ' എന്ന പദത്തിനു ബൈബിളുമായി ബന്ധപ്പെട്ട ഒരു പ്രത്യേക സൂചനയും പദത്തിന്റെ അർത്ഥവുമായി ബന്ധപ്പെട്ട ഒരു പൊതുവായ സൂചനയുമുണ്ട്. ഈ പാഠത്തിൽ പൊതുവായ സൂചനയാണ് ഉദ്ദേശിച്ചിട്ടുള്ളത്.

'അപ്പോക്രിഫാ' എന്ന വാക്കിന്റെ അർത്ഥം 'രഹസ്യം', 'ഗൂഢം' എന്നൊക്കെയാണ്. 'അപ്പോക്രീഫൽ സാഹിത്യം' എന്നു പറഞ്ഞാൽ ആ പദത്തിനു രണ്ടുതരം സൂചനകളുണ്ട്. ഒന്ന്, രഹസ്യാത്മകമോ നിഗൂഢമോ ആയ സംഗതികളെക്കുറിച്ചുള്ള സാഹിത്യം. രണ്ട്, ലേഖനം എഴുതപ്പെട്ട കാലവും ഉള്ളടക്കത്തിന്റെ ആധികാരികതയും, അവ്യക്തമോ നിഗൂഢമോ ആയിരിക്കുന്ന സാഹിത്യം. ഈ രണ്ടു പ്രത്യേകതകളുമുള്ള ഒരു വിഭാഗം കൃതികൾ ആദിമസഭാപാരമ്പര്യത്തിലുണ്ട്. അവയെയാണ് ഇവിടെ പ്രത്യേകിച്ച് 'അപ്പൊക്രീഫൽ സാഹിത്യം' എന്നുദ്ദേശിക്കുന്നത്. ഇക്കൂട്ടത്തിൽ 'സുവിശേഷങ്ങൾ', 'പ്രവർത്തന ചരിത്രങ്ങൾ', 'വെളിപാടുകൾ', 'ലേഖനങ്ങൾ' എന്നീ തലക്കെട്ടിലുള്ള കൃതികൾ ഉൾപ്പെടുന്നു. ഇവയിൽ പ്രധാനമായി പ്രതിപാദിക്കുന്നത്, യേശുക്രിസ്തു അടക്കം 'നട്ടവരും നനച്ചവരു'മായവരെക്കുറിച്ച് പുതിയനിയമത്തിൽ പറയാതിരിക്കുന്ന കാര്യങ്ങളാണ്. ഒരുപക്ഷേ സഭയിൽ അലിഖിതമായിരുന്ന പാരമ്പര്യങ്ങൾ പിൽക്കാലത്ത് എഴുതപ്പെട്ടവയാകാം ഇവ. വളരെയേറെ അതിശയോക്തിപരമായ വിവരണങ്ങൾ ഉള്ളതുകൊണ്ടും, പ്രചരണത്തിനുവേണ്ടി അപ്പോസ്തോലന്മാരുടെ പേരുകൾ വച്ചതുകൊണ്ടും, ചിലർ അബദ്ധോപദേശങ്ങൾ ഇതേ രീതിയിൽ ശ്ലീഹന്മാരുടെ പേരിൽ പ്രചരിപ്പിക്കുവാൻ ശ്രമിച്ചതുകൊണ്ടും ഈ സാഹിത്യ വിഭാഗത്തിന്റെ സ്വീകാര്യതയ്ക്കു വളരെ മങ്ങലേറ്റു. പക്ഷേ, അബദ്ധോപദേശങ്ങളില്ലാത്ത മേല്പറഞ്ഞ പല കൃതികളും ആദിമ ക്രൈസ്തവ ജീവിതത്തിന്റെ ചൈതന്യം പകരുന്നവയാണ് (ഇവിടെ പരാമർശിക്കുന്ന മിക്ക കൃതികളും The Ante - Nicene Fathers ന്റെ എട്ടാം വാല്യത്തിൽ ഇംഗ്ലീഷ് പരിഭാഷകളിലുണ്ട്).

## 2. അപ്പോക്രിഫൽ സുവിശേഷങ്ങൾ

### a. യാക്കോബിന്റെ പ്രഥമ സുവിശേഷം (The Protevangelium of James):

കന്യകമറിയാമിന്റെ ജനനം മുതൽ, യേശുവിന്റെ ജനനം വരെ പ്രതിപാദിക്കുന്ന ഒരു രേഖയാണിത്. യേശുവിന്റെ സഹോദരങ്ങൾ, യൗസേഫിന്റെ ആദ്യ ഭാര്യയിലെ മക്കളാണെന്ന് ഈ കൃതിയിലാണു പറയുന്നത്. കൂടാതെ സുവിശേഷങ്ങളിൽ പറയാത്ത ചില സംഗതികൾ യേശുവിന്റെ ജനനവുമായി ബന്ധപ്പെടുത്തി ഇതിൽ ചേർത്തിട്ടുണ്ട്. അന്നാസ് എന്ന ശാസ്ത്രി, മറിയാം വിവാഹത്തിനു മുമ്പ് ഗർഭിണിയായിരിക്കുന്നുവെന്നു മനസ്സിലാക്കി യൗസേഫും മറിയാമും കുറ്റക്കാരാണെന്നു മഹാപുരോഹിതന്റെയടുക്കൽ അറിയിക്കുന്നതും രണ്ടുപേരും കുറ്റം നിഷേധിച്ചപ്പോൾ, പരിശോധനാജലം നൽകിയതും രണ്ടുപേർക്കും അപകടങ്ങൾ സംഭവിക്കാഞ്ഞതും കന്യകമറിയാമിനെ ശുശ്രൂഷിച്ച സൂതികർമ്മിണിയെക്കുറിച്ചും, യോഹന്നാന്റെ പിതാവായ സഖറിയാ പുരോഹിതൻ ദേവാലയത്തിൽ വെച്ചു കൊല്ലപ്പെട്ടതിനെക്കുറിച്ചും, ഒക്കെ ഇതിൽ പ്രതിപാദിക്കുന്നു.

### b. മറിയാമിന്റെ ജനനത്തെക്കുറിച്ചുള്ള സുവിശേഷം:

ലത്തീൻ ഭാഷയിലാണ് ഈ കൃതിയുടെ മൂലഗ്രന്ഥം രചിക്കപ്പെട്ടത്. യാക്കോബിന്റെ പ്രഥമ സുവിശേഷത്തിലെപ്പോലെ യൊയാക്കീമിനും ഹന്നയ്ക്കും ഒരു കുട്ടിയില്ലാഞ്ഞതിന്റെ മനോവ്യഥ ചിത്രീകരിച്ചുകൊണ്ടാണ് ഈ ഗ്രന്ഥവും ആരംഭിക്കുന്നത്. അത്ഭുതകരമായിത്തന്നെ ദൈവിക വെളിപ്പാടനുസരിച്ച് അവർക്കുണ്ടായ പൈതലാണു മറിയാം. അവരുടെ നേർച്ചയനുസരിച്ച്, മൂന്നാം വയസ്സിൽ അവളെ ദേവാലയത്തിൽ ഏൽപിക്കുന്നതു മുതൽ, മറിയാമിനു യേശു ജനിക്കുന്നതുവരെയുള്ള കാര്യങ്ങൾ ഈ കൃതിയിൽ പറയുന്നു. മറിയാമിനു ഗലീലയിൽ തന്റെ 'പിതൃഭവനത്തിൽ വച്ച്' ദൂതന്റെ അറിയിപ്പുണ്ടാകുന്നതായിട്ട് ഈ കൃതിയിൽ വ്യക്തമായി പറയുന്നു. യൗസേഫിനെ വന്ദ്യ വയോധികനായിട്ടാണ് ഇതിൽ ചിത്രീകരിച്ചിരിക്കുന്നത്.

### c. മറിയാമിന്റെ ജനനത്തെയും, രക്ഷകന്റെ ബാല്യത്തെയും കുറിച്ചു മത്തായിയുടെ പേരിലുള്ള സുവിശേഷം:

മുൻ കൃതികളിലെപ്പോലെ തന്നെയാണ് ഇവിടെയും മറിയാമിന്റെ ജനനത്തോടനുബന്ധിച്ചുള്ള കാര്യങ്ങൾ പ്രസ്താവിക്കുന്നത്. എന്നാൽ മറിയാം സ്വമേധയാ തനിക്കു ജീവിതം മുഴുവൻ ബ്രഹ്മചര്യം അനുഷ്ഠിക്കണം എന്ന തീരുമാനം എടുക്കുന്നതും അതിനെ സംബന്ധിച്ച് പുരോ

ഹിതന്മാരുമായി ഒരു സംവാദം നടത്തുന്നതും ഈ കൃതിയുടെ പ്രത്യേ കതയാണ്. കൂടാതെ മറിയാം പുത്രനെ പ്രസവിച്ചു കഴിഞ്ഞയുടൻ സൂതി കർമ്മിണികൾ അവൾ കുഞ്ഞിനെ പ്രസവിച്ചിട്ടും കന്യകയാണെന്നു സാക്ഷ്യപ്പെടുത്തുന്നതും, യേശുവിനു രണ്ടു വയസ്സു പ്രായമായപ്പോൾ കിഴക്കുനിന്നു വിദ്വാന്മാർ വരുന്നതും, മിസ്രയീമിലേക്കു മറിയാമും യൗസേഫും യേശുവും ഓടിപ്പോയപ്പോൾ അനേകം അത്ഭുതങ്ങൾ നട ക്കുന്നതും, യേശുവിന്റെ പഠനകാലത്തും ബാല്യത്തിലും നടക്കുന്ന അത്ഭുത സംഗതികളും ഉൾപ്പെടെ പല കഥകളും ഈ കൃതിയിലുണ്ട്.

**d. തച്ചനായ യൗസേഫിന്റെ ചരിത്ര സുവിശേഷം:**

യേശുക്രിസ്തു തന്റെ ശിഷ്യന്മാരോട് വിശദീകരിക്കുന്ന രീതിയിൽ ആണ് ഈ ഗ്രന്ഥം എഴുതിയിരിക്കുന്നത്. യൗസേഫ് ബേത്ലഹേംകാ രനും ദേവാലയത്തിലെ പുരോഹിതനും മരപ്പണിയിൽ പ്രാഗത്ഭ്യമുള്ള വനുമായി ഇതിൽ ചിത്രീകരിക്കുന്നു. ഇതിൽ യൗസേഫിന്റെ ആദ്യ ഭാര്യ യിലെ നാല് ആൺമക്കളെയും രണ്ടു പെൺമക്കളെയും കുറിച്ചും പറ യുന്നു. പഴയനിയമത്തിലെ റാഹേലിന്റെ കല്ലറയുടെ സമീപത്തുള്ള ഒരു ഗുഹയിൽ ആണു യേശുവിനെ കന്യക പ്രസവിച്ചതെന്നും ഉൾപ്പെടെ യൗസേഫിന്റെ ഭാഗ്യകരമായ മരണത്തെക്കുറിച്ചുള്ള ദീർഘമായ വിവര ണവും ഈ കൃതിയിൽ കൊടുത്തിട്ടുണ്ട്.

**e. തോമായുടെ സുവിശേഷം**

യേശുവിൻെറ ബാല്യകാലത്ത് താൻ പ്രവർത്തിച്ച അത്ഭുതങ്ങൾ, പന്ത്രണ്ടാം വയസ്സിൽ യരുശലേം ദേവാലയത്തിൽ പെസഹാ പെരുനാ ളിനു പോയ സംഭവം വരെ രസകരമായ രീതിയിൽ പ്രതിപാദിച്ചിരിക്കുന്നു. ഈ കൃതിയുടെ ഗ്രീക്കിലും ലത്തീനിലുമുള്ള പരിഭാഷകൾ ലഭിച്ചിട്ടുണ്ട്. അവ തമ്മിൽ അല്പം ചില വ്യത്യാസങ്ങളും ഉണ്ട്. യരുശലേമിലെ കൂറി ലോസ് തറപ്പിച്ചു പറയുന്നത് ഇത് ഒരു മാണിക്കേയൻ തത്ത്വചിന്തക നായ തോമാ എഴുതിയതായിരിക്കുമെന്നാണ്. മിക്കവാറും അഞ്ചാം നൂറ്റാ ണ്ടിനു ശേഷമായിരിക്കണം ഇതെഴുതപ്പെട്ടത്.

**f. യേശുവിന്റെ ബാല്യകാലത്തെക്കുറിച്ചുള്ള അറബി സുവിശേഷം**

ഇതിലുള്ള മിക്ക സംഭവങ്ങളും മുമ്പു പ്രസ്താവിച്ച കൃതികളിലുള്ള താണ്. എങ്കിലും ചില കഥകൾ പുതിയതും പുതുമയുള്ളതുമാണ്.

**g. പത്രോസിന്റെ സുവിശേഷം**

ക്രിസ്തുവിന്റെ പീഡാനുഭവം, മരണം, പുനരുത്ഥാനം, അത്ഭുതപ്രവൃ ത്തികൾ എന്നിവയെ ഇതിൽ പ്രതിപാദിക്കുന്നു. ഹേറോദേസാണ് യേശുവിനെ കൊലയ്ക്കു വിധിച്ചതെന്ന് ഇതിൽ പറയുന്നു.

### h. നിക്കോദീമോസിന്റെ സുവിശേഷം

യേശുവിനെ ക്രൂശിൽ തൂക്കുവാൻ വിധിച്ച പീലാത്തോസിനെപ്പറ്റിയുള്ള കാര്യങ്ങളും, യേശുവിന്റെ മരണം, പാതാളപ്രവേശനം, ഉയിർപ്പ് എന്നിവയും ഇതിൽ പ്രതിപാദ്യ വിഷയങ്ങളാണ്. പീലാത്തോസ് സ്വയം നീതീകരിച്ചുകൊണ്ടെങ്കിലും ക്രിസ്തുവിന്റെ മരണത്തോടനുബന്ധിച്ചു നടന്ന അത്ഭുത സംഗതികളെക്കുറിച്ചു വിവരിക്കുന്നു.

## 3. അപ്പോക്രീഫൽ 'പ്രവർത്തനങ്ങൾ'

### a. വി. പത്രോസിന്റെ പ്രവർത്തനങ്ങൾ

ഈ കൃതിയുടെ മുഴുവൻ ഭാഗവും ലഭിച്ചിട്ടില്ല. മിക്കവാറും എ.ഡി. 190–നോടടുത്തായിരിക്കണം ഇതെഴുതപ്പെട്ടത്. വി. പൗലോസ് റോമിൽ നിന്നു തന്റെ ചിരകാലാഭിലാഷമായ സ്പെയിൻ യാത്രയ്ക്കു പോയപ്പോൾ മന്ത്രവാദിയായ ശീമോൻ റോമിൽ വന്നു ചക്രവർത്തിയെ സ്വാധീനിച്ചു ക്രൈസ്തവരെ ഉപദ്രവിക്കുന്നതും, എന്നാൽ വി. പത്രോസ് എത്തി അയാളെ പരാജയപ്പെടുത്തുന്നതും ഈ ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തു പറയുന്നു. അവസാനഭാഗത്തു വി. പത്രോസിന്റെ രക്തസാക്ഷിത്വ വിവരണമാണ് (കഴിഞ്ഞ യൂണിറ്റിൽ വി. പത്രോസിന്റെ രക്തസാക്ഷിത്വത്തോടനുബന്ധിച്ചു ചേർത്തിരിക്കുന്ന സംഭവം; പത്രോസ് കർത്താവിനോടു 'കർത്താവേ, എങ്ങോട്ടു പോകുന്നു' – ദോമിനേ ക്വാവാദിസ് – എന്നു ചോദിക്കുന്നതു തുടങ്ങി നടക്കുന്ന സംഭവം കൃതിയിലുള്ളതാണ്.).

### b. വി. പൗലൂസിന്റെ പ്രവർത്തനങ്ങൾ

ഈ കൃതിയുടെതന്നെ ഭാഗമായിട്ടാണു 'പൗലൂസിന്റെയും തെക്ലായുടെയും പ്രവർത്തനങ്ങൾ' എന്ന ഗ്രന്ഥവും കരുതപ്പെടുന്നത്. തെക്ലാ എന്ന പെൺകുട്ടിയെ പൗലോസ് മാനസാന്തരപ്പെടുത്തുന്നതു മുതൽ അവൾ എല്ലാ എതിർപ്പുകളെയും പരീക്ഷണങ്ങളെയും വിജയിച്ച് പൗലോസിനെ സുവിശേഷവേലയിൽ പിൻതുടരുന്നതുമായ കഥയും പൗലൂസിന്റെ രക്തസാക്ഷിത്വ വർണ്ണനയും ആണ് ഈ കൃതിയുടെ പ്രധാന ഉള്ളടക്കം.

### c. യോഹന്നാന്റെ പ്രവർത്തനങ്ങൾ

എ. ഡി. 160–നോടടുത്ത് ഏഷ്യയിൽ എവിടെയോ വെച്ചെഴുതിയതാവണം ഈ കൃതി. അപ്പോസ്തോലനായ വി. യോഹന്നാന്റെ സുവിശേഷപ്രവർത്തനങ്ങളും മരണവും ആണിതിന്റെ പ്രതിപാദന വിഷയങ്ങൾ. യോഹന്നാൻ തന്റെ പിൻഗാമിയായി പോളിക്കർപ്പോസിനെ നിയമിച്ചിരിക്കുന്ന കാര്യം ഇതിൽ പ്രസ്താവിക്കുന്നുണ്ട്.

### d. പത്രോസിന്റെയും പൗലൂസിന്റെയും പ്രവർത്തനങ്ങൾ

പൗലൂസിന്റെ റോമിലേയ്ക്കുള്ള യാത്രയും, താൻ റോമിൽ കടക്കാതിരിക്കാൻ തനിക്കെതിരെ യഹൂദന്മാരുടെ ആലോചനയും അതിനെ തന്ത്രപൂർവ്വമല്ലെങ്കിലും ദൈവിക നടത്തിപ്പിനാൽ ജയിച്ചതും തുടങ്ങി അവസാനം വി. പത്രോസും വി. പൗലൂസും രക്തസാക്ഷികളാകുന്നതു വരെയുള്ള കാര്യങ്ങൾ ഇതിൽ പ്രതിപാദിക്കുന്നു. ഈ കൃതി മൂന്നാം നൂറ്റാണ്ടിൽ എഴുതപ്പെട്ടുവെന്ന് അനുമാനിക്കപ്പെടുന്നു.

### e. തോമസിന്റെ പ്രവർത്തനങ്ങൾ

മൂന്നാം നൂറ്റാണ്ടിൽ സുറിയാനിയിൽ പേർഷ്യയിലെവിടെയോ വച്ച് എഴുതപ്പെട്ടതാണീ കൃതി. ഇതിൽ മാർത്തോമാ ശ്ലീഹാ ഇന്ത്യയിലെത്തുന്ന സാഹചര്യവും, ഇന്ത്യയിൽ എത്തിക്കഴിഞ്ഞ് ഗോണ്ടഫോറസ് രാജാവിനെ മാനസാന്തരപ്പെടുത്തുന്നതും മിസ്ദേയൂസ് രാജാവിന്റെ കൽപനയാൽ കൊല്ലപ്പെടുന്നതും അവസാനം മിസ്ദേയൂസും മാനസാന്തരപ്പെടുന്നതും ഇതിൽ പ്രതിപാദിക്കുന്നു.

### f. തദ്ദായിയുടെ പ്രവർത്തനങ്ങൾ

എഡേസയിലെ രാജാവായിരുന്ന അബ്ഗാറും യേശുക്രിസ്തുവും തമ്മിൽ നടന്ന കത്തിടപാടുകളാണ് ഇതിലെ ആദ്യ ഭാഗം. കർത്താവിന്റെ വാഗ്ദാനപ്രകാരം തദ്ദായി ശ്ലീഹാ അവിടെ എത്തുന്നതും വിജയകരമായി തന്റെ ദൗത്യം നിർവഹിച്ചതിനെക്കുറിച്ചും ബാക്കിഭാഗത്തും പറയുന്നു.

## 4. അപ്പൊക്രീഫൽ വെളിപാടുകൾ

### a. പത്രോസിന്റെ വെളിപാട്

അലക്സന്ത്രിയായിലെ ക്ലിമ്മിസ് ഈ കൃതിയെ പ്രാമാണിക രേഖയായി കണക്കാക്കിയിരുന്നു. മിക്കവാറും എ. ഡി. 130–നോടടുത്തായിരിക്കണം ഈ കൃതി രചിക്കപ്പെട്ടത്. മരണാനന്തരമുള്ളതും ന്യായവിധിയോടനുബന്ധിച്ച് ഉള്ളതുമായ അനുഭവങ്ങളെക്കുറിച്ചുള്ള വെളിപാടാണിത്.

### b. പൗലൂസിന്റെ വെളിപാട്

മുൻ ഗ്രന്ഥത്തോട് പലതുകൊണ്ടും സാമ്യമുള്ളതാണിത്. എ. ഡി. 250–നോടടുത്തായിരിക്കണം ഇത് എഴുതപ്പെട്ടത്. സ്വർഗ്ഗത്തെക്കുറിച്ചും നരകത്തെക്കുറിച്ചും ഉള്ള വിവരണങ്ങളും നരകവാസികൾക്ക് കർത്തൃദിനത്തിൽ ലഭിക്കുന്ന താൽക്കാലിക ആശ്വാസത്തെക്കുറിച്ചും, കാവൽ മാലാഖമാരുടെ സേവനത്തെക്കുറിച്ചും ഇതിൽ ഭാവനാസമ്പന്നനായ എഴുത്തുകാരൻ പ്രതിപാദിക്കുന്നു.

### c. യോഹന്നാന്റെ വെളിപാട്

യോഹന്നാന്റെ വെളിപാട് ഗ്രന്ഥത്തിന്റെ ഒരു തുടർച്ചയായി ഇതിനെ കാണാമെങ്കിലും, ഞായറാഴ്ചയാചരണം, ഉപവാസാനുഷ്ഠാനം, ആരാധനാ രീതി മുതലായവയെക്കുറിച്ച് ഇതിൽ പ്രത്യേകം പരാമർശിക്കുന്നുണ്ട്.

### d. കന്യകയുടെ വെളിപാട്

നരകത്തിലെ യാതനകളെക്കുറിച്ച് വി. മറിയാമിന് ഉണ്ടായ വെളിപാടും അവിടെ കിടക്കുന്നവർക്കുവേണ്ടി മറിയാം തന്റെ പുത്രനോട് അപേക്ഷിക്കുവാൻ പ്രേരിപ്പിക്കപ്പെടുന്നതും ആണ് ഈ കൃതിയിലെ ഉള്ളടക്കം.

## 5. അപ്പൊക്രിഫൽ ലേഖനങ്ങൾ

### a. അപ്പൊസ്തോലന്മാരുടെ ലേഖനം

എ. ഡി 150–നോടടുത്ത് എഴുതപ്പെട്ടതാണെന്നു വിശ്വസിക്കപ്പെടുന്ന ഈ ലേഖനത്തിൽ മാമോദീസാ കൊണ്ടു മാത്രം ആരും രക്ഷ പ്രാപിക്കുകയില്ലെന്നു വ്യക്തമായി പറയുന്നു. യുഗാന്ത്യ സംഭവങ്ങളുടെ വിവരണവും ഇതിൽ കൊടുത്തിട്ടുണ്ട്.

### b. പൗലൂസ് ലാവോദികൃർക്കെഴുതുന്നത്

പൗലൂസിന്റെ പേരിൽ അറിയപ്പെടുന്നതെങ്കിലും എ. ഡി. നാലാം നൂറ്റാണ്ടിൽ മാത്രം എഴുതപ്പെട്ടതാണീ ലേഖനം. അല്പം അബദ്ധോപദേശ പ്രചരണം ഇതിന്റെ പിന്നിലുണ്ടോ എന്ന് ബലമായ സംശയമുണ്ട്.

### c. പൗലൂസ് കൊരിന്ത്യർക്കെഴുതുന്ന മൂന്നാം ലേഖനം

കൊരിന്ത്യരിൽ നിന്നുവന്ന കത്തിനു മറുപടി അയയ്ക്കുന്ന രീതിയിലാണീ ലേഖനം. ജ്ഞാനവാദത്തിനെതിരായ ശക്തമായ ഭാഷയും, ദൈവവുമായുള്ള ബന്ധത്തിൽ പ്രപഞ്ചത്തിന്റെ മുഴുവൻ ഭാവി ഭാഗധേയം എന്തെന്ന ചിന്തയും ഈ ലേഖനത്തിന്റെ പ്രത്യേകതകളാണ്.

## 6. മറ്റ് അപ്പൊക്രിഫൽ രേഖകൾ

ഈ ഗണത്തിൽ പല കൃതികളും ഉൾപ്പെടുമെങ്കിലും, 'അപ്പൊസ്തലന്മാരുടെ പഠിപ്പിക്കൽ' എന്ന രേഖ പ്രാധാന്യമർഹിക്കുന്നു. സുറിയാനിയിലാണ് ഇത് എഴുതപ്പെട്ടത്. വിവിധ ദേശങ്ങളിൽ ഏതൊക്കെ അപ്പൊസ്തലന്മാരിൽ നിന്നാണ് പൗരോഹിത്യ കൈവെപ്പ് കിട്ടിയതെന്ന് ഇതിൽ പറയുന്നു. പ്രത്യേകിച്ച് ഇന്ത്യയിലെ സഭ, മാർത്തോമ്മാ ശ്ലീഹായിൽ നിന്ന് അപ്പോസ്തലികമായ പൗരോഹിത്യം പ്രാപിച്ചുവെന്നു വ്യക്തമായി പറയുന്നു. കൂടാതെ കിഴക്കോട്ടു തിരിഞ്ഞാരാധിക്കണം എന്നും, ജനന

പ്പെരുന്നാൾ കൊണ്ടാടണമെന്നും, നാൽപതു ദിവസത്തെ നോമ്പാചരിക്കണം എന്നും മുതലായ അപ്പൊസ്തലിക കല്പനകൾ ഈ കൃതിയിൽ ഉൾപ്പെടുന്നു.

**അഭ്യാസങ്ങൾ**

1. 'അപ്പൊക്രിഫാ', 'അപ്പൊക്രീഫൽ സാഹിത്യം' എന്നിവയ്ക്ക് ഒരു വിശദീകരണം എഴുതുക.

2. യേശുവിന്റെ ബാല്യത്തെക്കുറിച്ച് പ്രതിപാദിക്കുന്ന അപ്പൊക്രീഫൽ കൃതികളേതൊക്കെ? ഓരോന്നിനും ഒരു മുഖവുരയെഴുതുക.

3. സഭയുടെ ചിത്രകലാരംഗത്ത്, അപ്പോക്രീഫൽ രേഖകളുടെ സ്വാധീനം എങ്ങനെയായിരിക്കണം? ആലോചിച്ചെഴുതുക.

**നോട്ട്**: ദിവ്യബോധനം ഗ്രന്ഥാവലി നമ്പർ 3-ൽ 'പ്രത്യാശാകിരണങ്ങൾ' എന്ന ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന പാഠങ്ങളിൽ അപ്പോക്രീഫായെക്കുറിച്ചുള്ള വേദപുസ്തക സംബന്ധമായ സമീപനം കാണാവുന്നതാണ്.

**പാഠം 4**

# ആദിമസഭാ രക്തസാക്ഷികൾ

❑ രക്തസാക്ഷികൾ ❑ ലിയോൺസിലെയും വിയന്നായിലേയും രക്തസാക്ഷികൾ ❑ കാർത്തേജിലെ രക്തസാക്ഷികൾ

## 1. രക്തസാക്ഷികൾ

ക്രൈസ്തവ വിശ്വാസത്തിനുവേണ്ടി തങ്ങളുടെ ജീവൻ പോലും ബലിയർപ്പിച്ചവരാണ് ക്രൈസ്തവ രക്തസാക്ഷികൾ. ആദ്യ രക്തസാക്ഷിയായ സ്തേഫാനോസിനെ യഹൂദന്മാർ തന്നെ കല്ലെറിഞ്ഞു കൊന്നു എങ്കിൽ, പിന്നീട് പലരുടേയും രക്തം ചിന്തുന്നത് റോമൻ ഭരണകൂടമാണ്. വിഗ്രഹാരാധനയെ എതിർത്ത്, പല പുതുമകളുമായി രംഗപ്രവേശനം ചെയ്ത ക്രൈസ്തവ സമൂഹത്തിനെതിരെ റോമൻ ഭരണകൂടത്തെ ഉണർത്തുവാൻ യഹൂദന്മാരും വിഗ്രഹാരാധികളും പരിശ്രമിച്ചു. അങ്ങനെ രക്തസാക്ഷികളായവരാണ് അപ്പൊസ്തലന്മാരിലും അപ്പൊസ്തലിക പിതാക്കന്മാരിലും മിക്കവരും. വിശ്വാസ സമർത്ഥകരായിട്ടും വ്യാഖ്യാതാക്കളായിട്ടും പരിചയപ്പെടാൻ പോകുന്നവരിലും ചിലർ രക്തസാക്ഷികളായവരാണ്. ചുരുക്കം പറഞ്ഞാൽ നാലാം നൂറ്റാണ്ടു വരെ റോമാ സാമ്രാജ്യ

ത്തിലെ ക്രൈസ്തവ സമൂഹത്തെ നയിച്ച നേതാക്കന്മാരിൽ ഭൂരിപക്ഷവും പീഡനങ്ങൾ സഹിക്കുകയോ രക്തസാക്ഷികളാവുകയോ ചെയ്തവരാണ്. സഭാനേതാക്കൾ മാത്രമായിരുന്നില്ല രക്തസാക്ഷികളായത്. സാധാരണക്കാർ (അതിൽ സ്ത്രീകളും കുഞ്ഞുങ്ങളും അടിമകളും അവരിൽ ഉൾപ്പെടും) തങ്ങളുടെ ജീവൻ അർപ്പിച്ചു. അങ്ങനെയുള്ള ചില സാധാരണക്കാരെ രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ നിന്ന് തെരഞ്ഞെടുത്തു പരിചയപ്പെടാം.

## 2. ലിയോൺസിലെയും വിയന്നായിലെയും രക്തസാക്ഷികൾ

റോമാ ചക്രവർത്തിമാരായ നീറോയുടെയും ഡൊമിഷ്യന്റെയും ട്രേജന്റെയും കാലത്തെ ക്രൈസ്തവ പീഡനങ്ങൾ അപ്പൊസ്തലിക പിതാക്കന്മാരിലും പലരെയും രക്തസാക്ഷികൾ ആക്കി. എ. ഡി. 166-ൽ സിംഹാസനസ്ഥനായ മാർക്കസ് ഔറേലിയസ് ക്രൈസ്തവ വിരോധത്തിന്റെയും ക്രൂരത്വത്തിന്റെയും മൂർത്തിയായിരുന്നു. അദ്ദേഹത്തിന്റെ ക്രൂരത്വത്തിന് ഇരയായതിൽ നല്ലൊരു പങ്കാളുകൾ എ. ഡി. 177-ൽ ലിയോൺസ്, വിയന്നാ എന്നിവിടങ്ങളിൽ രക്തസാക്ഷികളായവരാണ്. ലിയോൺസിലെ മെത്രാനായിരുന്ന പൊന്തിനസും വിയന്നായിലെ ശെമ്മാശനായിരുന്ന സാൻക്റ്റസും, മാത്രമല്ല, അടിമകളായിരുന്ന ബ്ലാൻഡിനയും അവളുടെ കുഞ്ഞു സഹോദരൻ പൊന്തിക്കസും ഉൾപ്പെടെ പലരും ബലിയാടുകളായി.

### ബ്ലാൻഡിനയും പൊന്തിക്കസും

ബ്ലാൻഡിന സുന്ദരിയായ ഒരു അടിമപെൺകുട്ടിയായിരുന്നു. ലിയോൺസിലെ ഒരു ക്രൈസ്തവ പ്രഭുകുടുംബത്തിൽ അവളും അവളുടെ കുഞ്ഞു സഹോദരൻ പൊന്തിക്കസും എത്തിച്ചേർന്നു. യജമാനത്തി എല്ലാ നന്മയും നിറഞ്ഞ ഒരു ഭക്തയായ സ്ത്രീയായിരുന്നു. യജമാനത്തിയിൽ നിന്നും യേശുക്രിസ്തുവിനെക്കുറിച്ചു കേട്ട ബ്ലാൻഡിനയും പൊന്തിക്കസും ആ ക്രിസ്തുവിൽ ആകൃഷ്ടരായി. യജമാനത്തിയോടൊപ്പം അവരുടെ മുറിയിൽ ക്രിസ്തുവിനെ സ്തോത്രം ചെയ്ത് ആരാധിക്കുന്നതിൽ അവർ നിർവൃതി കണ്ടെത്തി. കൂട്ടത്തിൽ വിവിധ സ്ഥലങ്ങളിൽ യേശുക്രിസ്തുവിനു വേണ്ടി അനേകർ രക്തസാക്ഷികളാകുന്ന സംഭവവിവരണങ്ങൾ അവരെ കോരിത്തരിപ്പിച്ചു. തങ്ങളുടെ ഉള്ളിലെ ക്രിസ്തുവിന്റെ പ്രകാശം, അവനിലുള്ള വിശ്വാസവും സ്നേഹവും കൊണ്ട് ആളിക്കത്തി നിന്നപ്പോളാണ്, ലിയോൺസിലും പീഡനങ്ങൾ രൂക്ഷമായത്. യജമാനത്തിയെ പട്ടാളക്കാർ വലിച്ചിഴച്ചുകൊണ്ടു പോയപ്പോൾ അവരും സധൈര്യം പറഞ്ഞു. 'ഞങ്ങളും ക്രിസ്ത്യാനികളാണ്, ഞങ്ങളും പോരുന്നു'വെന്ന്. അങ്ങനെ ബ്ലാൻഡിനയും പൊന്തിക്കസും കാരാഗൃഹത്തിലായി.

ബ്ലാൻഡിനയെ പലവിധത്തിലുള്ള മർദ്ദനങ്ങൾക്കും മൃഗീയമായ പെരുമാറ്റങ്ങൾക്കും വിധേയമാക്കിയിട്ടും അവളുടെ വിശ്വാസത്തിൽ അവൾ ഉറച്ചു നിന്നു. അവളെയും അവളുടെ സഹോദരനെയും ഒരു തൂണിൽ കെട്ടിത്തൂക്കി. മറ്റനേകം ക്രൈസ്തവരെ മൃഗങ്ങൾ വലിച്ചുകീറി തിന്നുന്നത് അവരെ കാണിച്ചു. ബ്ലാൻഡിനയും പൊന്തിക്കസും ആ രക്തസാക്ഷികൾക്ക് ആവേശം പകർന്നുകൊണ്ടിരുന്നു. അവസാനം ബ്ലാൻഡിനയുടെ കൺമുമ്പിൽ സഹോദരൻ പൊന്തിക്കസും കൊല്ലപ്പെട്ടു. ബ്ലാൻഡിന ഉറച്ചു നിന്നുകൊണ്ട് തന്റെ മരണത്തിന്റെ ഊഴം കാത്തു കിടന്നു. അവസാനം അവളെ ഒരു വലയ്ക്കകത്താക്കി കാളപ്പോരിനുപയോഗിക്കുന്ന കാളയുടെ മുമ്പിലേക്കിട്ടു. അതിന്റെ ഇടിയും കുത്തും ചവിട്ടു മേറ്റ് ബ്ലാൻഡിനയും അന്ത്യശ്വാസം വലിച്ചു.

### 3. കാർത്തേജിലെ രക്തസാക്ഷികൾ

എ. ഡി. 197-ൽ സിംഹാസനസ്ഥനായ സെവെറസിന്റെ കാലത്ത് ഈജിപ്തിലും ആഫ്രിക്കയിലും ഉണ്ടായിരുന്ന ക്രിസ്ത്യാനികൾക്കാണ് ഏറ്റവും പീഡനം സഹിക്കേണ്ടി വന്നത്. എ. ഡി. 202-ഓടു കൂടി ആഫ്രിക്കയിലെ കാർത്തേജിൽ ഒരു സംഘം യുവ ക്രിസ്തുഭക്തർ ധീരമായി രക്തസാക്ഷിത്വം വരിച്ചു. അക്കൂട്ടത്തിൽ പ്രത്യേകം ശ്രദ്ധേയരാണ് പെർപെച്ചായും, ഫെലിസിറ്റാസും, സാത്തുറുസും.

### പെർപെച്ചായും, ഫെലിസിറ്റാസും, സാത്തുറുസും

കാർത്തേജിലെ പ്രഭുകുടുംബങ്ങളിലൊന്നിൽ ജനിച്ച പെർപെച്ചാ യേശുക്രിസ്തുവിൽ വിശ്വസിച്ചു. അവൾക്കന്ന് 22 വയസ്സേ ഉണ്ടായിരുന്നുള്ളു. അവൾ വിവാഹം കഴിഞ്ഞ് തന്റെ കടിഞ്ഞൂൽ പൈതലിനെ പ്രസവിച്ചിട്ട് അധികം നാളുകളുമായിരുന്നില്ല. ക്രിസ്ത്യാനികളെ തേടിപിടിച്ചവർ അവളെയും കണ്ടെത്തി. തന്റെ ഓമനകുഞ്ഞിനെയും വഹിച്ചുകൊണ്ട് പെർപെച്ചാ ധൈര്യമായി കാരാഗൃഹത്തിലേക്ക് പോയി. അവൾക്കവിടെ പലരും കൂട്ടുണ്ടായിരുന്നു. അവരിൽ ഭൂരിപക്ഷവും സ്നാനം പോലും സ്വീകരിച്ചവരല്ലായിരുന്നു; സ്നാനാർത്ഥികൾ മാത്രമായിരുന്നു. അവരിൽ തന്നെ റവോക്കാറ്റസും ഫെലിസിറ്റാസും അടിമകൾ. അവരുടെയെല്ലാം വിശ്വാസപഠനം ജയിലിൽ വെച്ച് പൂർത്തിയാക്കി സ്നാനം ചെയ്യിപ്പാൻ കൂട്ടത്തിൽ സാത്തുറുസ് എന്ന വൈദികനും ഉണ്ടായിരുന്നു.

പെർപെച്ചായ്ക്ക് ഏതു നിമിഷവും കാരഗൃഹത്തിൽ നിന്ന് മോചനം കിട്ടുമായിരുന്നു; അവൾ വിശ്വാസം ത്യജിച്ചുവെന്ന് പറഞ്ഞിരുന്നുവെങ്കിൽ. പെർപെച്ചാ തന്റെ വിശ്വാസത്തിൽ ഉറച്ചുനിന്നു. ഒരു ദിവസം അവളുടെ വിശ്വാസത്തെ കൂടുതൽ ഉറപ്പിച്ച ഒരു സംഭവം ഉണ്ടായി. അവളൊരു

സ്വപ്നം കണ്ടു. സ്വപ്നത്തിൽ തന്റെ ഇളയ സഹോദരനും നേരത്തെ മരിച്ചുപോയവനുമായ ദിനോക്രാറ്റസ് ശിക്ഷ അനുഭവിക്കുന്നത് അവൾ കണ്ടു. സ്വപ്നത്തിൽ തന്നെ അവൾ അവനുവേണ്ടി പ്രാർത്ഥിച്ചു. പ്രാർത്ഥനയുടെ ഫലമായി ദിനോക്രാറ്റസ് രക്ഷപ്പെടുന്നത് അവൾ കണ്ടു (വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയുടെ ഒരു പുരാതന തെളിവ്). പെർപെച്ചാ കൂടുതൽ ഉത്സാഹത്തോടെ തന്റെ മരണദിനം കാത്തിരുന്നു.

ഇതിനോടകം തന്റെ മകനെ അവൾ തന്റെ മാതാവിന്റെ അടുക്കൽ സംരക്ഷിക്കപ്പെടുവാൻ കൊടുത്തയച്ചിരുന്നു. ഒരു ദിവസം അവളുടെ പ്രിയപ്പെട്ട പിതാവ് ആ കുഞ്ഞിനെയും വഹിച്ചുകൊണ്ട് ജയിലിൽ എത്തി അവളോടു കെഞ്ചി പറഞ്ഞു. 'ഈ കുഞ്ഞിനെ ഓർത്തെങ്കിലും നീ വിശ്വാസം തൃജിക്കൂ' എന്ന്. പെർപെച്ചാ പിന്തിരിഞ്ഞില്ല. ദുഃഖവും കോപവും പൂണ്ട പിതാവ് അവളെ ബലം പ്രയോഗിച്ചു വലിച്ചുകൊണ്ടു പോകുവാൻ വിഫലശ്രമം നടത്തി. വീണ്ടും പല പ്രാവശ്യം അദ്ദേഹം വന്ന് അവളെ വിളിപ്പിച്ചു; രാജാവിന്റെ വിഗ്രഹത്തിന് ബലി കഴിപ്പിച്ചിട്ട് വീട്ടിലേക്ക് കൊണ്ടുപോകാൻ. ഒരു ദിവസം വന്ന് അവളുടെ കാൽക്കൽ വീണിട്ടു പറഞ്ഞു. 'എന്റെ നരയെയും വാർദ്ധകൃത്തെയും ഓർത്ത് എന്റെ വാക്ക് കേൾക്കണം' എന്ന്. ദൈവത്തിന്റെ ഇഷ്ടം നടക്കുവാൻ തന്നെ സമർപ്പിച്ചു കഴിഞ്ഞുവെന്ന് പെർപെച്ചാ ഉത്തരം കൊടുത്തു. ഒരു ദിവസം തന്റെ പിതാവിനെ ഭടന്മാർ തന്റെ നിമിത്തം തല്ലുന്നത് കണ്ട പെർപെച്ചാ തളർന്നുപോയെങ്കിലും, തന്റെ തീരുമാനത്തിൽ നിന്നും വ്യതിചലിച്ചില്ല.

അവസാനം, രാജപുത്രന്റെ ജന്മദിനാഘോഷത്തിന്റെ ഭാഗമായി മറ്റു കൂട്ടുകാരോടൊപ്പം പെർപെച്ചായും മൃഗങ്ങൾക്കു മുമ്പിൽ എറിയപ്പെട്ടു. മൃഗങ്ങൾ അർദ്ധപ്രാണയാക്കിയ പെർപെച്ചായെ പിന്നീട് വാൾകൊണ്ടു കൊന്നു.

ഫെലിസിറ്റാസ് അടിമയും സ്നാനാർത്ഥിയും (Catechumen) ആയിരുന്നു. കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ടപ്പോൾ അവൾ എട്ടു മാസം ഗർഭിണിയായിരുന്നു. കൂട്ടുകാരോടൊപ്പം വിശ്വാസത്തിൽ ഉറച്ചുനിന്ന അവൾ ഒരു കാര്യത്തിൽ ദുഃഖിച്ചു. പാരമ്പര്യമനുസരിച്ചു ഗർഭിണികളെ പ്രസവം കഴിഞ്ഞേ ശിക്ഷയ്ക്കു വിധേയരാക്കുമായിരുന്നുള്ളൂ. അങ്ങനെയായാൽ തനിക്കു മുമ്പായി മറ്റു കൂട്ടുകാരെല്ലാം മരിക്കും; താൻ മാത്രമായി മരിക്കേണ്ടിവരും എന്നവൾ ദുഃഖിച്ചു. പക്ഷേ, അവൾ സമയത്തിനു മുമ്പു തന്നെ ഒരു പെൺകുഞ്ഞിനെ പ്രസവിച്ചു. അവൾ പ്രസവവേദനയനുഭവിക്കുമ്പോൾ ഒരു കാവൽക്കാരൻ കളിയാക്കി പറഞ്ഞു. 'ഇപ്പോളിത്ര വേദന സഹിക്കാൻ വയ്യെങ്കിൽ, മൃഗങ്ങളുടെ മുമ്പിൽ എറിയപ്പെടുമ്പോഴെങ്ങനെ സഹിക്കും?' അവൾ ഉത്തരമായിട്ടു 'ഇപ്പോൾ ഞാൻ മാത്രമാണ് ഈ വേദനയനുഭവിക്കുന്നത്. അപ്പോൾ എന്നിൽ എന്റെ വേദന

സഹിക്കുവാൻ എന്റെ കർത്താവും കൂടി കാണും' എന്നു പറഞ്ഞു. തന്റെ കുഞ്ഞിനെ ഒരു സ്ത്രീയെ ഏല്പിച്ചിട്ട്, അവളും പെർപെച്ചാ, സാത്തു റുസ് മുതലായവരോടൊപ്പം രക്തസാക്ഷിത്വം വരിച്ചു.

സാത്തുറുസ് തന്റെ പ്രധാനപ്പെട്ട ദൗത്യം നിർവഹിച്ച സംതൃപ്തി യോടെ (കൂട്ടുകാരെ വിശ്വാസം പഠിപ്പിച്ചു മാമോദീസാ നൽകി) പെർപെ ച്ചായുടെയുമൊക്കെക്കൂടെ മൃഗങ്ങൾക്കിരയാകുവാൻ സ്വയം നടന്നു ചെന്നു. അനേകം പുറജാതി മതഭ്രാന്തന്മാർ ഈ കഴ്ചയൊക്കെ കണ്ട് കൈയടിച്ചിരിപ്പുണ്ടായിരുന്നു. ദുഷ്ടമൃഗം ആദ്യം സാത്തുറുസിനെ മാന്തി ക്കീറിയപ്പോൾ രക്തം പ്രവഹിച്ചതു കണ്ട് ജനം ആർത്തു. 'സ്നാനം കഴിഞ്ഞു: രക്ഷിക്കപ്പെട്ടു' (Salvum Lotum) എന്ന്. പക്ഷേ, സാത്തുറുസ് തന്റെ തടവറയിലെ കാവൽക്കാരനും ക്രിസ്ത്യാനുഭാവിയുമായിരുന്ന പ്രൂഡൻസിന്റെ മോതിരം വാങ്ങി തന്റെ രക്തത്തിൽ പതിച്ചിട്ടു പ്രൂഡൻ സിനെ ഏല്പിച്ചു. അതിനുശേഷം ധീരമായി മരിച്ചു. പ്രൂഡൻസ് ക്രിസ്ത്യാ നിയാവുകയും തനിക്കു സാത്തുറുസിൽ നിന്നു കിട്ടിയ ഉപഹാരം അമൂല്യ നിധിയായി കാത്തുസൂക്ഷിക്കയും ചെയ്തു.

**അഭ്യാസങ്ങൾ**

1. ലിയോൺസിലെയും വിയന്നായിലെയും രക്തസാക്ഷികളെക്കുറിച്ച് ഒരു സംക്ഷിപ്ത വിവരണം നല്കുക?

2. കാർത്തേജിലെ രക്തസാക്ഷികളുടെ ധീരസാക്ഷ്യത്തെക്കുറിച്ച് ചുരുക്കമായി പ്രസ്താവിക്കുക?

3. 'രക്തസാക്ഷികളില്ലാത്ത സഭ ഒരു പരാജയമാണ്' എന്ന അഭിപ്രാ യത്തോടു നിങ്ങളുടെ പ്രതികരണം എന്ത്?

**പാഠം 5**

# ആദ്യകാല വിശ്വാസ സമർത്ഥകർ

❑ വിശ്വാസ സമർത്ഥകർ ആര്? ❑ ക്വദ്രാത്തൂസ് ❑ ആതൻസിലെ അരി സ്തിദെസ് ❑ താസ്യൻ ❑ ആതൻസിലെ അഥനാഗോറൊസ് ❑ അന്ത്യോ ഖ്യായിലെ തെയോഫിലോസ് ❑ രക്തസാക്ഷിയായ യുസ്തിനോസ് ❑ സർദിസിലെ മെലിത്തോ.

## 1. വിശ്വാസ സമർത്ഥകർ ആര്?

രണ്ടും മൂന്നും നൂറ്റാണ്ടുകളിൽ ക്രൈസ്തവ സഭയെക്കുറിച്ചു പലർക്കു മുണ്ടായിരുന്ന തെറ്റുധാരണകൾ നീക്കുവാൻ തീവ്രമായ പരിശ്രമം നട

ത്തേണ്ടിയിരുന്നു. റോമാഭരണാധികാരികൾക്കും, ഗ്രീക്കു തത്ത്വജ്ഞാനികൾക്കും, യഹൂദന്മാരായ മതവൈരാഗികൾക്കും ആയിരുന്നു പ്രധാനമായും തെറ്റുധാരണകൾ ഉണ്ടായിരുന്നത്. ചിലർക്കു തെറ്റുധാരണയും അല്ലായിരുന്നു. അസൂയ മൂത്ത് അടിസ്ഥാനരഹിതമായ കാര്യങ്ങളുടെ ദുഷ്പ്രചരണമായിരുന്നു തൊഴിൽ. ആരോപണങ്ങളിൽ ചിലത്, ക്രൈസ്തവർ രാജ്യസ്നേഹികളല്ലെന്നും അവർ രാത്രികളിൽ ആരാധനയ്ക്കെന്നു പറഞ്ഞുകൂടി അസാന്മാർഗിക കാര്യങ്ങളിൽ ഏർപ്പെടുന്നവരാണെന്നും, അവരുടെ വിശ്വാസത്തിന് യുക്തിയുടെ ലാഞ്ചന പോലുമില്ലെന്നും, അവർ നിരീശ്വരവാദികളാണെന്നും, അവർ നരഭോജികളാണെന്നും, യേശുക്രിസ്തു ഒരു മന്ത്രവാദി മാത്രമായിരുന്നുവെന്നും ഒക്കെയായിരുന്നു. ഇതിനെതിരെ പണ്ഡിതരും മാന്യന്മാരുമായ ക്രൈസ്തവർ റോമാഭരണാധികാരികൾക്കു പ്രത്യേകിച്ചോ, എതിർത്തുകൊണ്ടിരുന്ന എല്ലാവർക്കും പൊതുവായോ എഴുതിയ വിശ്വാസ സമർത്ഥനങ്ങളാണ് ക്രൈസ്തവ വേദശാസ്ത്രത്തിന്റെ ആരംഭം കുറിച്ചത്. ഈ കൃതികളുടെ കർത്താക്കളെ 'വിശ്വാസസമർത്ഥകർ' (Apologists) എന്നു വിളിക്കുന്നു. അവരിൽ രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പ്രമുഖരായ ചിലരെ ഇവിടെ പരിചയപ്പെടാം.

### 2. ക്വദ്രാത്തൂസ്

ഏഷ്യായിലെ സമാരാദ്ധ്യനായ ക്രൈസ്തവ നേതാവായിരുന്നു ക്വദ്രാത്തൂസ് (ഉദ്ദേശം എ. ഡി. 125). സഭാചരിത്രകാരനായ യൂസേബിയോസ് ആണ് ഇദ്ദേഹത്തെക്കുറിച്ചാദ്യം പരാമർശിക്കുന്നത്. ക്രൈസ്തവ പാരമ്പര്യത്തിലെ ആദ്യ വിശ്വാസ സമർത്ഥകനായ ക്വദ്രാത്തൂസിന്റെ കൃതികളൊന്നും തന്നെ ഇന്ന് ലഭ്യമല്ല. എന്നാൽ യൂസേബിയോസിന്റെ സഭാചരിത്രത്തിൽ കൊടുത്തിരിക്കുന്ന ഉദ്ധരണി ക്വദ്രാത്തൂസിന്റെ ചിന്താഗതിയിലേക്കു വെളിച്ചം വീശുന്നവയാണ്. ഹേഡ്രിയൻ ചക്രവർത്തിയുടെ പക്കൽ അദ്ദേഹം സമർപ്പിച്ച വിശ്വാസ സമർത്ഥനത്തിന്റെ സാരം യേശുക്രിസ്തു മനുഷ്യനായവതരിച്ച ദൈവപുത്രനാണെന്നുള്ളതായിരുന്നു. യേശു ഒരു മാന്ത്രികനല്ലായിരുന്നു; യേശുവിന്റെ അത്ഭുത പ്രവർത്തനങ്ങളുടെ പ്രയോജനം അനുഭവിച്ചവരെ ക്വദ്രാത്തൂസ് കണ്ടിട്ടുണ്ടെന്നും സാക്ഷിക്കുന്നു:

> 'രക്ഷകന്റെ പ്രവർത്തനങ്ങൾ യാഥാർത്ഥ്യങ്ങളായിരുന്നതിനാൽ എക്കാലത്തേയ്ക്കുമുള്ളവയാണ്. അവനാൽ സൗഖ്യമാക്കപ്പെട്ടവരും, ഉയിർപ്പിക്കപ്പെട്ടവരും അങ്ങനെ ആ നിമിഷത്തേക്കു മാത്രമല്ല കാണപ്പെട്ടത്. അവർ കർത്താവിന്റെ ജീവിതകാലത്തും, അതിനുശേഷം വളരെക്കാലത്തേയ്ക്കും ജീവിച്ചിരുന്നു. അവരിൽ ചിലർ നമ്മുടെ കാലംവരെയും ജീവിച്ചു' (യൂസേബിയോസ്, സഭാചരിത്രം 4.3:2).

### 3. ആതൻസിലെ അരിസ്തിദെസ്

ആതൻസിലെ ഒരു ക്രിസ്തുഭക്തനായ തത്വചിന്തകനായിരുന്നു അരിസ്തിദെസ് (ഉദ്ദേശം എ. ഡി. 140). അദ്ദേഹത്തെക്കുറിച്ചും ആദ്യമായി പറയുന്നത് യൂസേബിയോസാണ്. ഏതായാലും അരിസ്തിദെസിന്റെ വിശ്വാസ സമർത്ഥനം അർമീനിയൻ സുറിയാനി വിവർത്തനങ്ങളിൽ ലഭിച്ചിട്ടുണ്ട്. ഹേഡ്രിയൻ ചക്രവർത്തിയ്ക്കാണ് ഈ കൃതിയും അഭിസംബോധന ചെയ്തിരിക്കുന്നത്. ഇതിൽ ക്രിസ്ത്യാനികളെക്കുറിച്ച് ഒരു നിഷ്പക്ഷ വിലയിരുത്തൽ നടത്തിയിരിക്കുന്നു:

'ക്രിസ്ത്യാനികൾ ലോകത്തിലെ മറ്റെല്ലാ ജനങ്ങളെക്കാളും സത്യം കണ്ടെത്തിയവരാണ്. കാരണം അവർ സർവത്തിന്റെയും സ്രഷ്ടാവായ ദൈവത്തെയും ഏകജാതനായ പുത്രനെയും പരിശുദ്ധാത്മാവിനെയും അംഗീകരിക്കുന്നു. മറ്റാരെയും ദൈവമായിട്ടവർ ആരാധിക്കുന്നില്ല. യേശുക്രിസ്തുവിന്റെ കല്പനകൾ അവരുടെ ഹൃദയത്തിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്. അവ രതു പാലിക്കുകയും, മരിച്ചവരുടെ പുനരുത്ഥാനവും വരുവാനുള്ള ലോകത്തിലെ ജീവനും പ്രത്യാശിക്കുകയും ചെയ്യുന്നു. അവർ വ്യഭിചാരത്തിൽ ഏർപ്പെടാറില്ല; കള്ളസത്യം ചെയ്യാറുമില്ല. മറ്റുള്ളവരുടേതൊന്നും അവരാഗ്രഹിക്കാറുമില്ല. മാതാപിതാക്കളെ ബഹുമാനിക്കയും അയൽക്കാരെ സ്നേഹിക്കയും ചെയ്യുന്നു. അവർ നീതിയോടെ മാത്രമേ വിധിക്കാറുള്ളു. തങ്ങൾക്കു സംഭവിക്കുവാൻ ആഗ്രഹിക്കാത്തതൊന്നും അന്യർക്കും സംഭവിക്കുവാൻ ആഗ്രഹിക്കുന്നില്ല. അവരോടു തിന്മ ചെയ്യുന്നവരോടു സൗമ്യമായി സംസാരിക്കയും അവരെ സുഹൃത്തുക്കളായി നേടുകയും ചെയ്യും.

തങ്ങളുടെ ശത്രുക്കൾക്ക് നന്മ ചെയ്യുവാൻ അവർക്കു വലിയ ഉത്സാഹമാണ്. അവർ ശാന്തരും വിവരമുള്ളവരുമാണ്. എല്ലാ അനീതികളിൽ നിന്നും അശുദ്ധതയിൽ നിന്നും അവരൊഴിഞ്ഞിരിക്കുന്നു. അവർ വിധവകളെയും അനാഥരെയും കരുതുന്നവരാണ്. ആർക്കെങ്കിലും വല്ലതും ഉണ്ടെങ്കിൽ ഇല്ലാത്തവനുമായി അവർ പങ്കു വയ്ക്കുന്നു. അപരിചിതനു അവർ ആശ്വാസം കൊടുക്കുന്നു. അവർ എല്ലാവരെയും ആത്മാവിൽ സഹോദരങ്ങളായി കാണുന്നു. ക്രിസ്തുവിനുവേണ്ടി മരിക്കുന്നതിന് അവർക്കു ധൈര്യമാണ്. അവർക്കു ലഭിക്കുന്ന ഭക്ഷണത്തിനും പഠനത്തിനും ബാക്കിയെല്ലാറ്റിനും അവർ ക്രിസ്തുവിന് ഇടവിടാതെ നന്ദി പറയുന്നു.'

ഇങ്ങനെ ക്രിസ്ത്യാനികളുടെ സാമൂഹ്യ ധാർമിക ജീവിതത്തെക്കുറിച്ച് എഴുതിയ സാക്ഷ്യമാണ് ക്രൈസ്തവ ചരിത്രത്തിലെ ഏറ്റവും പുരാതന വിശ്വാസ സമർത്ഥന രേഖ.

## 4. താസ്യൻ (താത്തിയാനോസ്, Tatian)

സിറിയായിൽ അക്രൈസ്തവ മാതാപിതാക്കളുടെ പുത്രനായി ജനിച്ചുവനാണ് താസ്യൻ (ഉദ്ദേശം എ. ഡി. 175). സത്യത്തെ അന്വേഷിച്ചിറങ്ങിയ അദ്ദേഹം അതു ക്രിസ്തുവിലും ക്രിസ്തുസഭയിലും കണ്ടെത്തി. റോമിൽ വച്ചു ക്രൈസ്തവ ദാർശനികനായ യൂസ്തിനോസിൽ നിന്നു പലതും പഠിച്ച് ഒരു ക്രിസ്ത്യാനിയായി. ഗ്രീക്കു സംസ്കാരത്തോടും, തത്ത്വചിന്തയോടും അദ്ദേഹത്തിനു വലിയ വിരോധമായിരുന്നു. അതുകൊണ്ടുതന്നെ 'ഗ്രീക്കുകാരോടുള്ള സംവാദം' എന്ന കൃതിയിൽ യവന പാരമ്പര്യത്തിൽപ്പെട്ടതിനെയെല്ലാം അദ്ദേഹം ചോദ്യം ചെയ്തു. ഗ്രീക്കുകാർ ക്രിസ്തുമതത്തിനെതിരെ പറയുന്ന കാര്യങ്ങളെല്ലാം അവരുടെ മതത്തിനും സംസ്കാരത്തിനും എതിരെ പറയുവാനാണു യഥാർത്ഥത്തിൽ താസ്യൻ ശ്രമിക്കുന്നത്. കൂടാതെ 'ദിയാതെസ്സറോൺ' എന്ന സുവിശേഷ സംക്ഷേപവും അദ്ദേഹം എഴുതി. ഇതു നാലു സുവിശേഷങ്ങളിൽ നിന്നും തെരഞ്ഞെടുത്ത ഭാഗങ്ങൾ കൊണ്ടു രൂപീകരിച്ച ഒറ്റ സുവിശേഷമാണ്. ഇവ രണ്ടും കൂടാതെ മറ്റനേകം കൃതികളും താസ്യൻ രചിച്ചിട്ടുണ്ടെങ്കിലും അവയൊന്നും ഇന്നു ലഭ്യമല്ല. താസ്യനു അതിരുകവിഞ്ഞ ചില ആശയങ്ങളുണ്ടായതിന്റെ അടിസ്ഥാനത്തിൽ പൊതുവായ സഭാപാരമ്പര്യത്തിൽ നിന്നും പില്ക്കാലത്തു അകന്നുപോയി. വിവാഹം വ്യഭിചാരമാണെന്നും, ക്രിസ്ത്യാനികളെല്ലാം സമ്പൂർണ്ണ സസ്യാഹാരികൾ ആയിരിക്കണമെന്നും, വി. കുർബാനയിൽപ്പോലും വീഞ്ഞുപയോഗിക്കരുത് പകരം വെള്ളം ഉപയോഗിക്കണമെന്നും, അദ്ദേഹം സ്ഥാപിച്ച 'എൻക്രത്തീത്തർ' എന്ന സമൂഹം പഠിപ്പിച്ചു. ഏതായാലും അദ്ദേഹത്തിന്റെ കൃതികൾ രണ്ടും സഭാപാരമ്പര്യത്തിൽ സാരമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

## 5. ആതൻസിലെ അഥനാഗോറോസ്

അഥേനയിലെ ഒരു ക്രൈസ്തവ ദാർശനികനായിരുന്നു അഥനാഗോറോസ്. അദ്ദേഹത്തെക്കുറിച്ച് വളരെ കൂടുതലൊന്നും നമുക്കറിവില്ല. ഏതായാലും യുസ്തിനോസിന്റേയും താസ്യന്റേയും സമകാലീനനായിരുന്നുവെന്നു കരുതപ്പെടുന്നു (എ. ഡി. 180). ഇദ്ദേഹത്തിന്റെ പേരിൽ രണ്ടു കൃതികൾ പ്രചാരത്തിലിരുന്നു. ഒന്ന്, മാർക്കസ് ഔറേലിയസിനും അദ്ദേഹത്തിന്റെ മകൻ കൊമ്മൊദുസിനും എഴുതിയിരിക്കുന്ന ക്രിസ്ത്യാനികൾക്കുവേണ്ടിയുള്ള അഭ്യർത്ഥന. രണ്ട്, മരിച്ചവരുടെ ഉയിർപ്പിനെക്കുറിച്ചുള്ള ഒരു ലഘു പ്രബന്ധം. വളരെ ഭംഗിയായി ഗ്രീക്കു ഭാഷ കൈകാര്യം

ചെയ്തിരിക്കുന്നുവെന്നു മാത്രമല്ല, വളരെ പക്വമായി തന്റെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നുവെന്നുള്ളതും, അഥനാഗോറോസിന്റെ കൃതികളുടെ പ്രത്യേകതയാണ്. ക്രിസ്ത്യാനികൾക്കുവേണ്ടിയുള്ള അഭ്യർത്ഥനയിൽ, ക്രിസ്ത്യാനികൾ നിരീശ്വരന്മാരോ, മനുഷ്യമാംസം തിന്നുന്നവരോ, രാജ്യദ്രോഹികളോ അല്ലെന്നു വ്യക്തമാക്കുന്നു. മരിച്ചവർക്കെന്തുകൊണ്ടു ഉയിർപ്പു അനിവാര്യമാണെന്ന് ഉയിർപ്പിനെക്കുറിച്ചുള്ള പ്രബന്ധത്തിൽ പറയുന്നു. വി. ത്രിത്വത്തെക്കുറിച്ച് ഒരു വിശദീകരണം നൽകുന്ന എഴുത്തുകാരനാണ് അഥനാഗോറോസ്.

## 6. അന്ത്യോഖ്യയിലെ തെയോഫിലോസ്

യൂഫ്രട്ടീസിനടുത്ത്, പുറജാതി മാതാപിതാക്കൾക്ക് ജനിച്ചു ക്രിസ്തുധർമ്മത്തെക്കുറിച്ചു പഠിച്ചു ക്രിസ്ത്യാനിയായ ആളാണ് തെയോഫിലോസ്. അദ്ദേഹം പിന്നീട് അന്ത്യോഖ്യയിലെ ആറാമത്തെ മെത്രാനായി. വേദഗ്രന്ഥത്തിലും യവന ദർശനത്തിലും ആഴമായ അറിവുണ്ടായിരുന്നു തെയോഫിലോസിന്. എ. ഡി. 190-നോടടുത്ത് ഇദ്ദേഹം ദിവംഗതനായി.

അദ്ദേഹത്തിന്റെ കൃതികളിൽ നമുക്ക് ലഭ്യമായിട്ടുള്ളത് ഔതോലിക്കസ് എന്നയാളിനെ അഭിസംബോധന ചെയ്തുകൊണ്ടുള്ള മൂന്നു പുസ്തകങ്ങളാണ്. ഔതോലിക്കസ് ഒരക്രൈസ്തവ സുഹൃത്തായിരുന്നിരിക്കണം. ഈ കൃതിയിൽ തെയോഫിലോസ് ക്രൈസ്തവ ധർമ്മത്തെക്കുറിച്ചുള്ള ഒരു വിശദീകരണം നൽകുന്നു. ഒന്നാം പുസ്തകത്തിൽ 'ക്രിസ്ത്യാനി' എന്ന പദത്തിന് ദൈവത്തിന്റെ എണ്ണയാൽ അഭിഷേകം ചെയ്യപ്പെട്ടവൻ എന്ന വ്യാഖ്യാനത്തോടൊപ്പം ദൈവാരാധനയെങ്ങനെയായിരിക്കണമെന്ന് യുക്തിപൂർവ്വമായ വിശകലനവും നൽകുന്നു. രണ്ടാമത്തെ പുസ്തകത്തിൽ മനുഷ്യനെക്കുറിച്ച് യുക്തിപരമായ ഒരു ചർച്ച നടത്തുന്നു. അതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം തീരുമാനത്തിലെത്തുന്നു. 'ദൈവം മനുഷ്യനെ മർത്ത്യനോ അമർത്ത്യനോ ആകുവാനുള്ള സാധ്യതയോടെ സൃഷ്ടിച്ചു' (2:27). മൂന്നാം പുസ്തകത്തിൽ ക്രൈസ്തവരുടെ ധാർമ്മിക നിലവാരത്തിൽ ഒരു സംക്ഷിപ്ത രൂപവും നൽകുന്നു; കൂട്ടത്തിൽ യവന ദേവന്മാരുടെ അധാർമ്മിക നടപടികളെ പരിഹസിക്കുകയും ചെയ്യുന്നു.

## 7. രക്തസാക്ഷിയായ യുസ്തിനോസ് (ജസ്റ്റിൻ മാർട്ടിയർ)

'സത്യം ഏതെന്നറിഞ്ഞിട്ടും അതു പറയാതിരിക്കുന്നവനെ ദൈവം ശിക്ഷിക്കും.' ലളിതമെങ്കിലും ചിന്തോദ്ദീപകമായ ഇതുപോലെ പലതും എഴുതിയ ആളാണ് രക്തസാക്ഷിയായ യുസ്തിനോസ് (ജസ്റ്റിൻ മാർട്ടിയർ). രണ്ടാം നൂറ്റാണ്ടിൽ പാലസ്തീനിലെ ഫ്ളേവിയ നിയോപോളിസിൽ (ഇന്നത്തെ നാബ്ലുസ്) അക്രൈസ്തവ മാതാപിതാക്കൾക്ക് ജനിച്ചയാ

ളാണ് യുസ്തിനോസ്. യവന തത്ത്വജ്ഞാനത്തിന്റെ എല്ലാ മേഖലകളിലും തന്റെ ആന്തരിക ദാഹത്തിന് ശമനം അന്വേഷിച്ച യുസ്തിനോസ് നിരാശനായപ്പോൾ ക്രൈസ്തവ സത്യമാണദ്ദേഹത്തെ സംതൃപ്തനാക്കിയത്. അദ്ദേഹം ഒരു ക്രിസ്ത്യാനിയായി, ക്രിസ്തീയതയ്ക്കുവേണ്ടി ധാരാളം എഴുതി, അവസാനം രക്തസാക്ഷിമരണം പ്രാപിച്ചു. ജീവിതത്തിന്റെ നല്ലൊരു കാലഘട്ടം അദ്ദേഹം റോമിൽ ഒരു പാഠശാലയിലെ മുഖ്യ ഗുരുവായിരുന്നു. അദ്ദേഹത്തിന്റെ എഴുത്തുകളിൽ മൂന്നെണ്ണം മാത്രമാണ് ഇന്നു ലഭ്യമായിട്ടുള്ളത്; റോമാ ചക്രവർത്തിയായിരുന്ന അന്തോണിയൂസ് പീയൂസിനെ (138-161) അഭിസംബോധന ചെയ്യുന്ന ഒന്നാം വിശ്വാസ സമർത്ഥനവും റോമൻ സെനറ്റിനു സമർപ്പിച്ച രണ്ടാം വിശ്വാസ സമർത്ഥനവും, യഹൂദനായ ട്രിഫോയുമായുള്ള സംവാദവും. യുസ്തിനോസിന്റെ കൃതികളിൽ ഊന്നിപ്പറയുന്ന സംഗതികൾ താഴെപ്പറയുന്നവയാണ്: 1. 'വചനം' (ലോഗോസ്), ദൈവത്തേയും മനുഷ്യനെയും സംയോജിപ്പിക്കുന്നുവെങ്കിൽ 'വചനതത്വം' (Concept of Logos) യവനതത്ത്വശാസ്ത്രത്തെയും ക്രിസ്തുമതത്തെയും തമ്മിൽ ബന്ധിപ്പിക്കുന്നു. 2. വി. മറിയാം രണ്ടാം ഹവ്വായാണ്. 3. രണ്ടാം നൂറ്റാണ്ടിൽ തന്നെ വി. കുർബാനാനുഷ്ഠാനത്തിന് ഒരു വ്യക്തമായ ക്രമം രൂപംകൊണ്ടിരുന്നു.

## 8. സർദിസിലെ മെലിത്തോ (മിലിത്തൂസ്)

ഏഷ്യൻ ക്രൈസ്തവ മണ്ഡലത്തിലെ ഒരുജ്ജ്വല ജ്യോതിസായിരുന്നു രണ്ടാം നൂറ്റാണ്ടിൽ സർദിസിലെ (ലിദിയ) മെത്രാപ്പോലീത്തായായിരുന്ന മെലിത്തോ (മരണം എ. ഡി. 177-നോടടുത്ത്). മാർക്കസ് ഔറേലിയസിനെ അഭിസംബോധന ചെയ്തുകൊണ്ട് ക്രിസ്തീയ ധർമ്മത്തെക്കുറിച്ചദ്ദേഹം എഴുതിയ 'വിശ്വാസ സമർത്ഥനം' ആദിമ നൂറ്റാണ്ടുകളിൽ പ്രശസ്തമായിരുന്നു. ഇന്ന് അദ്ദേഹത്തിന്റെ കൃതികളിലൊന്നും മുഴുവനായിട്ടു നമുക്ക് ലഭ്യമല്ല. യേശുക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു ദൈവശാസ്ത്രം ആയിരുന്നു മെലിത്തോയുടെ പ്രധാന ലക്ഷ്യം. ക്രിസ്തുവിനെ ദൈവമായി ചിത്രീകരിക്കുന്ന ആദ്ധ്യാത്മിക കീർത്തനങ്ങൾ അദ്ദേഹത്തിന്റെ കൃതികളുടെ പ്രത്യേകതയും ആയിരുന്നു.

### അഭ്യാസങ്ങൾ

1. 'വിശ്വാസ സമർത്ഥകർ' എന്നു പറഞ്ഞാൽ ആരാണ്? ആരൊക്കെയാണ് അവരിൽ പ്രധാനപ്പെട്ടവർ?

2. ഏതെങ്കിലും ഒരു വിശ്വാസ സമർത്ഥകനെക്കുറിച്ച് ഒരു ഖണ്ഡികയെഴുതുക.

3. ഇന്നത്തെ സാഹചര്യത്തിൽ വിശ്വാസ സമർത്ഥനത്തിനുള്ള പ്രസക്തിയെക്കുറിച്ച് ഒന്നു വിശദീകരിക്കുക.

# പാഠം 6

# ആദ്യകാല അബദ്ധോപദേശങ്ങൾക്കെതിരെ

❑ ആദ്യകാല അബദ്ധോപദേശങ്ങൾ ❑ മാർസിയനെതിരെ – കൊരിന്തിലെ ദീവന്നാസ്യോസ് ❑ മൊണ്ടനസിനെതിരെ – അന്ത്യോഖ്യയിലെ സെറാപ്പിയൻ ❑ ജ്ഞാനവാദത്തിനെതിരെ – ഹെഗസിപ്പസ് ❑ ജ്ഞാനവാദികൾക്കെതിരെ – ഐറേനിയസ്.

## 1. ആദ്യകാല അബദ്ധോപദേശങ്ങൾ

സഭയുടെ വിശ്വാസകാര്യങ്ങളെ സംബന്ധിച്ചു ചിലർ സ്വതന്ത്രമായ വ്യാഖ്യാനങ്ങൾ നൽകുവാൻ തുടങ്ങിയതോടെ അബദ്ധോപദേശങ്ങളും പ്രത്യക്ഷപ്പെട്ടു. ആദ്യകാല അബദ്ധോപദേശങ്ങൾ പ്രധാനമായും മൂന്നെണ്ണമാണ്; മാർസിയന്റെ, മൊണ്ടാനസിന്റെ, ജ്ഞാനവാദക്കാരുടെ.

### a. മാർസിയൻ (Marcion)

സഭാപാരമ്പര്യവുമായി വേണ്ടത്ര പരിചയമില്ലാതെ, പണത്തിന്റെയും സ്വാധീനത്തിന്റെയും അടിസ്ഥാനത്തിൽ സഭാകാര്യങ്ങളിൽ കൈകടത്തുന്ന പ്രവണത പണ്ടുമുണ്ടായിരുന്നു. ബിസിനസുകാരനായിരുന്ന മാർസിയൻ തന്റെ പിതാവ് സ്ഥലത്തെ മെത്രാനായതുകൊണ്ടും, കുടുംബം സമ്പന്നമായതിനാലും സഭയിൽ ചില അനാവശ്യ ഇടപെടലുകൾക്കവസരം നോക്കി. തന്റെ പിതാവ് കർക്കശമായ നിലപാടെടുത്തപ്പോൾ റോമിലേക്കു പോയി. വാചാലത കൊണ്ടും അപാരമായ സംഘടനാവൈഭവം കൊണ്ടും ധാരാളം അനുയായികളെ നേടാൻ അയാൾക്കു കഴിഞ്ഞു. റോമിലും ഔദ്യോഗിക സഭാപാരമ്പര്യത്തിൽ നിന്നു വേഗം തന്നെ മുടക്കപ്പെട്ടുവെങ്കിലും വ്യക്തിപ്രഭാവം കൊണ്ടു സ്വന്തം സഭയും വേദപുസ്തകവും, രക്ഷാശാസ്ത്രവും ഉണ്ടാക്കി. അങ്ങനെ പോളിക്കർപ്പോസിന്റെ ഭാഷയിൽ, 'സാത്താന്റെ ആദ്യജാതൻ' രംഗപ്രവേശം ചെയ്തു.

മാർസിയന്റെ സഭയിൽ മെത്രാന്മാരും, വൈദികരും, ശെമ്മാശന്മാരും ഉണ്ടായിരുന്നു. ആരാധനാകാര്യങ്ങളിൽ റോമിൽ നിലനിന്ന രീതി തന്നെ പിൻപറ്റുവാൻ അയാൾ പ്രത്യേകം ശ്രദ്ധിച്ചു.

മാർസിയന്റെ വേദപുസ്തകം പുതിയനിയമത്തിലെ ഗ്രന്ഥങ്ങളുടെ ഒരു സ്വതന്ത്ര ക്രോഡീകരണമായിരുന്നു. പഴയനിയമവും പഴയനിയമത്തോടു ബന്ധമുള്ള പുതിയനിയമഭാഗങ്ങളും മാറ്റി. 'സുവിശേഷം', 'ലേഖനം' എന്നിങ്ങനെ രണ്ടായി പുതിയനിയമത്തെ തിരിച്ചു. സ്വന്തം കൃതിയായ ആന്റിത്തെസസ് തന്റെ വേദപുസ്തകത്തോടു ചേർക്കുകയും ചെയ്തു. മാർസിയന്റെ രക്ഷാശാസ്ത്രത്തിൽ, പഴയനിയമത്തിലെ ദൈവം യഥാർ

ത്ഥത്തിൽ ലോകത്തെ സൃഷ്ടിച്ചു ക്രൂരമായി ഭരിച്ച ദുഷ്ടതയുടെ മൂർത്തിയാണ്. അവനെ പരാജയപ്പെടുത്തി ലോകത്തെ രക്ഷിച്ചവനാണു ക്രിസ്തു. രക്ഷ എന്നു പറയുന്നത് ആത്മാവിനു മാത്രമുള്ളതാണ്. ശരീരം കൊണ്ടു ചെയ്യുന്നതിനൊന്നും ആത്യന്തിക മൂല്യമില്ല.

## 2. മാർസിയനെതിരെ കൊരിന്തിലെ ദിവന്നാസ്യോസ്

യൂസേബിയോസിൽ നിന്നാണ് ദീവന്നാസ്യോസിനെക്കുറിച്ച് അല്പമെങ്കിലും ഇന്നറിയുന്നത്. രണ്ടാം നൂറ്റാണ്ടിൽ കൊരിന്തിലെ മെത്രാനായിരുന്ന ദിവന്നാസ്യോസ് സഭയുടെ സത്യവിശ്വാസത്തിനും സമാധാനത്തിനുംവേണ്ടി ധാരാളം പറയുകയും എഴുതുകയും ചെയ്തു. പ്രധാനമായും സത്യവിശ്വാസ പാലനത്തിനുവേണ്ടി എട്ടു ലേഖനങ്ങൾ എങ്കിലും അദ്ദേഹം വിവിധ സഭകൾക്കും വ്യക്തികൾക്കുമായി എഴുതി. അക്കൂട്ടത്തിൽ ഏറ്റവും പ്രധാനമായിരുന്നു മാർസിയനെതിരായി നിക്കോമീദിയക്കാർക്ക് അദ്ദേഹം എഴുതിയ ലേഖനം.

### b. മൊണ്ടാനിസം

സഭയിൽ ഉണർവു വരുത്തുവാൻ വേണ്ടി മൊന്താനസ് എന്നയാൾ രണ്ടാം നൂറ്റാണ്ടിൽ ആരംഭിച്ച പ്രസ്ഥാനമാണ് മൊണ്ടാനിസം. ഏഷ്യയിലെ ഫ്രിജിയായിൽ ആരംഭിച്ച ഈ പ്രസ്ഥാനം പരിശുദ്ധാത്മാവിന്റെ പ്രത്യേക നടത്തിപ്പിൽ രൂപംപ്രാപിച്ചതാണെന്ന് മൊന്താനസ് പറഞ്ഞു. സഭ മുഴുവൻ പകരുവാൻ പോകുന്ന പ്രത്യേക ആത്മ ചൈതന്യത്തിന്റെ വാഹികളായി മൊന്താനസും, മാക്സിമില്ല, ഫ്രിസ്ക്ക എന്നീ രണ്ടു സ്ത്രീകളും സ്വയം അവകാശപ്പെട്ടു. ഒരുവിധത്തിൽ പറഞ്ഞാൽ ലോകവിരക്തി പൂണ്ട ഒരു ആത്മീയ പ്രസ്ഥാനം ആയിരുന്നു മൊണ്ടാനിസം. ഉത്തര ആഫ്രിക്കായിൽ ധാരാളം ആളുകൾ ഈ പ്രസ്ഥാനത്തിന്റെ ആകർഷണ വലയത്തിലായിരുന്നു. അതീവ കർക്കശമായ ജീവിതരീതി, അപക്വമായ സാമൂഹ്യവീക്ഷണം, പ്രത്യേക വ്യക്തികളിലധിഷ്ഠിതമായ പരിശുദ്ധ പ്രവർത്തനം എന്നിവ കാരണം സഭ ഈ ഉണർവു പ്രസ്ഥാനത്തെ അബദ്ധോപദേശമായി തള്ളി.

## 3. മൊണ്ടാനസിനെതിരെ അന്ത്യോഖ്യയിലെ സെറാപ്പിയൻ

സെറാപ്പിയനെപ്പറ്റി പറയുന്നത്, അന്ത്യോഖ്യയിലെ എട്ടാമത്തെ മെത്രാനായിരുന്നെന്നാണ്. സെപ്റ്റിമസ് സേവേറസ് ചക്രവർത്തിയായിരിക്കുമ്പോഴാണ് സെറാപ്പിയൻ തന്റെ ദൗത്യം നിർവഹിച്ചത്. മൊണ്ടാനിസത്തെപ്പറ്റി രക്തസാക്ഷിയായ യുസ്തിനോസ് ലോകം മുഴുവൻ അത് വ്യാപിക്കുന്നു എന്നു വിലപിച്ചെങ്കിൽ, സെറാപ്പിയൻ ലോകം മുഴുവൻ അതിനെ തിരസ്ക്കരിക്കുന്നുവെന്നു പറഞ്ഞു. അതിന്റെ വിശദീകരണമാണ് അദ്ദേഹം പോൺഷിയൂസിനും കാരിക്കൂസിനും എഴുതിയ ലേഖനം.

### c. ജ്ഞാനവാദക്കാർ

ജ്ഞാനവാദം (ഗ്നോസ്റ്റിസിസം) ദീർഘമായ ഒരു കാലഘട്ടത്തിൽ ലോകം മുഴുവൻ വ്യാപിച്ച പ്രസ്ഥാനമാണ്. അതിന്റെ ക്രൈസ്തവശാഖയ്ക്കു തന്നെ രണ്ടു നൂറ്റാണ്ടിന്റെ ചരിത്രമുണ്ട്. ക്രൈസ്തവ ജ്ഞാനവാദക്കാരിൽ ഏറ്റവും അറിയപ്പെട്ടിരുന്നത് വാലന്റീനസ്, ബസിലിഡസ് എന്നിവരുടെ സമൂഹങ്ങളാണ്. ജ്ഞാനം, അഥവാ ഗ്നോസിസ് പ്രത്യേക വെളിപാട് വഴി ലഭിക്കുന്നുവെന്നും 'ആത്മീയ'രായിട്ടുള്ളവർ ഈ വെളിപാടിനെ വേഗം പ്രാപിക്കുമെന്നുമുള്ളതാണ് എല്ലാ ജ്ഞാനവാദത്തിന്റെയും അടിസ്ഥാന പ്രമാണം. ക്രൈസ്തവ പാരമ്പര്യവുമായി ബന്ധപ്പെട്ട ജ്ഞാനവാദക്കാർ ക്രിസ്തുവിനെയും അപ്പൊസ്തലന്മാരെയും വെളിപാടിന്റെ പ്രത്യേക വാഹകന്മാരായി കാണുകയും, അവർ രഹസ്യമായി പഠിപ്പിച്ചതെന്നവകാശപ്പെട്ടുകൊണ്ട് ചില പ്രത്യേക വാചകരൂപങ്ങളും സൂക്ഷിച്ചുപോരുകയും ചെയ്തിരുന്നു.

## 4. ജ്ഞാനവാദത്തിനെതിരെ ഹെഗസിപ്പസ്

രണ്ടാം നൂറ്റാണ്ടിലെ ശ്രദ്ധേയനായ ചരിത്രവിദ്യാർത്ഥിയെന്നു ഹെഗസിപ്പസിനെ വിശേഷിപ്പിക്കാം. യവന പാരമ്പര്യത്തിലെ ഒരു യഹൂദനായി ജനിച്ചു വളർന്ന ഇദ്ദേഹം സ്വമനസ്സാ ക്രൈസ്തവനായി. ക്രൈസ്തവ ജ്ഞാനവാദക്കാർ തങ്ങളാണ് അപ്പൊസ്തലന്മാരുടെ യഥാർത്ഥ ശിഷ്യന്മാർ എന്നു സ്ഥാപിക്കുവാൻ പല ഉപായങ്ങളും സ്വീകരിച്ചതിനെക്കുറിച്ച് അദ്ദേഹത്തിന് മനസ്സിലായി. ഇതിന്റെ അടിസ്ഥാനത്തിൽ വിവിധ ക്രൈസ്തവകേന്ദ്രങ്ങൾ സന്ദർശിച്ച് നിഷ്പക്ഷമായി പഠനം നടത്തുവാൻ അദ്ദേഹം തീരുമാനിച്ചു. ഓരോ സ്ഥലത്തേയും ക്രൈസ്തവ ജീവിത ശൈലിയും വിശ്വാസാചാരങ്ങളും, അപ്പൊസ്തലിക പിന്തുടർച്ചയെക്കുറിച്ചുള്ള പഠിപ്പിക്കലുകളും അദ്ദേഹം അങ്ങനെ മനസ്സിലാക്കി. അക്കാര്യങ്ങളെല്ലാം ചേർത്ത് 'ഓർമ്മക്കുറിപ്പുകൾ' എന്ന കൃതി പ്രസിദ്ധീകരിച്ചു. ഇതിൽ പ്രധാനമായും ഊന്നിപ്പറഞ്ഞതു താഴെപ്പറയുന്ന കാര്യങ്ങളാണ്: 1. മിക്കവാറും എല്ലാ സഭാകേന്ദ്രങ്ങളിലും ജ്ഞാനവാദക്കാരല്ലാത്ത ക്രിസ്ത്യാനികളുടെ വിശ്വാസാചാരങ്ങളിൽ ഐകരൂപ്യമുണ്ട്. 2. ഈ സഭകളിൽ ഏതെങ്കിലും അപ്പൊസ്തലനിൽ നിന്നോ അപ്പൊസ്തല ശിഷ്യന്മാരിൽ നിന്നോ ആരംഭിക്കുന്ന പൗരോഹിത്യ പിന്തുടർച്ചാ ചരിത്രം പരിരക്ഷിക്കപ്പെടുന്നുണ്ട്. 3. ജ്ഞാനവാദക്കാർ തമ്മിൽത്തന്നെ ഓരോ കേന്ദ്രങ്ങളിലും വലിയ വ്യത്യാസങ്ങളുണ്ട്.

## 5. ജ്ഞാനവാദികൾക്കെതിരെ ഐറേനിയസ്

ഒരുവിധത്തിൽ പറഞ്ഞാൽ ക്രൈസ്തവ വേദശാസ്ത്രത്തിനു രൂപകല്പന നൽകിയത് ഐറേനിയസാണ്. രണ്ടാം നൂറ്റാണ്ടിൽ (എ. ഡി.

150-നോടടുത്ത്) ഏഷ്യയിലെ സ്മിർണയിൽ ജനിച്ച ഐറേനിയസിന്, വി. പോളിക്കർപ്പോസിന്റെ പ്രസംഗങ്ങൾ കേൾക്കുവാൻ ഇടയായിട്ടുണ്ട്. പിൽക്കാലത്തദ്ദേഹം ലയൺസിലെ സഭാനേതാവും മെത്രാനുമായിത്തീർന്നു. എ. ഡി. 202-നോടടുത്തു മരിക്കുന്നതുവരെ തന്റെ പേരിന്റെ അർത്ഥം പോലെ തന്നെ, സമാധാനത്തിന്റെയും നിരപ്പിന്റെയും ശുശ്രൂഷകനായി സഭയിൽ പ്രവർത്തിച്ചു. കൂടാതെ അബദ്ധോപദേശങ്ങളെ എതിർത്തെഴുതുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ജ്ഞാനവാദത്തിനെതിരെ അദ്ദേഹം എഴുതിയ ബൃഹത്ത് ഗ്രന്ഥത്തിന്റെ ലത്തീൻ പരിഭാഷ ലഭ്യമാണ്. അതുകൂടാതെയും ചില ഗ്രന്ഥങ്ങളുണ്ട് (ഉദാ. അപ്പൊസ്തലിക ഉപദേശത്തിന്റെ വ്യാഖ്യാനം, ഉയിർപ്പു പെരുന്നാളിനെ സംബന്ധിച്ച്, 'ഒരേ കർത്തൃത്വം', 'ജ്ഞാന'ത്തെ സംബന്ധിച്ചു മുതലായവ). ത്രിത്വത്തെ സംബന്ധിച്ചുള്ള ഐറേനിയസിന്റെ ചിന്ത ആഴമുള്ളതാണ്. ക്രിസ്തുവിനെ സർവസൃഷ്ടിയുടെയും രക്ഷാകേന്ദ്രമായും, തന്നിൽ എല്ലാ സൃഷ്ടിയും ദൈവസന്നിധിയിലേക്കു പുനരാവിഷ്ക്കരിക്കപ്പെടുകയും ചെയ്യുന്നു എന്ന് ഐറേനിയസ് പഠിപ്പിച്ചു. മനുഷ്യനു ദൈവമായിത്തീരാൻ (എന്നു പറഞ്ഞാൽ ദൈവവുമായി ഐക്യപ്പെടാൻ) ഉള്ള വിളിയാണു മനുഷ്യാവതാരത്തിൽ കാണുന്നതെന്നും ശരീരത്തിനും പ്രപഞ്ചത്തിനും രക്ഷയുടെ അനുഭവത്തിൽ സജീവ പങ്കാളിത്തം ഉണ്ടെന്നും അദ്ദേഹം പഠിപ്പിച്ചു.

### അഭ്യാസങ്ങൾ

1. ആദ്യകാല അബദ്ധോപദേശങ്ങൾ ഏതെന്നു ലഘുവായി വിശദീകരിക്കുക.

2. ഐറേനിയസിന്റെ പ്രാധാന്യമെന്തെന്നു ചുരുക്കത്തിൽ പ്രസ്താവിക്കുക.

## യൂണിറ്റ് 3

# വ്യാഖ്യാതാക്കൾ: പാശ്ചാത്യ പൗരസ്ത്യ പാരമ്പര്യങ്ങളിൽ

### പാഠം 1

## ഹിപ്പോലിറ്റസ്, തെർത്തുല്യൻ, സിപ്രിയൻ

❑ ഹിപ്പോലിറ്റസ്: ജീവിതവും എഴുത്തുകളും ❑ തെർത്തുല്യൻ: ജീവിതവും എഴുത്തുകളും ❑ സിപ്രിയൻ: ജീവിതവും എഴുത്തുകളും

### 1. ഹിപ്പോലിറ്റസ്: ജീവിതവും എഴുത്തുകളും

സഭാചരിത്രത്തിൽ ഹിപ്പോലിറ്റസിനു (മരണം എ. ഡി 235) പല പ്രത്യേകതകളുമുണ്ട്. നാമറിയുന്നിടത്തോളം ആദ്യമായി ക്രൈസ്തവ പാരമ്പര്യത്തിൽ നിന്നു വേദപുസ്തക ഗ്രന്ഥങ്ങൾക്കു വ്യാഖ്യാനം എഴുതുന്നത് ഹിപ്പോലിറ്റസാണ്. ആദിമ ക്രൈസ്തവസഭാ സംവിധാനത്തെക്കുറിച്ച്, പ്രത്യേകിച്ച് പുരോഹിതസ്ഥാനികളുടെ പട്ടംകൊടയെക്കുറിച്ച് വ്യക്തമായ വിശദീകരണം ആദ്യമായി ലഭിക്കുന്നതും ഹിപ്പോലിറ്റസിൽ നിന്നാണ്. കൂടാതെ 'സമാന്തര പോപ്പാ'യി പ്രവർത്തിച്ചിട്ടും, റോമൻ കത്തോലിക്കാ സഭയിൽ വിശുദ്ധനായി അംഗീകരിക്കപ്പെടുന്ന ഏക വ്യക്തിയാണ് ഹിപ്പോലിറ്റസ്.

#### ജീവിതം

'റോമിലെ ഹിപ്പോലിറ്റസ്' എന്നാണ് അദ്ദേഹം അറിയപ്പെടുന്നതെങ്കിലും ജനിച്ചു വളർന്നത് മിക്കവാറും ഒരു ഗ്രീക്കു പശ്ചാത്തലത്തിലായിരിക്കണം. ഗ്രീക്കു ഭാഷ, ദർശനം, സംസ്ക്കാരം എന്നിവയിൽ വളരെ ആഴമായ അറിവാണ് അദ്ദേഹത്തിന്റെ കൃതികൾ വ്യക്തമാക്കുന്നത്. ചരിത്രത്തിൽ അദ്ദേഹം ശ്രദ്ധേയനാകുന്നത് ഒരു വിവാദം മുഖേനയാണ്. സഭാംഗങ്ങൾ വലിയ പാപത്തിൽ വീണാൽ അവരെ തിരിച്ചെടുക്കാമോ എന്ന പ്രശ്നത്തിൽ ഹിപ്പോലിറ്റസ് തിരിച്ചെടുത്തുകൂടാ എന്ന കർക്കശ നിലപാട് സ്വീകരിച്ചു. ഇക്കാര്യത്തിൽ വിട്ടുവീഴ്ചാ മനോഭാവക്കാരനായിരുന്ന അന്നത്തെ റോമൻ മെത്രാനായിരുന്ന കാലിസ്റ്റസുമായി അദ്ദേഹം തെറ്റിപ്പിരിഞ്ഞു സ്വയം മെത്രാനായി. അങ്ങനെ റോമൻ സിംഹാസനത്തിനു അവകാശവും ഉന്നയിച്ചു. ഒരു നല്ല വിഭാഗം ആളുകൾ ഹിപ്പോലിറ്റസിനെ അനുകൂലിക്കുകയും ചെയ്തു. പ്രശ്നം രൂക്ഷമായപ്പോൾ ചക്രവർത്തി ഹിപ്പോലിറ്റസിനെയും കാലിസ്റ്റസിന്റെ പിൻഗാമിയെയും സാർദീ

നിയായിലേക്കു നാടുകടത്തി. പ്രശ്നം ഏതാനും വർഷങ്ങൾ കഴിഞ്ഞ് ഒതുക്കിത്തീർത്തു. ഇതിനോടകവും അതിനുശേഷവും അദ്ദേഹം ധാരാളം കാര്യങ്ങൾ എഴുതി. അവസാനം സാർദീനിയായിൽ അദ്ദേഹം രക്തസാക്ഷിമരണം പ്രാപിച്ചു. അടുത്ത വർഷം തന്നെ റോമിലെ ബിഷപ്പായ ഫാബിയൻ അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ റോമിലേക്കു കൊണ്ടുവന്നു.

### എഴുത്തുകൾ

അനേകം കൃതികൾ ഹിപ്പോലിറ്റസ് എഴുതിയെങ്കിലും ചിലതു മാത്രമേ ഇന്നു ലഭ്യമായിട്ടുള്ളു. ഏറ്റവും പ്രധാനപ്പെട്ട കൃതികൾ 'ദാനിയേലിന്റെ പുസ്തകത്തെക്കുറിച്ചുള്ള വ്യാഖ്യാനം,' 'ക്രിസ്തുവിനെക്കുറിച്ചും അന്തിക്രിസ്തുവിനെക്കുറിച്ചുമുള്ള വിശദീകരണം,' 'അപ്പൊസ്തലിക പാരമ്പര്യം', 'എല്ലാ അബദ്ധോപദേശങ്ങൾക്കുമെതിരെ' എന്നിവയാണ്. ഇവയിൽ ക്രിസ്തുവിനെക്കുറിച്ചും അന്തിക്രിസ്തുവിനെക്കുറിച്ചുമുള്ള കൃതിയിൽ മനുഷ്യാവതാരത്തെ നെയ്ത്തു ജോലിയുമായി ബന്ധിച്ചിങ്ങനെ പറയുന്നു:

> 'ശരീരി അല്ലാത്ത ദൈവപുത്രൻ വിശുദ്ധ കന്യകയിൽ നിന്നും ശരീരം എടുത്തു. ഒരു മണവാളൻ വിശിഷ്ടമായ കല്യാണവസ്ത്രം ധരിക്കുന്നതുപോലെ അവൻ അതിനെ സ്വീകരിച്ചു. ആ വസ്ത്രം നെയ്തെടുത്തതു ഇപ്രകാരമായിരുന്നു. നമ്മുടെ മർത്യശരീരത്തെ അവന്റെ ശക്തിയോടു സംയോജിപ്പിച്ചുകൊണ്ടും, മർത്യതയെ അമർത്യതയോടു ചേർത്തുകൊണ്ടും, അശക്തമായതിനെ ശക്തമായതിനോടു സമ്മേളിപ്പിച്ചുകൊണ്ടും, നശിച്ചുകൊണ്ടിരുന്ന മനുഷ്യനെ രക്ഷിക്കാനായി തന്റെ കുരിശിലെ കഷ്ടാനുഭവങ്ങളിലാണ് ആ വസ്ത്രം നെയ്തെടുത്തത്. ആ നെയ്ത്തു യന്ത്രത്തിന്റെ ബലവത്തായ മുകളിലെ ഉത്തരം തന്റെ കഷ്ടാനുഭവമാണ്; നീളത്തിലുള്ള ഇഴ പരിശുദ്ധാത്മ ശക്തിയാണ്; കുറുകെയുള്ള ഇഴ ആത്മാവിനാൽ പൂരിതമാക്കപ്പെട്ട പുണ്യശരീരമാണ്; കൃപയാകുന്ന നൂലിനാൽ, ആത്മാവിനെയും ശരീരത്തെയും സംയോജിപ്പിച്ചിരിക്കുന്നു. അതിന്റെ ചീപ്പുകൾ വചനവും, നെയ്ത്തുകാർ മേലദ്ധ്യക്ഷന്മാരും പ്രവാചകന്മാരും ആണ്. അവർ ക്രിസ്തുവിന്റെ പാദം വരെയെത്തുന്ന മനോഹരവും സമ്പൂർണ്ണവുമായ കുപ്പായം നെയ്തെടുത്തു' ('ക്രിസ്തു... അന്തിക്രിസ്തു.....' 4).

ഹിപ്പോലിറ്റസിന്റെ 'അപ്പൊസ്തലിക പാരമ്പര്യ'ത്തിൽ ശിശുക്കളെ മാമോദീസാ നടത്തുന്നതിനെക്കുറിച്ചിങ്ങനെ പറയുന്നു:

'...... ആദ്യം ശിശുക്കളെ മാമോദീസാ മുക്കുക. അവർക്കു തന്നെ സ്വയമായി സംസാരിക്കാൻ സാധിക്കുമെങ്കിൽ അവർ സംസാരിക്കട്ടെ (വിശ്വാസം ഏറ്റുപറയട്ടെ). അല്ലെങ്കിൽ അവരുടെ മാതാപിതാക്കളോ മറ്റു ബന്ധുക്കളോ അവർക്കുവേണ്ടി സംസാരിക്കട്ടെ.........'

## 2. തെർത്തുല്യൻ: ജീവിതവും എഴുത്തുകളും

### ജീവിതം

പുരാതന റോമാ സാമ്രാജ്യത്തിലെ ഒരു പ്രവിശ്യയായിരുന്നു 'ആഫ്രിക്ക' (എന്നാൽ ഇന്നത്തെ ആഫ്രിക്കയുടെ ഒരു ഭാഗം മാത്രമായിരുന്നു ഈ പ്രവിശ്യ). ഈ ആഫ്രിക്കയിലെ ക്രൈസ്തവ സഭയിൽ നിന്ന് ഏറ്റവുമധികം അറിയപ്പെടുന്ന ചിന്തകനും എഴുത്തുകാരനും ആണ് തെർത്തുല്യൻ. ഇദ്ദേഹത്തിന്റെ മുഴുവൻ പേര് ക്വിൻതുസ് സെപ്തിമീയൂസ് ഫ്ളോറെൻസ് തെർത്തുല്യാനുസ് എന്നാണ്. 155-ാം ആണ്ടിനോടടുത്ത്, തെർത്തുല്യൻ ആഫ്രിക്കയിലെ കാർത്തേജിൽ ജനിച്ചു. മാതാപിതാക്കൾ ക്രൈസ്തവരായിരുന്നില്ല. 'സത്യം' അന്വേഷിച്ചു അദ്ദേഹം നടത്തിയ തീർത്ഥയാത്ര, ക്രൈസ്തവസഭയിൽ വിശ്രാമം കണ്ടെത്തി. 193-നോടടുത്തു തെർത്തുല്യൻ ക്രിസ്ത്യാനിയായി. ഒരു അഭിഭാഷകനായിരുന്ന തെർത്തുല്യൻ ഏറെത്താമസിയാതെ തന്നെ തന്റെ കഴിവ് എഴുത്തുകളിൽക്കൂടി വ്യക്തമാക്കി. ലത്തീൻ ഭാഷയിൽ നിരവധി കൃതികൾ അദ്ദേഹം രചിച്ചു. പാശ്ചാത്യ സഭാപിതാവായ ജെറോമിന്റെ അഭിപ്രായത്തിൽ, തെർത്തുല്യൻ ഒരു വൈദികനാവുകയും ചെയ്തു. എന്നാൽ ക്രൈസ്തവ ധാർമിക ജീവിതത്തെക്കുറിച്ചുള്ള കർക്കശമായ സങ്കല്പങ്ങൾ അദ്ദേഹത്തെ ഒരു മൊണ്ടാനിസ്റ്റ് അനുഭാവിയോ അനുയായിയോ ആക്കി (മൊണ്ടാനിസത്തെക്കുറിച്ചു കഴിഞ്ഞ യൂണിറ്റിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ). തെർത്തുല്യന്റെ എഴുത്തുകൾ പാശ്ചാത്യ ക്രൈസ്തവ ലോകത്ത് ആകമാനം സ്വാധീനം ചെലുത്തി. 220-ാം ആണ്ടിനുശേഷം തെർത്തുല്യൻ, വന്ദ്യവയോധികനായി നിര്യാതനായി.

### എഴുത്തുകൾ

മിക്കവാറും, ക്രൈസ്തവരുടെ ഇടയിൽ നിന്ന് ആദ്യമായി ലത്തീൻ ഭാഷയിൽ വേദശാസ്ത്ര കൃതികൾ രചിക്കുന്നത് തെർത്തുല്യനാണ്. ആഗസ്തീനോസിന്റെ കാലം വരെ തെർത്തുല്യൻ തന്നെയായിരുന്നു പാശ്ചാത്യസഭയിലെ പ്രാമാണിക ചിന്തകനും എഴുത്തുകാരനും. തെർത്തുല്യന്റെ എഴുത്തുകളെ മൂന്നു വിഭാഗങ്ങളായി തിരിക്കാം. 1. വിശ്വാസ സമർത്ഥന കൃതികൾ. 2. അബദ്ധോപദേശങ്ങൾക്കെതിരെ 3. സഭയുടെ ധാർമികവും

ആത്മീയവുമായ ക്രമീകരണം. വിശ്വാസ സമർത്ഥന കൃതികളായ 'ജാതി കളോട്', 'യഹൂദന്മാർക്കെതിരെ', സ്ക്കാപ്പുളായ്ക്ക്' (ആഫ്രിക്കയിലെ റോമൻ ഭരണാധികാരിയുടെ പേര്) മുതലായവയിൽക്കൂടി റോമൻ ഭര ണാധികാരികൾക്കും യഹൂദന്മാർക്കും ജാതികൾക്കും ക്രൈസ്തവരെ ക്കുറിച്ചുള്ള തെറ്റുധാരണകൾ അടിസ്ഥാനരഹിതമാണെന്നു സ്ഥാപി ക്കുന്നു. അബദ്ധോപദേശങ്ങളായ വാലന്തീനിയൻ, ജ്ഞാനവാദം, മാർസി യനിസം, ത്രിത്വവിശ്വാസ നിഷേധമായ മോഡലിസം എന്നിവയെ പ്രധാ നമായും ഖണ്ഡിക്കുന്നു. സഭയുടെ ധാർമികവും ആത്മികവുമായ ക്രമീ കരണത്തെക്കുറിച്ചു പറയുമ്പോൾ തെർത്തുല്യൻ ഊന്നൽ കൊടുക്കുന്ന കാര്യങ്ങൾ, രക്തസാക്ഷികളാകുവാനുള്ള അവസരം ആരും പാഴാക്കരു തെന്നും, ക്രൈസ്തവർ ക്ഷമാശീലം അങ്ങേയറ്റം പാലിക്കണമെന്നും, ഉപവാസം ധാർമിക ജീവിതത്തിന്റെ അടിസ്ഥാനമാണെന്നും ഒക്കെയാണ്. അവയോടൊപ്പം, ജീവിതപങ്കാളി മരിച്ചാൽ പിന്നീട് വിവാഹം കഴിക്കരു തെന്നും ക്രൈസ്തവർ സൈന്യസേവനത്തിനു പോകരുതെന്നും അദ്ദേഹം തന്റെ തീക്ഷ്ണതയുടെ അടിസ്ഥാനത്തിൽ അഭിപ്രായപ്പെട്ടു. വേദശാസ്ത്രപരമായി തെർത്തുല്യന്റെ കൃതികൾക്കു ചില പ്രത്യേകത കളുണ്ട്. യവന തത്ത്വചിന്തയിൽ നിന്നു ക്രൈസ്തവ വേദശാസ്ത്രത്തിന് ഒന്നും സ്വീകരിക്കാനില്ല എന്ന മനോഭാവം തെർത്തുല്യന്റെ വേദശാസ്ത്ര ത്തിന്റെ ഒരു പ്രത്യേകതയാണ് (ഇതെത്രമാത്രം സ്വീകാര്യമാണെന്നതു വേറൊരു കാര്യം!). അദ്ദേഹത്തിന്റെ വാക്കുകൾ ഒരു ശൈലിയായി ഉപ യോഗിക്കപ്പെടുന്നു. 'ആതൻസിന് യറുശലേമിൽ എന്തു കാര്യം?' (അബ ദ്ധോപദേശങ്ങൾക്കെതിരെ). 7). കൂടാതെ തെർത്തുല്യനാണ് ആദ്യമായി 'ത്രീനിത്താസ്' (ത്രിത്വം) എന്ന ലത്തീൻ പദം ദൈവശാസ്ത്ര ചിന്ത യിൽ പ്രത്യേകം ഉപയോഗിക്കുന്നത്.

## 3. സിപ്രിയൻ: ജീവിതവും എഴുത്തുകളും

### ജീവിതം

തെർത്തുല്യൻ കഴിഞ്ഞാൽ പുരാതന ആഫ്രിക്കൻ സഭയിലെ പ്രഗത്ഭ ചിന്തകനും എഴുത്തുകാരനുമാണ് സിപ്രിയൻ (കുപ്രിയാനോസ്). താഷി യൂസ് ചെച്ചിലിയൂസ് സിപ്രിയാനുസ് 200-ാം ആണ്ടോടടുത്തു കാർത്തേ ജിലെ ഒരു ധനിക കുടുംബത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെയും മാതാ പിതാക്കൾ അക്രൈസ്തവരായിരുന്നു. ചെച്ചിലിയൂസ് എന്ന ക്രൈസ്തവ വൈദികനുമായുള്ള പരിചയം സിപ്രിയനെ ഒരു ക്രിസ്ത്യാനിയാക്കി. ജീവിതത്തിൽ ലാളിത്യവും സഹോദരസ്നേഹവും തെളിഞ്ഞു വിളങ്ങിയ സിപ്രിയൻ തന്റെ സമ്പത്തു മുഴുവൻ പാവങ്ങൾക്കു കൊടുത്തു. അദ്ദേഹം എല്ലാവരുടേയും സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനായി.

കാർത്തേജിൽ വൈദികനായി ഫലപ്രദമായ ശുശ്രൂഷ നിർവഹിക്കുമ്പോൾ, ജനങ്ങളെല്ലാം അദ്ദേഹത്തെ മെത്രാനായി തെരഞ്ഞെടുത്തു. മെത്രാനായി അധികം കഴിയുന്നതിനു മുമ്പ് വീണ്ടും ക്രൈസ്തവ മത പീഡനം ആരംഭിച്ചു. റോമാ ചക്രവർത്തിയായിരുന്ന ഡീഷ്യസിന്റെ കല്പനയാലാരംഭിച്ച ഈ മതപീഡനം റോമാ സാമ്രാജ്യം മുഴുവൻ വ്യാപിച്ചു. സിപ്രിയൻ ഒരജ്ഞാത സ്ഥലത്ത് താമസിച്ചുകൊണ്ട് സഭാ പരിപാലനം നിർവഹിച്ചു. അദ്ദേഹം ഇങ്ങനെ ഒളിവിൽ പോയത് ചിലർക്കൊന്നും ഇഷ്ടപ്പെട്ടില്ല. പീഡനം ഒന്നു ശമിച്ചപ്പോൾ പുതിയൊരു പ്രശ്നവും ഉണ്ടായി; പീഡനകാലത്ത് വിശ്വാസം പരസ്യമായി ഉപേക്ഷിച്ചവരെ (The Lapsed) സഭയിൽ വീണ്ടും എടുക്കാമോ? ചിലർ കർക്കശമായി സാദ്ധ്യമല്ല എന്നു പറഞ്ഞു. മറ്റു ചിലർ, അതല്ല, ആരെങ്കിലും തിരിച്ചുവന്നാൽ ഉടൻ തിരിച്ചെടുക്കണം എന്നു പറഞ്ഞു. സിപ്രിയൻ വിവേകപൂർവ്വം ഉപാധികളോടെ അങ്ങനെയുള്ളവരെ തിരിച്ചെടുക്കാം എന്നു തീരുമാനിച്ചു. ഉപാധികൾ, വ്യത്യസ്ത രീതിയിലുള്ള അനുതാപാനുഷ്ഠാനങ്ങളായിരുന്നു. ആഫ്രിക്കയിൽ ഒരു പകർച്ചവ്യാധി പിടിപെട്ടു. അതേതുടർന്നു സിപ്രിയൻ രംഗത്തിറങ്ങി. അദ്ദേഹത്തിന്റെ സേവനവും സംഘടനാപ്രാവീണ്യവും പുറജാതികളെപ്പോലും അതിശയിപ്പിച്ചു. എന്നാൽ സഭയ്ക്കുള്ളിൽ നിർഭാഗ്യകരമായ മറ്റൊരു സംഗതി ഉണ്ടായി. റോമിലെ മെത്രാനും സിപ്രിയനും തമ്മിൽ വേദവിപരീതികളുടെ 'മാമോദീസാ'യെക്കുറിച്ചു രൂക്ഷമായ ചില അഭിപ്രായ വ്യത്യാസം പ്രകടിപ്പിച്ചു. സഭ ഒരു വലിയ ഭിന്നതയുടെ വക്കോളമെത്തി. ഏതായാലും അപ്പോൾ വലേറിയൻ ചക്രവർത്തി ക്രൈസ്തവർക്കെതിരെ മതമർദ്ദനം ആരംഭിച്ചു. അന്നു റോമിലെ മെത്രാനായിരുന്ന സ്റ്റീഫൻ രക്തസാക്ഷിയായി. സിപ്രിയനെ നാടുകടത്തി. അടുത്ത വർഷം തന്നെ കാർത്തേജിനടുത്തു വച്ച് 258 സെപ്തംബർ 14-ന് അദ്ദേഹത്തെ ശിരച്ഛേദനം ചെയ്തു.

**എഴുത്തുകൾ**

സഭയ്ക്കുള്ളിലും പുറത്തും ഉണ്ടായിക്കൊണ്ടിരുന്ന പ്രശ്നങ്ങളെ കണ്ടുകൊണ്ടുള്ള എഴുത്തുകളാണ് സിപ്രിയന്റെ കൃതികൾ. തെർതുല്യന്റെ കൃതികൾ വളരെയധികം സിപ്രിയനെ സ്വാധീനിച്ചിട്ടുണ്ടെന്നു വ്യക്തമാണ്. സിപ്രിയന്റെ കൃതികളിൽ ഏറ്റവും പ്രധാനം 'സഭയുടെ ഐക്യം', 'ഡൊണാറ്റസിന്', 'രക്തസാക്ഷിത്വത്തിനുള്ള ആഹ്വാനം' 'വീണവരെക്കുറിച്ച്', 'കർത്തൃപ്രാർത്ഥന' മുതലായവയാണ്. 'സഭയുടെ ഐക്യ'ത്തെക്കുറിച്ച് സിപ്രിയൻ ഇപ്രകാരം പറയുന്നു.

> 'ക്രിസ്തുവിന്റെ മണവാട്ടി പതിവ്രതയും പവിത്രയുമായിരിക്കണം. അവൾ ഒരു ഭവനമേ അറിയുന്നുള്ളു. പാതിവൃത്യത്തിന്റെ മാന്യതയോടെ അവളുടെ ഏക കിടക്കറ അവൾ

സൂക്ഷിക്കുന്നു. അവളാണു നമ്മെ ദൈവത്തിനുവേണ്ടി സൂക്ഷിക്കുന്നത്; അവൾ പ്രസവിച്ച കുഞ്ഞുങ്ങളെ അവൾ ദൈവരാജ്യത്തിനു വേണ്ടി മുദ്ര കുത്തുന്നു... ക്രിസ്തുവിന്റെ സഭയെ ഉപേക്ഷിക്കുന്നവൻ ക്രിസ്തുവിന്റെ അനുഗ്രഹങ്ങൾക്കന്യനാണ്. നോഹയുടെ പെട്ടകത്തിനു പുറത്ത് ആരും രക്ഷപ്പെടാതിരുന്നതുപോലെ സഭയ്ക്ക് അന്യനായിരിക്കുന്നവനും രക്ഷപ്പെടുകയില്ല....' (6)

സഭയോടും എപ്പിസ്കോപ്പായോടും ഉള്ള ബന്ധവും, അപ്പൊസ്തലിക കൈവെപ്പിന്റെ തുടർച്ചയും, സിപ്രിയന്റെ കൃതികളിലെ പ്രധാന വിഷയങ്ങളാണ്.

### അഭ്യാസങ്ങൾ

1. ഹിപ്പോലിറ്റസിന്റെയോ തെർത്തുല്യന്റെയോ, സിപ്രിയന്റെയോ ജീവിതവും സംഭാവനകളും ചുരുക്കിയെഴുതുക.

2. സഭാചരിത്രത്തിൽ ഹിപ്പോലിറ്റസിന്റെ പ്രത്യേകതകൾ എന്ത്?

3. വേദശാസ്ത്ര ചിന്തയിൽ തെർത്തുല്യന്റെ പ്രത്യേക സംഭാവനകൾ ഏവ?

### പാഠം 2

## അലക്സാന്ത്രിയായിലെ ക്ലിമ്മീസും ഒരിജനും

❑ ആമുഖം ❑ അലക്സാന്ത്രിയായിലെ ക്ലിമ്മീസ്: ജീവിതവും കൃതികളും
❑ അലക്സാന്ത്രിയായിലെ ഒരിജൻ: ജീവിതവും കൃതികളും

### 1. ആമുഖം

കഴിഞ്ഞ പാഠത്തിൽ പരിചയപ്പെട്ട ഹിപ്പോലിറ്റസും തെർത്തുല്യനും, സിപ്രിയനും പാശ്ചാത്യ ക്രൈസ്തവ വേദശാസ്ത്രത്തിനും സഭാവിജ്ഞാനത്തിനും അടിസ്ഥാനമിട്ടവരാണ്. അവരുടെ വീക്ഷണങ്ങളിൽ നിന്ന് അല്പം വ്യത്യസ്തമായ പാതയിലാണ് പൗരസ്ത്യ വേദശാസ്ത്രം പുരോഗമിച്ചത്. പ്രസ്തുത പാത ശരിപ്പെടുത്തിയവരാണ് അലക്സാന്ത്രിയായിലെ ക്ലിമ്മീസും, ഒരിജനും. 'ആതൻസിന് യറുശലേമിൽ എന്തു കാര്യം' എന്നു തെർത്തുല്യൻ ചോദിക്കുന്നതിനു മുമ്പുതന്നെ ക്ലിമ്മീസ് സമർത്ഥിച്ചതെന്തായിരുന്നെന്നോ? ആതൻസുകാർക്ക് ആതൻസിൽക്കൂടിത്തന്നെ യറുശലേമിൽ എത്താമെന്ന്. അഥവാ ഗ്രീക്കു (യവന) സംസ്കാരവും

തത്ത്വചിന്തയും ക്രിസ്തുവിങ്കലേക്കു നയിക്കുന്ന വഴികാട്ടിയോ, ഗുരുവോ, പരിചാരികയോ ആണെന്നാണു ക്ലിമ്മീസ് പഠിപ്പിച്ചത്. ഈ അഭിപ്രായത്തെ അല്പം തിരുത്തലോടെ പിന്താങ്ങുകയായിരുന്നു പിന്നീടു വന്ന ഒരിജനും.

## 2. അലക്സന്ത്രിയായിലെ ക്ലിമ്മീസിന്റെ ജീവിതവും കൃതികളും

### ജീവിതം

ക്ലിമ്മീസിന്റെ മുഴുവൻ പേര് തീത്തൂസ് ഫ്ളാവിയൂസ് ക്ലിമ്മീസ് എന്നായിരുന്നു. 150-ാം ആണ്ടോടടുത്ത് ആതൻസിൽ യവന മാതാപിതാക്കൾക്ക് ജനിച്ചു. ആതൻസിലെ പ്രാഥമിക വിദ്യാഭ്യാസത്തെത്തുടർന്ന് യഥാർത്ഥ സത്യം പഠിപ്പിക്കുന്ന ഒരു ഗുരുവിനെ തേടിപ്പുറപ്പെട്ടു. ഇറ്റലി, സിറിയ, പലസ്തീൻ പ്രദേശങ്ങളിലെല്ലാം സഞ്ചരിച്ച് അവസാനം അലക്സന്ത്രിയായിൽ അദ്ദേഹം എത്തിച്ചേർന്നു. അന്ന് അലക്സന്ത്രിയായിലെ ക്രൈസ്തവ വിദ്യാലയത്തിലെ ഗുരുവായിരുന്ന പാന്റീനസിന്റെ പ്രസംഗം കേട്ടതോടെ ക്ലിമ്മീസിന്റെ അന്തരാത്മാവ് സംതൃപ്തിയടഞ്ഞു. പാന്റീനസ് ക്രിസ്ത്യാനിയാകുന്നതിനു മുമ്പ് ഒരു യവന തത്ത്വചിന്തകനായിരുന്നുവെന്നും, യവനചിന്തയുടെയും സംസ്കാരത്തിന്റെയും പശ്ചാത്തലത്തിൽ ക്രൈസ്തവ വിശ്വാസത്തിനു വലിയ പ്രസക്തിയുണ്ടെന്നും പാന്റീനസ്സിൽ നിന്നു തന്നെ ക്ലിമ്മീസ് മനസ്സിലാക്കി. അങ്ങനെ ക്ലിമ്മീസ് പാന്റീനസിന്റെ ശിഷ്യനായി. അധികം താമസിയാതെ ക്രിസ്തുമതം സ്വീകരിച്ചു. പാന്റീനസിൽ നിന്നു പഠിച്ച്, പാന്റീനസിന്റെ പിൻഗാമിയായി അലക്സന്ത്രിയായിലെ ക്രൈസ്തവ വിദ്യാകേന്ദ്രത്തിലെ പ്രധാന ഗുരുവുമായിത്തീർന്നു അദ്ദേഹം. ഏതാണ്ട് 200-ാം ആണ്ടോടുകൂടി പ്രസ്തുത ചുമതല ഏറ്റെടുത്ത ക്ലിമ്മീസിന് രണ്ടു വർഷങ്ങൾക്കുശേഷം ഒളിവിൽ പോകേണ്ടിവന്നു. കാരണം, റോമാ ചക്രവർത്തിയായിരുന്ന സെവറെസ് ക്രൂരമായ ക്രൈസ്തവ മതപീഡനം ആരംഭിച്ചിരുന്നു. അലക്സന്ത്രിയായിൽ നിന്നും തന്റെ ശിഷ്യനായ അലക്സാണ്ടറോടൊത്ത് അദ്ദേഹം കപ്പദോക്യയിൽ എത്തി. ഇതിനോടകവും ഇതിനുശേഷവും അദ്ദേഹം ധാരാളം കൃതികൾ രചിച്ചു. കപ്പദോക്യയിൽ വച്ചു തന്നെ 215-ാം ആണ്ടോടടുത്ത് അദ്ദേഹം നിര്യാതനായി.

### ക്ലിമ്മീസിന്റെ കൃതികൾ

'ഗ്രീക്കുകാരോടുള്ള ആഹ്വാനം', 'ഗുരു', 'സ്ട്രോമത്തെയിസ്' മുതലായ താത്ത്വിക ഗ്രന്ഥങ്ങളും, ചില വേദഗ്രന്ഥങ്ങൾക്കുള്ള വ്യാഖ്യാനങ്ങളും, ചില ധാർമ്മിക ഉപദേശഗ്രന്ഥങ്ങളും, ക്ലിമ്മീസ് എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കൃതികളിലെ രണ്ടു മൂന്ന് ആശയങ്ങൾ പ്രത്യേകം ശ്രദ്ധേ

യമാണ്. (1) വചനമായ ദൈവം സകല സൃഷ്ടിയുടെയും നിലനിൽപിന്റെ മുഖാന്തരമാണ്. യവനതത്വചിന്തയിലും പ്രത്യക്ഷപ്പെടുന്നത് ഈ വചനം തന്നെയാണ് (ഗ്രീക്കുകാരോടുള്ള ആഹ്വാനം 6.68:2). (2) സ്വയം അറിയുന്നവൻ ദൈവത്തെ അറിയുകയും ദൈവത്തെ അറിയുന്നവൻ ദൈവത്തെപ്പോലെയായിത്തീരുകയും ചെയ്യും (ഗുരു, 3:1.1). (3) കുടുംബജീവിതത്തിലാണ് ഏകാന്തജീവിതത്തെക്കാൾ കൂടുതൽ പരീക്ഷകൾ നേരിടേണ്ടിയിരിക്കുന്നത്. അതിൽക്കൂടി ലഭിക്കുന്ന ശിക്ഷണവും, പരീക്ഷകളെ നേരിടാതെയുള്ള ശിക്ഷണത്തേക്കാൾ ശ്രേഷ്ഠമാണ് (സ്ട്രോമ 7, 12, 70, 4).

## 3. അലക്സന്ത്രിയായിലെ ഒരിജൻ: ജീവിതവും കൃതികളും

### ജീവിതം

ക്രൈസ്തവ പാരമ്പര്യത്തിലെ 'ഉരുക്കു മനുഷ്യൻ' എന്നറിയപ്പെടുന്ന ഒരിജനെക്കുറിച്ച് യൂസേബിയോസിന്റെ സഭാചരിത്രത്തിൽ നിന്നു നമുക്ക് പല കാര്യങ്ങളും അറിയാൻ കഴിയും. 185-ാം ആണ്ടോടടുത്ത് അലക്സന്ത്രിയായിലാണ് ഒരിജൻ ജനിച്ചത്. അദ്ദേഹത്തിന്റെ മാതാപിതാക്കൾ ക്രൈസ്തവരായിരുന്നു. പിതാവായ ലിയോണീഡസ് പണ്ഡിതനായ ഒരദ്ധ്യാപകനായിരുന്നു. മാതാവ് ഒരു യഹൂദസ്ത്രീയായിരുന്നിരിക്കാനാണു സാധ്യത. ഏഴ് ആൺകുട്ടികളിൽ ഏറ്റവും മൂത്തവനായിരുന്നു ഒരിജൻ. പ്രാഥമിക വിദ്യാഭ്യാസം ഒരിജനു തന്റെ പിതാവിൽ നിന്നു തന്നെ ലഭിച്ചു. കൂടാതെ പാന്റീനസിന്റെയും ക്ലിമ്മീസിന്റെയും പ്രസംഗങ്ങൾ കേൾക്കുവാനും അദ്ദേഹത്തിനു നേരത്തെതന്നെ അവസരമുണ്ടായിരുന്നു.

ഒരിജന് പതിനേഴു വയസ്സു മാത്രം പ്രായമുള്ളപ്പോഴാണ് തന്റെ പിതാവ് ഒരു രക്തസാക്ഷിയായത്. ലിയോണീഡസിന്റെ വസ്തുവകകളും സർക്കാർ കണ്ടുകെട്ടി. അങ്ങനെ തന്റെ മാതാവിനെയും ആറു സഹോദരങ്ങളെയും സംരക്ഷിക്കുവാനുള്ള ഉത്തരവാദിത്വം ഒരിജന്റെ ചുമലിലായി. പതിനേഴു വയസ്സായപ്പോൾ തന്നെ ഒരു അദ്ധ്യാപകന്റെ ജോലി സ്വീകരിച്ചു.

വ്യക്തിത്വത്തിന്റെ മാഹാത്മ്യവും, വിശ്വാസകാര്യങ്ങളിലുള്ള താത്പര്യവും, അതുല്യമായ പാണ്ഡിത്യവും കൊണ്ട് അദ്ദേഹം എല്ലാവരുടെയും ശ്രദ്ധ പിടിച്ചുപറ്റി. പതിനെട്ടാം വയസ്സിൽ അലക്സന്ത്രിയൻ വിദ്യാപീഠത്തിന്റെ മുഴുവൻ ചുമതലയും ദിമിത്രിയൂസ് ഒരിജനെ ഏല്പിച്ചു. പ്രതിഫലം ഒന്നും വാങ്ങാതെ ഈ ജോലി നിർവഹിക്കുന്നതിനെക്കുറിച്ച് യൗസേബിയോസ് പറയുന്നു, തന്റെ വ്യക്തിപരമായ ആവശ്യങ്ങൾ നിറവേറ്റുവാൻ ഒരിജൻ തനിക്കുണ്ടായിരുന്ന ലൈബ്രറി പോലും വിറ്റുവെന്ന്. തികഞ്ഞ സ്വയപരിത്യാഗത്തിന്റെ ഒരു ജീവിതമാണദ്ദേഹം നയിച്ചിരുന്നത്.

അനേകം വിദ്യാർത്ഥികൾ ആണും, പെണ്ണും അദ്ദേഹത്തിന്റെ അടുക്കൽ വന്നിരുന്നതുകൊണ്ട് അപവാദങ്ങൾ ഒന്നും കേൾക്കാതിരിക്കാൻ അദ്ദേഹം സ്വയം ഷണ്ഡനാക്കി (മത്തായി 19:12) ആക്ഷരികമായി പാലിച്ചു). അദ്ദേഹത്തിന്റെ പ്രശസ്തി, മെത്രാനായ ദിമിത്രിയൂസിൽ വല്ലാത്ത അസൂയയ്ക്കു വഴിതെളിച്ചു.

പലപ്പോഴും വിശ്വാസസംബന്ധമായ വിശദീകരണങ്ങൾ കൊടുക്കുവാൻ അദ്ദേഹത്തിനു പല സ്ഥലത്തേയ്ക്കും യാത്ര ചെയ്യേണ്ടി വന്നിട്ടുണ്ട്. അങ്ങനെ റോം, അറേബ്യ, അന്ത്യോഖ്യ എന്നിവിടങ്ങളിൽ പോയ കാര്യം യൗസേബിയോസ് പരാമർശിക്കുന്നുണ്ട്. ഇതിനോടകം ഒരിജൻ അമ്മോണിയസ് സാക്കസ് എന്ന ദാർശനികന്റെ നിത്യസന്ദർശകനായി. അമ്മോണിയസ് ഒരിജന്റെ ചിന്തയെ വളരെ സ്വാധീനിച്ചു.

കാരക്കള ചക്രവർത്തിയുടെ മതപീഡനകാലത്ത് ഒരിജൻ കൈസറിയ, യെരുശലേം മുതലായ സ്ഥലങ്ങളിലേക്കു പോയി. അവിടുത്തെ മെത്രാന്മാർ സുഹൃത്തുക്കളായിരുന്നതിനാൽ, അവരുടെ ആവശ്യപ്രകാരം പള്ളികളിൽ ആരാധനാമധ്യേ പ്രസംഗിച്ചു. അതിനെക്കുറിച്ച് അലക്സന്ത്രിയായിലെ മെത്രാനായ ദിമിത്രിയൂസ് കേട്ടപ്പോൾ രോഷാകുലനായി. അദ്ദേഹം പ്രതിഷേധിച്ചെഴുതി, 'മെത്രാന്മാരുടെ സാന്നിധ്യത്തിൽ അവൈദികൻ പ്രസംഗിക്കുന്നത് കേട്ടുകേഴ്വി പോലുമില്ലാത്ത കാര്യമാണ്.' അദ്ദേഹം ഉടനെ തിരിച്ചു വിളിച്ചതനുസരിച്ച് ഒരിജൻ അലക്സന്ത്രിയായിൽ എത്തി.

ഈ തിരിച്ചുവരവിനുശേഷം എന്തുകൊണ്ടോ ഒരിജനു സന്തോഷകരമായ ഒരു പ്രവർത്തന സാഹചര്യം ലഭിച്ചില്ല. ഈ പ്രതികൂലാവസ്ഥയിൽ, പക്ഷേ കൂടുതൽ ഉത്സാഹത്തോടെ തന്റെ കൃതികളുടെ രചനയിൽ അദ്ദേഹം മുഴുകി. കുറെ വർഷങ്ങൾക്കു ശേഷം വീണ്ടും ഗ്രീസിലേക്കുള്ള യാത്രാമദ്ധ്യേ ഒരിജൻ കൈസറിയായിൽ എത്തി. അപ്പോൾ തന്റെ പൂർവ സുഹൃത്തുക്കളായ പലസ്തീനിലെ മെത്രാന്മാർ അദ്ദേഹത്തെ വൈദികനാക്കി 'അവൈദിക'ന്റെ അയോഗ്യത മാറ്റി. ഇതറിഞ്ഞ ദിമിത്രിയൂസ് മെത്രാൻ കൂടുതൽ കുപിതനായി. ഷണ്ഡൻ വൈദികസ്ഥാനത്തിനു യോഗ്യനല്ലെന്നോ, സഭയിൽ ഭരണപരമായ അതിരുകൾ ലംഘിക്കപ്പെട്ടുവെന്നോ, അബദ്ധോപദേശങ്ങൾ ഒരിജൻ പഠിപ്പിച്ചെന്നോ, ഒക്കെ കുറ്റം ചാരിക്കൊണ്ടാകണം, ദിമിത്രിയൂസ് രണ്ടു പ്രാദേശിക സുന്നഹദോസുകൾ കൂടി ഒരിജനെ സഭയ്ക്കിതരനാക്കി പ്രഖ്യാപിച്ചു.

ഇതേത്തുടർന്ന് ഒരിജൻ കൈസറിയായിലേക്കു പോയി. അവിടെ അലക്സന്ത്രിയായിലെപ്പോലെ ഒരു വിദ്യാലയം തുറന്നു. കൈസറിയായിൽ ഒരിജൻ ബഹുമാനിതനായിരുന്നു. അനേകം വിദ്യാർത്ഥികൾ അദ്ദേഹ

ത്തിന്റെ കീഴിൽ പഠിച്ചു. അക്കൂട്ടത്തിൽ ഒരാളായിരുന്നു പിൽക്കാലത്ത് 'അത്ഭുത പ്രവർത്തകൻ' എന്നയഭിധാനം ലഭിച്ച ഗ്രിഗോറിയോസ്. ഗ്രിഗോറിയോസ് പഠനം പൂർത്തിയാക്കി പോകുമ്പോൾ നടത്തിയ പ്രഭാഷണം തന്റെ ഗുരുവായ ഒരിജനെക്കുറിച്ചും, ഒരിജന്റെ അദ്ധ്യാപനരീതിയെക്കുറിച്ചും വെളിച്ചം പകരുന്നതാണ്. വിദ്യാർത്ഥികളെ വ്യക്തിപരമായി ശ്രദ്ധിച്ചുവെന്നും, തന്റെ അഭിപ്രായങ്ങൾ ഒരിക്കലും അവരുടെമേൽ അടിച്ചേൽപ്പിച്ചില്ലായെന്നും തത്ത്വജ്ഞാനവും ശാസ്ത്രവും ഒക്കെ വേദഗ്രന്ഥത്തിലെ സത്യവുമായി പൊരുത്തപ്പെടണമെന്നു നിഷ്ക്കർഷിക്കാറുണ്ടായിരുന്നെന്നും ഒക്കെ ഗ്രിഗോറിയോസ് ഒരിജനെക്കുറിച്ചു പറയുന്നു. ഡീഷ്യസിന്റെ പീഡകളുടെ കാലത്ത് അദ്ദേഹം കാരാഗൃഹത്തിലടയ്ക്കപ്പെട്ടു. അവിടത്തെ യാതനകൾ ഒരിജന്റെ ആരോഗ്യം നശിപ്പിച്ചു. ഒരു വർഷത്തിനുശേഷം മോചിതനായെങ്കിലും ക്ഷീണിതനായ അദ്ദേഹം 69-ാം വയസ്സിൽ (ക്രി. വ. 253) ടയറിൽ വച്ചു മരിച്ചു.

ഒരിജന്റെ മരണശേഷമാണ് യഥാർത്ഥത്തിൽ അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ അബദ്ധോപദേശങ്ങളും ഉണ്ടെന്ന് ചിലർ സ്ഥാപിക്കുവാൻ ശ്രമിക്കുന്നത്. മെത്തോഡിയസ്, എപ്പിഫാനിയസ്, തെയോഫിലോസ് എന്നിവരായിരുന്നു ഓരോ കാലഘട്ടങ്ങളിൽ ഒരിജനെതിരെ ആരോപണങ്ങൾ കൊണ്ടുവന്നത്. അവർ പറഞ്ഞത് ചുരുക്കത്തിൽ താഴെപ്പറയുന്ന സംഗതികളാണ്. (1) യേശുക്രിസ്തുവിനെ 'സൃഷ്ടി'യാക്കി. (2) പരിശുദ്ധാത്മാവിനെയും ക്രിസ്തുവിനെക്കാളും താഴ്ന്ന സൃഷ്ടിയാക്കി. (3) ശരീരിത്തിന്റെ പുനരുത്ഥാനമില്ലെന്നു പഠിപ്പിച്ചു. (4) ന്യായവിധിയും നരകവും ഇല്ലെന്നു പറഞ്ഞു. (5) പിശാചുക്കൾ രക്ഷിക്കപ്പെടും എന്നു പഠിപ്പിച്ചു. (6) 'പുനർജന്മം' പഠിപ്പിച്ചു. എന്നാൽ ഇക്കാര്യത്തിൽ പിൽക്കാല വേദശാസ്ത്രജ്ഞന്മാർ തമ്മിൽ ഒരഭിപ്രായവ്യത്യാസമുള്ളത്, യഥാർത്ഥത്തിൽ ഒരിജൻ തന്റെ കൃതികളിൽ ഇങ്ങനെ പറയുന്നുണ്ടോ എന്ന കാര്യത്തിലാണ്.

### കൃതികൾ

ഒരിജന്റെ കൃതികൾ 'അസംഖ്യ'മാണെന്ന് യൗസേബിയോസും, ജെറോമും ഒക്കെപ്പറയുന്നു. അവയിൽ ചിലതു മാത്രമേ നമുക്കു ലഭ്യമായിട്ടുള്ളു. അദ്ദേഹത്തിന്റെ കൃതികളെ പൊതുവെ അഞ്ചു ഗണങ്ങളായി തിരിക്കുന്നു: (1) വേദപുസ്തക വിമർശന പഠനം. (2) വ്യാഖ്യാനങ്ങൾ. (3) വേദശാസ്ത്രപരം. (4) വിശ്വാസ സമർത്ഥനപരം. (5) പ്രായോഗികം. ഏറ്റവും കൂടുതൽ അറിയപ്പെടുന്ന കൃതികൾ 'ആദിതത്ത്വങ്ങൾ' (പെരി അർക്കോൺ ദെപ്രിൻ ചീപ്പിയസ്), കെൽസൂസിനെതിരെ (കാറ്റാ കെൽസു -കോന്ത്രാ-ചെൽസും), വി. യോഹന്നാന്റെ സുവിശേഷത്തിനും, ഉത്തമഗീതത്തിനും എഴുതുന്ന വ്യാഖ്യാനങ്ങൾ മുതലായവയാണ്. ഒരിജൻ

വ്യാഖ്യാനങ്ങൾ കൊടുക്കുമ്പോൾ രൂപകാർത്ഥങ്ങൾ കണ്ടുപിടിക്കുന്നത് സാധാരണമായിരുന്നു. ഗ്രീക്കു തത്ത്വചിന്ത പ്രാരംഭ പഠനത്തിനും ക്രൈസ്തവ വേദഗ്രന്ഥം പ്രധാന പഠനത്തിനും ആയി നിഷ്കർഷിച്ചപ്പോൾ ഒരിജൻ, ഗ്രീക്കു തത്ത്വചിന്തയോട് ഉണ്ടായിരുന്ന ക്ലിമ്മീസിന്റെ സമീപനത്തെ തിരുത്തിക്കുറിക്കുകയായിരുന്നു. ഒരിജന്റെ പ്രധാന സംഭാവനകൾ താഴെപ്പറയുന്നവയാണ്. (1) ആനുകാലിക ചിന്താഗതികളുമായി ബന്ധിച്ച് ഒരു ക്രൈസ്തവ പ്രപഞ്ച വിജ്ഞാനീയത്തിന് (Cosmology) അടിത്തറ പാകി. (2) തത്ത്വചിന്തയ്ക്കും യുക്തിബോധത്തിനും എത്രമാത്രം വേദശാസ്ത്രത്തിൽ പ്രസക്തിയുണ്ടെന്നു വ്യക്തമാക്കി. (3) യുക്തിപരമായി സാധുതയുള്ള ഒരു ക്രൈസ്തവ ചരിത്രവീക്ഷണം (Concept of History) രൂപപ്പെടുത്തുവാൻ ആദ്യമായി ശ്രമിച്ചു. (4) മനുഷ്യനും ലോകവും ദൈവത്തിൽ നിന്നാരംഭിച്ച് ദൈവത്തിൽ ചെന്നെത്തുന്ന ഒരു പ്രക്രിയയിൽ ക്രമീകരിച്ചുള്ള ചിന്തയ്ക്ക് ആരംഭം ഇട്ടു. (5) 'ദൈവമനുഷ്യനായ' യേശുക്രിസ്തുവിൽ, ദൈവീകരിക്കപ്പെടുന്ന മനുഷ്യരുടെ ആത്യന്തിക ലക്ഷ്യവും മാതൃകയും കണ്ടെത്തി പൗരസ്ത്യ ക്രൈസ്തവ ആത്മീയതയ്ക്ക് ഒരു അടിസ്ഥാനമിട്ടു.

**അഭ്യാസങ്ങൾ**

1. തെർത്തുല്യനും ക്ലിമ്മീസും തമ്മിലുള്ള പ്രധാന വ്യത്യാസം എന്ത്?
2. ക്ലിമ്മീസിന്റെ ജീവിതവും കൃതികളും ലഘുവായി പ്രസ്താവിക്കുക?
3. ഒരിജന്റെ ജീവിതസാക്ഷ്യവും സംഭാവനയും എന്ത്?

**പാഠം 3**

# അലക്സന്ത്രിയായിലെ ദീവന്നാസ്യോസ്, അത്ഭുതപ്രവർത്തകനായ ഗ്രിഗോറിയോസ്

❑ ദീവന്നാസ്യോസ്: ജീവിതവും സംഭാവനകളും ❑ ഗ്രിഗോറിയോസ്: ജീവിതവും സന്ദേശവും

## 1. അലക്സന്ത്രിയായിലെ ദീവന്നാസ്യോസ്: ജീവിതവും സംഭാവനകളും

'മഹാനായ ദീവന്നാസ്യോസ്' എന്ന അഭിധാനത്തിൽ അറിയപ്പെടുന്ന ഈ പിതാവ് ഒരു കാലഘട്ടത്തിൽ പാശ്ചാത്യ പൗരസ്ത്യ സഭകളുടെ സമാരാദ്ധ്യനായ നേതാവായിരുന്നു (248-265). അലക്സന്ത്രിയായിൽ

വിദ്യാപീഠത്തിലെ പ്രധാന ഗുരുവും പിൽക്കാലത്ത് മെത്രാനുമായി ത്തീർന്ന ദീവന്നാസ്യോസ്, ഒരിജന്റെ ഒരു ശിഷ്യനായിരുന്നു.

അലക്സന്ത്രിയായിലെ സമ്പന്നമായ ഒരു അക്രൈസ്തവ കുടുംബ ത്തിൽ ജനിച്ച ദീവന്നാസ്യോസ്, ക്രൈസ്തവനാകുവാൻ പ്രേരിപ്പിക്കപ്പെ ട്ടത് മിക്കവാറും ഒരിജന്റെ സ്വാധീനത്തിലായിരിക്കണം. അലക്സന്ത്രി യായിലെ മെത്രാനായി ഹെരാക്ലാസ് സ്ഥാനമേറ്റപ്പോൾ വിദ്യാപീഠത്തിന്റെ ചുമതല മുഴുവൻ ദീവന്നാസ്യോസിൽ നിക്ഷിപ്തമായി. ഹെരാക്ലാസിനു ശേഷം മെത്രാനാകുന്നതിനും സഭയുടെ നോട്ടത്തിൽ ദീവന്നാസ്യോസാ യിരുന്നു യോഗ്യൻ.

അദ്ദേഹം മെത്രാനായിരിക്കുമ്പോഴാണു റോമിൽ നൊവേഷ്യൻ സമാ ന്തര പോപ്പായി പ്രവർത്തിച്ചത്. നൊവേഷ്യനെ അതിൽനിന്നു പിന്തിരി പ്പിക്കാൻ ദീവന്നാസ്യോസ് ശ്രമിച്ചു. കൂടാതെ വേദശാസ്ത്രരംഗത്ത് വി. ത്രിത്വവിശ്വാസം വിശകലനം ചെയ്തപ്പോൾ പുത്രൻ, നിത്യനായി പിതാ വിനോടുകൂടി ഉള്ളവനാണ് എന്നു സ്ഥാപിക്കുവാൻ ദീവന്നാസ്യോസ് തന്റെ തൂലിക ഉപയോഗിച്ചു. ഇതിലെല്ലാം ഉപരിയായി, ഈജിപ്തിലെ സഭ ഡിഷ്യസിന്റെയും വലേറിയന്റെയും കാലത്ത് പീഡനങ്ങൾ സഹി ച്ചപ്പോൾ ദീവന്നാസ്യോസ് സമർത്ഥമായി സഭയെ നയിച്ചു. ആദ്യത്തെ പീഡനത്തിന്റെ കാലത്ത് ഒളിവിൽ കഴിഞ്ഞുകൊണ്ട് സഭയെ നയിച്ചു വെങ്കിൽ രണ്ടാമത്തേതിൽ രക്തസാക്ഷിത്വം വഹിക്കുവാൻ അദ്ദേഹം സ്വയം മുന്നോട്ടുവന്നു. എന്നാൽ നാടുകടത്തപ്പെട്ട ദീവന്നാസ്യോസ് അധികം താമസിയാതെ സ്വാഭാവിക മരണം പ്രാപിക്കയാണു ചെയ്തത്.

**കൃതികൾ**

യൗസേബിയോസിൽ നിന്നും അത്താനാസിയോസിൽ നിന്നുമാണ് ദീവന്നാസ്യോസിന്റെ കൃതികളെക്കുറിച്ച് നാമറിയുന്നത്. പൂർണ്ണരൂപത്തിൽ ഇന്നു ലഭ്യമായിരിക്കുന്നത് രണ്ടു കത്തുകൾ മാത്രമാണെങ്കിലും, ഭാഗി കമായിട്ടെങ്കിലും താഴെപ്പറയുന്ന കൃതികളെക്കുറിച്ച് നമുക്കറിയാൻ കഴിയും: (1) റോമിലെ ദീവന്നാസ്യോസിനു എഴുതുന്ന മറുപടി. (2) എപ്പി ക്കൂരിയൻ പ്രപഞ്ചശാസ്ത്രത്തെ ഖണ്ഡിച്ചുകൊണ്ട് 'പ്രകൃതിയെപ്പറ്റി.' (3) വെളിപാടു പുസ്തകത്തിന്റെ വ്യാഖ്യാനത്തെപ്പറ്റി പരാമർശിച്ച് 'വാഗ്ദാനങ്ങളെപ്പറ്റി.' ദീവന്നാസ്യോസിന്റെ വേദശാസ്ത്രത്തിൽ പുത്രനാം ദൈവത്തെ താഴ്ത്തിക്കാണിക്കുന്നു എന്നു റോമിലെ ദീവന്നാസ്യോസ് പറഞ്ഞ ആരോപണത്തിന് നൽകുന്ന മറുപടിയാണ് ആദ്യത്തെ കൃതി. അതിൽ ഒരു ഭാഗത്തിങ്ങനെ പറയുന്നു:

> 'ദൈവം പിതാവല്ലാതിരുന്ന ഒരു കാലമില്ലായിരുന്നു.....
> പുത്രൻ, നിത്യമായ വെളിച്ചത്തിന്റെ പ്രഭയാകയാൽ അവനും

നിത്യനാണ്. കാരണം വെളിച്ചം എപ്പോഴും ഉണ്ടെങ്കിൽ അതിന്റെ പ്രഭയും എപ്പോഴും ഉണ്ടായിരിക്കണം...'

ഈ യുക്തി പില്ക്കാലത്തു പലരും ഉപയോഗിക്കുകയുണ്ടായി. നൊവേഷ്യന് എഴുതിയ കത്തുകളിൽ അദ്ദേഹം ഇങ്ങനെ തുറന്നടിച്ചു പറയുന്നു:

'സ്വന്തം താല്പര്യപ്രകാരമല്ല മറ്റുള്ളവർ നിർബന്ധിച്ചിട്ടാണ് താങ്കൾ (എതിർ പോപ്പായി) സ്ഥാനമേറ്റിരിക്കുന്നതെന്നു പറയുന്നെങ്കിൽ അതു വിശ്വസനീയമായി തോന്നുന്നില്ല... ശീശ്മ ഒഴിവാക്കാൻ രക്തസാക്ഷിത്വം വഹിക്കുന്നത്, വിഗ്രഹാരാധനയ്ക്കെതിരെ രക്തസാക്ഷിയാകുന്നതിനേക്കാൾ ശ്രേഷ്ഠമാണെന്നാണ് എന്റെ അഭിപ്രായം. രണ്ടാമത്തേതിൽ, ഒരുവൻ സ്വന്തം ആത്മാവിനെ പ്രതിയാണ് രക്തസാക്ഷിയാകുന്നതെങ്കിൽ ആദ്യത്തേതിൽ സഭയ്ക്കു മുഴുവനും വേണ്ടിയാണ് രക്തസാക്ഷിത്വം വഹിക്കുന്നത്...'

## 2. അത്ഭുതപ്രവർത്തകനായ ഗ്രിഗോറിയോസ്

### ജീവിതം

കപ്പദോക്യൻ പിതാക്കന്മാരെ വളർത്തിയെടുത്ത കപ്പദോക്യയിൽ ക്രൈസ്തവ സുവിശേഷം പ്രചരിപ്പിച്ചയാളാണു ഗ്രിഗോറിയോസ് തൗമാറ്റർഗൂസ്, അഥവാ അത്ഭുതപ്രവർത്തകനായ ഗ്രിഗോറിയോസ് (213-275). അനേകം അത്ഭുതപ്രവർത്തനങ്ങൾ മുഖേന കപ്പദോക്യൻ ക്രൈസ്തവരെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുവാൻ ജീവിച്ചിരുന്നപ്പോഴും മരണാനന്തരവും അദ്ദേഹം മുഖാന്തരമായി. അതുകൊണ്ടു തന്നെ വി. ബസേലിയോസിനും വി. ഗ്രിഗോറിയോസിനും ഒക്കെ അദ്ദേഹത്തെക്കുറിച്ച് എന്ത് ഉന്നതമായ സാക്ഷ്യമായിരുന്നുവെന്നോ നൽകാനുണ്ടായിരുന്നത്. നിസായിലെ ഗ്രിഗോറിയോസ് തന്നെ, തന്റെ പേരുകാരനായ ഈ പരിശുദ്ധന്റെ ജീവചരിത്രം രചിച്ചു.

നിയോ കൈസറിയായിലെ പൊന്തൊസിൽ 213-ാം ആണ്ടോടു കൂടി അദ്ദേഹം ജനിച്ചു. മാതാപിതാക്കൾ അക്രൈസ്തവരായിരുന്നു. അദ്ദേഹത്തിന്റ ആദ്യനാമം തിയോഡോറോസ് എന്നായിരുന്നു. തിയോഡോറോസിന്, അഥനോഡോറോസ് എന്നു പേരായ ഒരു സഹോദരനും മൂത്ത ഒരു സഹോദരിയും ഉണ്ടായിരുന്നതായി സ്വന്തം കൃതിയിൽ നിന്നു തന്നെ നമുക്ക് മനസ്സിലാക്കാം. സ്വന്തം നാട്ടിൽ പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞ്, ഫിനിഷ്യയിലേക്ക് ഉപരിപഠനത്തിനു പോകാൻ ഒരുങ്ങിയിരിക്കുമ്പോഴാണ് സ്വന്തം സഹോദരിയുടെ കൂടെ പാലസ്തീനിലെ കൈസറിയയിലേക്കു പോകുവാൻ അവസരം ലഭിച്ചത്. അവരുടെ ഭർത്താവ് പലസ്തീനിലെ

ഒരു റോമൻ മേലുദ്യോഗസ്ഥനായിരുന്നു. കൈസറിയായിൽ എത്തിയപ്പോഴാണ് ഒരിജനെക്കുറിച്ചു കേട്ടതും, അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ശ്രദ്ധിച്ചതും. അതൊരു വഴിത്തിരിവായിരുന്നു.

ഒരിജനെ കണ്ടുമുട്ടിയപ്പോൾത്തന്നെ ഒരു 'ദൈവിക മനുഷ്യന്റെ' ആകർഷണവലയത്തിൽപ്പെട്ടയനുഭൂതി തനിക്കുണ്ടായതായി അദ്ദേഹം പിൽക്കാലത്ത് തന്റെ വിടപറയൽ പ്രസംഗത്തിൽ പറഞ്ഞു. കേവലം ഭൗതികമായ ഒരു ഭാവിക്കുവേണ്ടിയുള്ള പരിശീലനത്തിന് ഫിനിഷ്യയ്ക്കു പോകുകയാണോ തന്റെ ജീവിതത്തിന് അർത്ഥം കണ്ടെത്തുന്ന സത്യാന്വേഷണമാണോ വേണ്ടിയിരിക്കുന്നതെന്ന ചോദ്യം ഒരിജൻ തിയോഡോറോസിന്റെ മനഃസാക്ഷിയിലേക്കു തൊടുത്തുവിട്ടു. അങ്ങനെയവസാനം ഒരിജന്റെ ശിഷ്യനായി അഞ്ചു വർഷത്തോളം കഴിച്ചുകൂട്ടിയതു ജീവിതത്തിലെ അവിസ്മരണീയ ഭാഗ്യമായിട്ടാണു തിയോഡോറോസ് പറയുന്നത്. അതിന്റെ ഫലമായിട്ടു തന്നെ അദ്ദേഹം ക്രിസ്ത്യാനിയായി. ഗ്രിഗോറിയോസ് എന്ന പേരും സ്വീകരിച്ചു.

ഗ്രിഗോറിയോസ് അധികം താമസിയാതെ സ്വന്തം നാടായ നിയോകൈസറിയയുടെ മെത്രാനായി അഭിഷിക്തനായി. ഒരു മെത്രാനെന്ന നിലയിൽ ജനങ്ങളുടെ ഇടയിൽ ചുറ്റിസഞ്ചരിച്ച് അവരുടെ സ്നേഹാദരവുകൾ പിടിച്ചുപറ്റാൻ അദ്ദേഹത്തിന് അധികം താമസിക്കേണ്ടി വന്നില്ല. വളരെ ലളിതമായ ജീവിതവും, വേദശാസ്ത്രപരമായി അവികലമായ ഒരു മനോഭാവവും, തികഞ്ഞ മനുഷ്യസ്നേഹവുമാണ് അദ്ദേഹത്തെ അത്ഭുതപ്രവർത്തകൻ ആക്കിത്തീർത്തത്. വിജയകരമായി തന്റെ ദൗത്യം നിർവഹിച്ചുകൊണ്ട്, 275-നോടടുത്ത് അദ്ദേഹം ദിവംഗതനായി.

**കൃതികൾ**

അധികമൊന്നും എഴുതിയിട്ടില്ല എങ്കിലും ഗ്രിഗോറിയോസിന്റെ അറിയപ്പെടുന്ന കൃതികൾക്കു വ്യക്തമായ ഒരു സന്ദേശമുണ്ട്. ഏറ്റവും കൂടുതൽ അറിയപ്പെടുന്ന കൃതി, ഒരിജനെക്കുറിച്ച് എഴുതിയിരിക്കുന്ന 'വിടവാങ്ങൽ' പ്രസംഗമാണ്. ഒരു ശിഷ്യനു ഗുരുവിനെക്കുറിച്ചുള്ള വിലയിരുത്തലാണ് ഇതിലെങ്കിലും, സ്വന്തം വ്യക്തിത്വ രൂപവല്ക്കരണത്തിന് ഏതെല്ലാം ഘടകങ്ങൾ സഹായിച്ചുവെന്നും ശാസ്ത്ര യുക്തിക്കും യവനതത്ത്വചിന്തയ്ക്കും ക്രൈസ്തവ വേദശാസ്ത്ര പരിഗണനയിൽ എത്ര മാത്രം പ്രാധാന്യം കൊടുക്കേണമെന്നും അദ്ദേഹം വ്യക്തമാക്കുന്നു. ക്രൈസ്തവ ധർമ്മം പ്രധാനമായും യുക്തിയേക്കാൾ അനുഭൂതി പ്രധാനമാണെന്ന് അദ്ദേഹം സാക്ഷിക്കുന്നു. വിശ്വാസപ്രമാണത്തിൽ അദ്ദേഹം പറയുന്നു. 'ത്രിത്വത്തിൽ, സൃഷ്ടിക്കപ്പെട്ടതോ അധഃകൃതമോ ആയതൊന്നുമില്ല. ഉണ്ടാക്കപ്പെട്ടതോ, മുമ്പില്ലാഞ്ഞത് പുതുതായി ഉളവായതോ

ഒന്നും ഇല്ല തന്നെ.. വ്യതിയാനമോ വ്യത്യസ്തതയോ ഇല്ലാതെ, ത്രിത്വം എന്നും ഒന്നു തന്നെയാണ്.

### അഭ്യാസങ്ങൾ

1. അലക്സന്ത്രിയായിലെ ദീവന്നാസ്യോസിന്റെ ജീവിതവും സംഭാവനകളും ലഘുവായി പ്രതിപാദിക്കുക.

2. ഗ്രിഗോറിയോസിന്റെ ജീവിത സന്ദേശം ചുരുക്കത്തിൽ പ്രസ്താവിക്കുക.

പാഠം 4

# പാലസ്തീനിയൻ പൈതൃകം

❑ കൈസറിയായിലെ പംഫീലുസ് ❑ കൈസറിയായിലെ യൂസേബിയോസ്: ജീവിതം ❑ കൈസറിയായിലെ യൂസേബിയോസ്: കൃതികൾ

## 1. കൈസറിയായിലെ പംഫീലുസ്

ക്രൈസ്തവസഭാ പാരമ്പര്യത്തിന്റെ ആദിമ ഉറവകൾ പലസ്തീനിൽ ആയിരുന്നുവല്ലോ. പിൽക്കാലത്തും പലസ്തീനിലെ കൈസറിയായിൽ നിന്ന് സഭാവേദശാസ്ത്രത്തിനും ചരിത്രത്തിനും ശ്രദ്ധേയമായ സംഭാവനകൾ ലഭിച്ചിട്ടുണ്ട്. അതിനു പ്രധാന മുഖാന്തരമായത്, ഒരിജൻ കൈസറിയായിൽ ആരംഭിച്ച പഠനകേന്ദ്രമാണ്. അദ്ദേഹം ആരംഭിച്ച ഒരു ഗ്രന്ഥശേഖരം പിന്നീടു ചർച്ചകൾക്കും ഗവേഷണങ്ങൾക്കും പ്രധാന അടിസ്ഥാനമായിത്തീർന്നു. ഒരിജനുശേഷം ഈ ഗ്രന്ഥശേഖരത്തിന്റെ വളർച്ചയ്ക്കും, അതിനോടനുബന്ധിച്ചുള്ള വേദശാസ്ത്ര ചർച്ചകൾക്കും നേതൃത്വം നൽകിയയാളാണ് കൈസറിയായിലെ പംഫീലുസ്.

ഫിനീഷ്യയിലെ ബെരിത്തൂസിലാണു പംഫീലുസ് ജനിച്ചത്. സ്വന്തം നാട്ടിൽ പ്രാഥമിക വിദ്യാഭ്യാസം നടത്തിയിട്ട് അദ്ദേഹം ഉപരിപഠനത്തിന് അലക്സന്ത്രിയായിലെ വിദ്യാപീഠത്തിലെത്തി. അവിടെ നിന്നു കൈസറിയായിലെത്തി. വേദശാസ്ത്രത്തിലും തത്ത്വചിന്തയിലും പ്രത്യേക താത്പര്യമുണ്ടായിരുന്നതിനാൽ ഒരിജൻ കൈസറിയായിൽ ആരംഭിച്ച ഗ്രന്ഥശേഖരങ്ങളുമായി പ്രത്യേകം പരിചയപ്പെട്ടു. അവിടെ വച്ചദ്ദേഹം ഒരു വൈദികനുമായിത്തീർന്നു. ഒരിജന്റെ കൃതികളെല്ലാം താമസിയാതെ ഭംഗിയായി പഠിച്ച് പംഫിലുസ് ഒരിജന്റെ ഒരാരാധകനായി മാറി. പല പ്രധാനപ്പെട്ട ഗ്രന്ഥങ്ങളും സ്വയം പകർത്തിയെടുത്ത് ഒരിജന്റെ ഗ്രന്ഥശേഖരം വികസിപ്പിച്ചു. അവയുടെ പ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴാണ്,

പല കോണുകളിൽ നിന്നും ഒരിജന്റെ ചിന്താഗതികളെക്കുറിച്ച് പലരും വിമർശിച്ചെഴുതിയത്. ഈ സാഹചര്യത്തിൽ ഒരിജന്റെ വേദശാസ്ത്രത്തിന്റെ ശ്രേഷ്ഠത എടുത്തുകാണിച്ചുകൊണ്ട് പംഫീലുസ് ഒരു കൃതിയെഴുതി. ഈ കൃതി രചിക്കുവാൻ ഒരു പ്രത്യേക സൗകര്യവുമുണ്ടായി. മാക്സിമിനസിന്റെ ആജ്ഞയനുസരിച്ച് ആരംഭിച്ച മതപീഡനത്തിൽ അദ്ദേഹത്തെയും ജയിലിലടച്ചിരുന്നു. ദീർഘമായ ജയിൽവാസകാലത്താണ് അദ്ദേഹം മേല്പറഞ്ഞ ഗ്രന്ഥം രചിച്ചത്. പിൽക്കാലത്ത് അത് അനേകർക്കു പ്രയോജനപ്രദമായിത്തീർന്നു. പംഫീലുസ് വേദപുസ്തകത്തിന്റെ പല കോപ്പികളും ഉണ്ടാക്കുവാനും പ്രത്യേകം ശ്രദ്ധിച്ചു. അദ്ദേഹം പകർത്തിയെടുത്ത ഗ്രീക്ക് ബൈബിളുകളാണ് പിൽക്കാല ബൈബിൾ പ്രചാരണത്തിനു തുടക്കം കുറിച്ചത്. പംഫീലുസിന്റെ ഏറ്റവും പ്രധാന സംഭാവന, 'സഭാചരിത്രത്തിന്റെ പിതാവായ' യൂസേബിയസിനെ ഒരു ചരിത്രവിദ്യാർത്ഥിയാക്കിയെടുത്തുവെന്നതാണ്. തന്റെ ഗ്രന്ഥശേഖരത്തിലേക്കു യൂസേബിയോസിനെ നയിച്ചു തന്റെ പിൻഗാമിയാക്കി കഴിഞ്ഞ്, പംഫീലുസ് 309-ാം ആണ്ടോടുകൂടി രക്തസാക്ഷിമരണം പ്രാപിച്ചു.

## 2. കൈസറിയായിലെ യൂസേബിയോസ്: ജീവിതം

യൂസേബിയോസ് ഇല്ലായിരുന്നെങ്കിൽ ആദിമസഭയുടെ ചരിത്രം ഇരുളടഞ്ഞ അദ്ധ്യായമാകുമായിരുന്നു. അതുകൊണ്ടുതന്നെ 'സഭാചരിത്രത്തിന്റെ പിതാവായി' യൂസേബിയോസ് അറിയപ്പെടുന്നു. പലസ്തീനിലെ കൈസറിയായിൽ, 263-നും 265-നും ഇടയ്ക്ക് ആണ് യൂസേബിയോസ് ജനിച്ചത്. അന്നു കൈസറിയ, അലക്സന്ത്രിയൻ പാഠശാലയേക്കാൾ പ്രസിദ്ധമായ വിദ്യാകേന്ദ്രമായിരുന്നു. അവിടുത്തെ പണ്ഡിതനും പരിശുദ്ധനുമായ ഗുരുവായിരുന്നു പംഫീലുസ്. പംഫീലുസിന്റെ ശിഷ്യനും ആത്മീയപുത്രനുമായി വളർന്ന യൂസേബിയോസിനു ഗവേഷണ പഠനത്തിനുള്ള എല്ലാ പരിശീലനവും സ്വാഭാവികമായി ലഭിച്ചു. പംഫീലുസ് തടവിലാക്കപ്പെട്ടപ്പോൾ യൂസേബിയോസും അദ്ദേഹത്തെ അനുഗമിച്ചു. എന്നാൽ പിന്നീടു യൂസേബിയോസ് തന്റെ ഗുരുവിന്റെ ഉപദേശപ്രകാരം കൈസറിയായിൽ നിന്ന് ഈജിപ്തിലെത്തി. ഇതിനോടകം 'യൂസേബിയോസ് പംഫീലി' (പംഫീലുസിന്റെ പുത്രനായ യൂസേബിയോസ്) എന്ന പേരും സ്വീകരിച്ചിരുന്നു.

313-ാം ആണ്ടോടുകൂടി യൂസേബിയോസ് വീണ്ടും കൈസറിയായിൽ എത്തിച്ചേർന്നു. അധികം താമസിയാതെ തന്നെ ജന്മനാട്ടിലെ മെത്രാനായി അദ്ദേഹം വാഴിക്കപ്പെട്ടു. ഈ കാലഘട്ടത്തിലായിരുന്നു അറിയൂസിന്റെ വേദവിപരീതത്തെക്കുറിച്ചുള്ള വാദപ്രതിവാദങ്ങൾ റോമാസാമ്രാ

ജ്യത്തിലെ സഭയെ മുഴുവൻ ഉലച്ചത്. പ്രശ്നം പരിഹരിക്കണം എന്ന ഉദ്ദേശ്യത്തോടുകൂടി യൂസേബിയോസും ചില ചർച്ചകളിൽ പങ്കുകൊണ്ടു. വേദശാസ്ത്രത്തേക്കാളും ചില രാഷ്ട്രീയ സാംസ്ക്കാരിക ബലപരീക്ഷ ണങ്ങൾ ഈ ചർച്ചകളിൽ പ്രാധാന്യമർഹിക്കപ്പെട്ടു. പ്രശ്നം ഒത്തുതീർ ക്കുവാൻ യൂസേബിയോസ് ഒരു നിർദ്ദേശം വച്ചെങ്കിലും നിർഭാഗ്യകര മായി ആ വാദപ്രതിവാദങ്ങൾ മൂന്നു പാർട്ടികളെ സഭയിൽ ഉണ്ടാക്കി: 1. അറിയൂസിനെ അനുകൂലിച്ചവർ, 2. അത്താനാസിയോസിനെ അനുകൂ ലിച്ചവർ. 3. മദ്ധ്യസ്ഥനായ യൂസേബിയോസിനെ അനുകൂലിച്ചവർ.

325-ലെ നിഖ്യാ സുന്നഹദോസിൽ അറിയൂസിനെ വേദവിപരീതിയായി പ്രഖ്യാപിച്ചുവെങ്കിലും, കാര്യങ്ങളുടെ നടത്തിപ്പിൽ യൂസേബിയോസിനു വ്യക്തമായ അഭിപ്രായ വ്യത്യാസമുണ്ടായിരുന്നു. ഇതിന്റെ പേരിൽതന്നെ യൂസേബിയോസും, അത്താനാസ്യോസും പരസ്പരം തെറ്റുധരിക്കാനും ഇടയായി. കുസ്തന്തീനോസ് ചക്രവർത്തിയുടെ ഒരുത്തമ സുഹൃത്താ യിരുന്നു യൂസേബിയോസ്. ഏതായാലും യൂസേബിയോസിന്റെ ഏറ്റവും വലിയ പ്രത്യേകത എല്ലാ കൊടുങ്കാറ്റിലും തന്റെ മനസ്സിന്റെ ഏകാഗ്രത നിലനിർത്തിക്കൊണ്ട് ദീർഘമായ തന്റെ സാഹിത്യസൃഷ്ടി നിർവഹി ക്കുവാൻ സാധിച്ചു എന്നുള്ളതാണ്. 340-നോടടുത്ത് അദ്ദേഹം ദിവംഗത നായി.

### കൃതികൾ

യൂസേബിയോസ് ഏറ്റവും അധികം അറിയപ്പെടുന്നത് 'സഭാചരിത്രം' എന്ന കൃതിയിലൂടെയാണ്. ഒന്നാം നൂറ്റാണ്ടു മുതൽ സമകാലീന സംഭ വങ്ങൾ വരെ ഉൾക്കൊള്ളുന്ന പ്രസ്തുത ഗ്രന്ഥം ആദിമ സഭാചരിത്ര ത്തിനു മാത്രമല്ല വേദശാസ്ത്രത്തിനും ഒരമൂല്യ സംഭാവനയാണ്. പത്തു പുസ്തകങ്ങളായിട്ടാണ് യൂസേബിയോസിന്റെ സഭാചരിത്രം എഴുതപ്പെ ട്ടത്. യേശുക്രിസ്തുവിനെ സംബന്ധിച്ചുള്ള ഒരു ചരിത്രപരമായ വിശക ലനമാണ് ഒന്നാം പുസ്തകം. പിന്നീടുള്ള പുസ്തകങ്ങളിൽ സഭയുടെ വളർച്ചയുമായി ബന്ധപ്പെട്ട് അദ്ദേഹത്തിന് അറിയാൻ കഴിഞ്ഞിട്ടുള്ള മിക്ക സംഗതികളും ചേർത്തിരിക്കുന്നു. പ്രത്യേകിച്ച് രക്തസാക്ഷികളെക്കുറി ച്ചുള്ള വിവരണങ്ങൾക്കു മുൻതൂക്കം കൊടുത്തിട്ടുണ്ട്. സഭാചരിത്രം കൂടാതെ, യൂസേബിയോസ് എഴുതിയ അനേകം കൃതികളെക്കുറിച്ച് നമു ക്കറിയാമെങ്കിലും അവയെല്ലാം നമുക്കിന്നു ലഭ്യമല്ല. എന്നാൽ 'സുവി ശേഷത്തിനു വേണ്ടിയുള്ള ഒരുക്കം', 'സുവിശേഷത്തിന്റെ സാക്ഷ്യം', 'സഭയുടെ വേദശാസ്ത്രം', 'കുസ്തന്തീനോസിന്റെ ജീവിതം' എന്നീ കൃതികളുടെ മിക്ക ഭാഗങ്ങളും ലഭ്യമാണ്. 'സുവിശേഷത്തിന്റെ സാക്ഷ്യം' എന്ന കൃതിയിൽ മൽക്കീസദേക്കിനെക്കുറിച്ച് ഇങ്ങനെ പറയുന്നു:

'മൽക്കീസദേക്ക് ഒരു പുറജാതി പുരോഹിതനായിരുന്നു. സാധാരണ പുറജാതി പുരോഹിതന്മാർ രക്തബലികളായിരുന്നു അർപ്പിച്ചിരുന്നത്. എന്നാലിവിടെ മൽക്കീസദേക്ക് അപ്പവും വീഞ്ഞുമാണ് അർപ്പിക്കുന്നത്. അങ്ങനെ ഈ മൽക്കീസദേക്ക് രക്തരഹിതമായ ആത്മീയ ബലിയർപ്പണത്തിന് ആരംഭമിട്ടുകൊണ്ട്, യേശുക്രിസ്തുവിന്റെ മുൻകുറിയായിത്തീർന്നു...' (5, 3).

കുസ്തന്തീനോസിന്റെ ജീവചരിത്രം, ആവേശം പകരുന്ന ഒരു കൃതിയാണ്. പീഡിത സഭ രാജകീയ സഭയായി മാറുന്ന സാഹചര്യങ്ങളും, പുറജാതി ക്ഷേത്രങ്ങൾ ക്രൈസ്തവ ദേവാലയങ്ങളായി രൂപാന്തരപ്പെടുന്നതും പ്രത്യേകം ശ്രദ്ധേയമാണ്.

### അഭ്യാസങ്ങൾ

1. പാലസ്തീനിയൻ സഭാപാരമ്പര്യത്തിന്റെ പ്രധാന സംഭാവനകൾ എന്തൊക്കെ?

2. പംഫീലുസിന്റെ പ്രധാന സംഭാവനയെന്ത്?

3. 'യൂസേബിയോസില്ലായിരുന്നെങ്കിൽ സഭാചരിത്രപഠനത്തിൽ ഒരു ശൂന്യത അനുഭവപ്പെടുമായിരുന്നു' ഈ പ്രസ്താവനയോടുള്ള പ്രതികരണം ചുരുക്കിയെഴുതുക.

### പാഠം 5

## വി. അത്താനാസ്യോസ്

❑ ജനനം, ബാല്യം ❑ പഠനം, പരിശീലനം ❑ അബദ്ധോപദേശങ്ങൾക്കെതിരെ ❑ നിഖ്യാ സുന്നഹദോസിൽ അലക്സന്ത്രിയായിലെ മെത്രാൻ ❑ വാദി പ്രതിയായി, പീഡനങ്ങളും നാടുകടത്തലും ❑ തിരിച്ചു വരവും മരണവും ❑ കൃതികൾ ❑ വേദശാസ്ത്ര സംഭാവനകൾ

### 1. ജനനം, ബാല്യം

ക്രൈസ്തവ ചരിത്രത്തിൽ സത്യവിശ്വാസത്തിന്റെ ഏറ്റവും സമർത്ഥനായ പോരാളിയായിരുന്നു മഹാനായ അത്താനാസ്യോസ്. വി. ബസേലിയോസിന്റെ ഭാഷയിൽ 'സഭയ്ക്കായി നല്കപ്പെട്ട ദൈവിക വൈദ്യനും' നാസിയാൻസിലെ വി. ഗ്രിഗോറിയോസിന്റെ വാക്കുകളിൽ 'സഭയുടെ തൂണും' ആയ അത്താനാസ്യോസിന്റെ ജീവിതം സംഭവബഹുലമായിരുന്നു. അറിയൂസിന്റെ വേദവിപരീതത്തിന്റെ പശ്ചാത്തലത്തിലാണ് അത്താനാസ്യോസ് ശ്രദ്ധേയനായത്.

ക്രി. വ. 295-നോടടുത്ത് അലക്സന്ത്രിയായിൽ അത്താനാസ്യോസ് ഭൂജാതനായി. അന്നത്തെ ലോകത്തിന്റെ സിരാകേന്ദ്രമായി വർത്തിച്ചി രുന്ന അലക്സന്ത്രിയായിൽ അദ്ദേഹത്തിന് ബാല്യത്തിൽത്തന്നെ വിവിധ വിജ്ഞാനശാഖകളെ പരിചയപ്പെടുവാൻ സൗകര്യം ലഭിച്ചു. പീഡനങ്ങ ളിലും പതറാത്ത ക്രൈസ്തവ വിശ്വാസ ധീരന്മാരെക്കുറിച്ച് അദ്ദേഹം ധാരാളം കേട്ടിരുന്നു. കൂടാതെ ഈജിപ്തിന്റെ മണലാരണ്യങ്ങളിലും, വനപ്രദേശങ്ങളിലും നിരന്തരമായി ദൈവ സമ്പർക്കത്തിൽ കഴിയുന്ന താപസന്മാരെക്കുറിച്ചും കേൾക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. ഇതോ ടൊപ്പം ആ കുരുന്നു മനസിലും ഒരു തീരുമാനം തെളിഞ്ഞു; വിശുദ്ധിയും വിജ്ഞാനവും വിശ്വാസവും നിറഞ്ഞ ഒരു ക്രൈസ്തവനായിത്തീരണ മെന്ന്.

ബാലനായിരിക്കുമ്പോൾ തന്നെ ഒരിക്കൽ തന്റെ കൂട്ടുകാരോട് ക്രൈസ്തവ വിശ്വാസത്തെക്കുറിച്ച് പറഞ്ഞു. അത്താനാസ്യോസിന്റെ വാക്കുകളുടെ ശക്തി ആ കുട്ടികളെ അപ്പോൾതന്നെ സ്നാനം സ്വീകരി ക്കുവാൻ പ്രേരിപ്പിച്ചത് അന്ന് അലക്സന്ത്രിയായിലെ മെത്രാനായിരുന്ന അലക്സന്ത്രയോസിനെപ്പോലും അത്ഭുതപ്പെടുത്തി. അലക്സന്ത്രയോ സിന്റെ മേൽനോട്ടത്തിലാണ് പിന്നീട് അത്താനാസ്യോസിന്റെ പഠനവും പരിശീലനവും നടക്കുന്നത്.

**2. പഠനം, പരിശീലനം**

അലക്സന്ത്രയോസ് മെത്രാൻ, അത്താനാസ്യോസിനെ തന്റെ കൂടെ താമസിപ്പിച്ചുകൊണ്ട്, വേദഗ്രന്ഥങ്ങൾ, തർക്കശാസ്ത്രം, ആത്മീയ ജീവിതം, ഭൗതികശാസ്ത്രങ്ങൾ എന്നിവയിൽ പരിശീലനം നല്കി. അങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോഴാണ് ആഫ്രിക്കൻ വനാന്തരങ്ങളി ലെയും മരുഭൂമിയിലെയും സന്യാസജീവിതത്തെ നേരിട്ടറിയണം എന്ന ആഗ്രഹം അത്താനാസ്യോസിൽ ഉത്ക്കടമായിട്ടുണ്ടായത്. അലക്സന്ത്ര യോസ് മെത്രാന്റെ അനുവാദത്തോടും ആശീർവാദത്തോടും കൂടെ അദ്ദേഹം വി. അന്തോനിയോസിനെ തെരക്കിപ്പുറപ്പെട്ടു. അന്തോനിയോ സിനെ കണ്ടെത്തി, അദ്ദേഹത്തിന്റെ ശിഷ്യനും, സഹായിയും ആയി കുറെക്കാലം താമസിച്ചു. ഈ സഹവാസത്തിന്റെ ഊഷ്മളതയാണ് 'അന്തോനിയോസിന്റെ ജീവിതം' എന്ന കൃതിയിൽ അത്താനാസ്യോസ് പ്രകടമാക്കുന്നത്.

അലക്സന്ത്രിയായിൽ തിരിച്ചെത്തുന്ന അത്താനാസ്യോസ് വിശ്വാസ കാര്യങ്ങളിലും വിശുദ്ധ ജീവിതത്തിലും പ്രത്യേക താത്പര്യം കാണിച്ചു. മെത്രാനായ അലക്സന്ത്രയോസ് 319-ൽ അദ്ദേഹത്തെ ഒരു ശെമ്മാശ നാക്കി തന്റെ സെക്രട്ടറിയായി നിയമിച്ചു. അലക്സന്ത്രിയായിൽ ഇങ്ങനെ

താമസിക്കുന്ന കാലത്താണ്, 'പുറജാതിക്കാർക്കെതിരെ', 'വചനം ജഡ മായതിനെക്കുറിച്ച്' എന്നീ രണ്ടു കൃതികൾ രചിച്ചത്.

### 3. അബദ്ധോപദേശങ്ങൾക്കെതിരെ

അറിയൂസിന്റെ യുക്തിപ്രധാനമായ പഠിപ്പിക്കലുകൾ സഭയിൽ വലിയ കോളിളക്കങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. ക്രിസ്തുവിന്റെ ദൈവത്വം നിഷേധിച്ച അറിയൂസിന്റെ ഉപദേശം, ക്രൈസ്തവ വിശ്വാസത്തിന്റെ അടിത്തറ തന്നെ പൊളിക്കുമെന്ന് അത്താനാസ്യോസിനു മനസ്സിലായി. തന്റെ നാവും തൂലികയും അറിയൂസിനെതിരെ ഉപയോഗിക്കുവാൻ ഒട്ടും വൈകിയില്ല. ദൈവം മനുഷ്യനായി നമ്മെ രക്ഷിച്ചു എന്നത് ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനമാണെന്നും യേശുക്രിസ്തു ദൈവമല്ലെങ്കിൽ നമുക്കു രക്ഷയുണ്ടായിട്ടില്ലെന്നു പറയേണ്ടിവരുമെന്നും അത്താനാസ്യോസ് അറിയൂസിനെതിരെ ചൂണ്ടിക്കാട്ടി. അവസാനം ഈ സംഗതിയും നിഖ്യാ സുന്നഹദോസിൽ ചർച്ച ചെയ്യപ്പെടണം എന്നു കുസ്തന്തീനോസ് ചക്രവർത്തി തീരുമാനിച്ചു സുന്നഹദോസ് വിളിച്ചുകൂട്ടി.

### 4. നിഖ്യാ സുന്നഹദോസിൽ

അലക്സന്ത്രയോസ് മെത്രാന്റെ സെക്രട്ടറിയായി അത്താനാസ്യോസും സുന്നഹദോസിൽ സംബന്ധിച്ചു. മൂന്നു മാസത്തോളം നീണ്ടുനിന്ന സുന്നഹദോസിൽ അത്താനാസ്യോസിന്റെ ശബ്ദം മുഴങ്ങിക്കേട്ടു. സുന്നഹദോസിന്റെ തീരുമാനങ്ങൾ അറിയൂസിനെതിരെ തിരിച്ചുവിടാൻ വളരെ പണിപ്പെടേണ്ടി വന്നു. പുത്രനാം ദൈവത്തിനു 'പിതാവിനോടു സാരാംശത്തിൽ സമത്വമുള്ളവൻ' (Homoousion to Patri) എന്ന വിശേഷണം അല്ലാതെ കൈസറിയായിലെ യൂസേബിയോസിനെപ്പോലുള്ള മിതവാദികൾ നിർദ്ദേശിച്ച 'സാരാംശത്തിൽ പിതാവിനെപ്പോലെയുള്ളവൻ' (Homoiousion to Patri) എന്ന പദപ്രയോഗം പോലും ഉപയോഗിക്കുവാൻ അത്താനാസ്യോസ് സമ്മതിച്ചില്ല. നിഖ്യാ സുന്നഹദോസിൽ വച്ചു തന്നെ പുത്രനാം ദൈവത്തെ സംബന്ധിച്ചുള്ള വിശ്വാസപ്രമാണത്തിന്റെ കാതലായ ഭാഗങ്ങൾ അത്താനാസ്യോസിന്റെ പ്രത്യേക നേതൃത്വത്തിൽ എഴുതി ഉണ്ടാക്കി.

### 5. അലക്സന്ത്രിയായിലെ മെത്രാൻ

അലക്സന്ത്രയോസ് മെത്രാന്റെ അന്ത്യാഭിലാഷമായിരുന്നു തന്റെ പിൻഗാമിയായി അത്താനാസ്യോസ് തെരഞ്ഞെടുക്കപ്പെടണമെന്ന്. അതിൻ പ്രകാരംതന്നെ അത്താനാസ്യോസ് അലക്സന്ത്രിയായിലെ മെത്രാനായി. തന്റെ പരിപാലനത്തിലുൾപ്പെട്ട പള്ളികളെല്ലാം സന്ദർശിച്ചു വിശ്വാസികളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുവാൻ അക്ഷീണയത്നം ചെയ്യുന്ന

അത്താനാസ്യോസിനെയാണ് പിന്നീട് കാണുന്നത്. അറിയൂസിന്റെ അനുയായികളും മെലേഷ്യൻ ശീശ്മക്കാരും (അലക്സന്ത്രിയായിലെ മെത്രാൻ സ്ഥാനത്തിന് അവകാശം ഉന്നയിക്കുകയും, പിന്നീട് അലക്സന്ത്രിയൻ മെത്രാസനത്തിൽ കൈകടത്തുകയും ചെയ്തു. വിഘടിത വിഭാഗത്തെ സൃഷ്ടിച്ച ലിക്കോപ്പോലീസിലെ മെലീഷ്യൻ ശീശ്മക്കാർ) ചേർന്ന് ഉണ്ടാക്കിക്കൊണ്ടിരുന്ന പ്രശ്നങ്ങൾ അദ്ദേഹത്തിനു വലിയ തലവേദനയായിരുന്നു.

### 6. വാദി പ്രതിയായി

അറിയൂസിന്റെ പക്ഷക്കാരിൽ വലിയ സ്വാധീനമുള്ളവരുമുണ്ടായിരുന്നു. അവർ ചക്രവർത്തിയെ സ്വാധീനിച്ച്; അത്താനാസ്യോസിനെതിരെ പല ആരോപണങ്ങളും കൊണ്ടുവന്നു. അവസാനം നാടു കടത്തപ്പെട്ടിരുന്ന അറിയൂസിനെയും കൂട്ടാളികളെയും തിരിച്ചു വരുത്തി, പകരം അത്താനാസ്യോസിനെ മോഷണം, വ്യഭിചാരം, കൊലപാതകം മുതലായ കുറ്റങ്ങൾ ആരോപിച്ച് പ്രതിക്കൂട്ടിൽ കയറ്റി. അവിടെ കുറ്റാരോപണങ്ങൾ തെളിയിക്കുവാൻ കഴിയാതെ വന്നപ്പോൾ, കള്ളസാക്ഷികളെ നിർത്തി അത്താനാസ്യോസിനെതിരെ രാജ്യദ്രോഹക്കുറ്റം ചുമത്തി. ആരോപണം ഇതായിരുന്നു. 'ഈജിപ്തിൽ നിന്ന് ബൈസാന്റിയത്തിലേക്കു വന്ന ധാന്യക്കപ്പൽ അത്താനാസ്യോസ് തടഞ്ഞു!' കള്ളസാക്ഷികളുടെ വാക്കു കേട്ട് ചക്രവർത്തി ഉത്തരവിട്ടു. അത്താനാസ്യോസിനെ ട്രയറിലേക്കു നാടുകടത്താൻ.

### 7. പീഡനങ്ങളും നാടുകടത്തലുകളും

പിന്നീട് അത്താനാസ്യോസിന് അരക്ഷിതത്വത്തിന്റെ കാലമായിരുന്നു. കുസ്തന്തീനോസ് ചക്രവർത്തിക്കു ശേഷം കിഴക്കും പടിഞ്ഞാറും വന്ന ഭരണാധികാരികളുടെ വിശ്വാസചായ്‌വനുസരിച്ച് നാലു പ്രാവശ്യം കൂടി അത്താനാസ്യോസ് നാടു വിടേണ്ടതായും, തിരിച്ചു വരേണ്ടതായും വന്നു. ഒരു പ്രാവശ്യം ദീർഘമായ കാലത്തേയ്ക്ക് തനിക്ക് ഈജിപ്തിലെ മണലാരണ്യങ്ങളിലെ സന്യാസിശ്രേഷ്ഠരെ വീണ്ടും സന്ദർശിക്കുവാൻ അവസരം കിട്ടി. ഈ സമയത്താണ് അത്താനാസ്യോസിന്റെ പല കൃതികളും രചിക്കപ്പെട്ടത്. വിജയഭേരി മുഴക്കി പള്ളികൾ കൈയടക്കിയ അറിയൂസ് പക്ഷക്കാർ കുസ്തന്തീനോപ്പോലീസിലെ ഭദ്രാസന ദേവാലയത്തിലേയ്ക്ക് അറിയൂസിനെ തിരിച്ചുകൊണ്ടുവരാൻ വലിയ ആഘോഷം ഒരുക്കി. എങ്കിലും ദേവാലയത്തിൽ പ്രവേശിക്കുന്നതിനു മുമ്പുതന്നെ അറിയൂസ് ഉദരം പൊട്ടി മൃതിയടഞ്ഞു. പതിനേഴു വർഷത്തോളം അത്താനാസ്യോസ് പീഡനത്തിലും നാടുകടത്തലിലും കഴിച്ചുകൂട്ടേണ്ടതായി വന്നു. ഏതു കഷ്ടപ്പാടിലും തന്റെ വിശ്വാസം ത്യജിക്കുവാനോ അതിന്റെ കാര്യ

ത്തിൽ വിട്ടുവീഴ്ചകൾ ചെയ്യുവാനോ അദ്ദേഹം സമ്മതിച്ചില്ല. ഒരിക്കൽ 'ലോകം മുഴുവൻ അത്താനാസ്യോസിനെ എതിർക്കുന്നു' എന്ന് ആരോ സൂചിപ്പിച്ചപ്പോൾ അദ്ദേഹം ഉത്തരം പറഞ്ഞു: 'അത്താനാസ്യോസ് ലോകത്തെ എതിർക്കുന്നു' (Athanasius Contra Mundum).

## 8. തിരിച്ചുവരവും മരണവും

അത്താനാസ്യോസിനെതിരെയുള്ള അറിയൂസുകാരുടെ ദുർബുദ്ധി പ്രയോഗങ്ങൾ കണ്ടു മനസ്സു മടുത്ത ജനങ്ങൾ അവസാനം ചക്രവർത്തിയായ വാലൻസിന്റെയടുക്കൽ സമർദ്ദം ചെലുത്തി. അങ്ങനെ 366-ൽ അദ്ദേഹത്തെ വാലൻസ് തിരിച്ചുവരുത്തി. അലക്സന്ത്രിയൻ സഭയുടെ ഭരണം തിരിച്ചേല്പിച്ചു. അതുമുതൽ താരതമ്യേന സമാധാനപരമായ ഒരു കാലഘട്ടമായിരുന്നു. തന്റെ പിൻഗാമിയായി പത്രോസ് എന്ന മെത്രാനെ അഭിഷേകം ചെയ്തിട്ട് 373 മെയ് മാസം 2-ാം തീയതി മഹാനായ അത്താനാസ്യോസ് ദിവംഗതനായി.

## 9. കൃതികൾ

പഴയനിയമത്തിലെ പല ഗ്രന്ഥങ്ങൾക്കും അത്താനാസ്യോസ് വ്യാഖ്യാനം എഴുതിയിട്ടുണ്ടെങ്കിലും സങ്കീർത്തനത്തിന്റെ വ്യാഖ്യാനം മാത്രമേ ലഭ്യമായിട്ടുള്ളു. വിശ്വാസ സംവാദപരമായി 'പുറജാതിക്കാർക്കെതിരെ' എന്നതും, 'വചനം ജഡമായതിനെക്കുറിച്ച്' എന്ന കൃതിയും ആദ്യകാല സൃഷ്ടികളിൽപ്പെടുന്നു. അറിയൂസുകാർക്കെതിരെയുള്ള ബൃഹത്തായ കൃതിയിലാണ് അത്താനാസ്യോസിന്റെ ക്രിസ്തുശാസ്ത്ര ചിന്താഗതികൾ വ്യക്തമാകുന്നത്. കൂടാതെ 'നിഖ്യാ സുന്നഹദോസിന്റെ പ്രഖ്യാപനങ്ങൾ' എന്ന ലേഖനവും, 'അന്തോനിയോസിന്റെ ജീവചരിത്രം' എന്ന ആദ്ധ്യാത്മിക കൃതിയും, മറ്റു ചില ലഘുപ്രബന്ധങ്ങളും ലേഖനങ്ങളും അത്താനാസ്യോസിന്റെ കൃതികളിൽ ഉൾപ്പെടുന്നു.

## 10. വേദശാസ്ത്ര സംഭാവനകൾ

വി. അത്താനാസ്യോസിന്റെ ഏറ്റവും വലിയ വേദശാസ്ത്ര സംഭാവന യേശുക്രിസ്തുവിന്റെ ദൈവത്വത്തെ സംബന്ധിച്ചുള്ള വിശദീകരണവും, ദൈവത്വത്തിൽ താൻ പിതാവിനോടു തുല്യനാണ് എന്ന പ്രഖ്യാപനവുമാണ്. മറ്റൊരു പ്രധാന സംഗതി, പാപം മനുഷ്യവർഗ്ഗത്തെ എങ്ങനെ ബാധിച്ചുവെന്നും, യേശുക്രിസ്തു അതിനു നീക്കുപോക്കു വരുത്തിയതെങ്ങനെയെന്നും കുറച്ചു യുക്തിപരമായി വിചിന്തനം ചെയ്വാൻ അത്താനാസ്യോസ് ശ്രമിക്കുന്നു എന്നതാണ്. 'വചനം ജഡമായതിനെപ്പറ്റി' എന്ന കൃതിയിൽ പറയുന്നു: 'അവൻ മനുഷ്യനായത് നാം ദൈവമാക്കപ്പെടുവാനാണ്; അവൻ ശരീരത്തിൽ ദൃശ്യനായത്, നാം അദൃശ്യനായ പിതാ

വിന്റെ തത്ത്വം കണ്ടെത്തുവാനാണ്, അവൻ മനുഷ്യരുടെ ക്രൂരത്വത്തെ സഹിച്ചത്, നാം അമർത്യതയുടെ അവകാശം പ്രാപിക്കുവാനാണ്' (54, 3).

**അഭ്യാസങ്ങൾ**

1. വി. അത്താനാസ്യോസിന്റെ ജീവചരിത്രം ചുരുക്കിയെഴുതുക.

2. അത്താനാസ്യോസിന്റെ കൃതികളെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.

3. യുക്തിയുടെ അടിസ്ഥാനത്തിൽ വി. ത്രിത്വത്തിലെ പരസ്പര ബന്ധത്തെ വ്യാഖ്യാനിക്കാമോ? നിങ്ങളുടെ അഭിപ്രായം വ്യക്തമാക്കുക.

**പാഠം 6**

# അറിയൂസിനെതിരെ പാശ്ചാത്യർ: ഹിലരിയും അംബ്രോസും

❑ ഹിലരിയുടെ ജീവിതം ❑ ഹിലരിയുടെ കൃതികളും സംഭാവനകളും ❑ അംബ്രോസിന്റെ ജീവിതം ❑ അംബ്രോസിന്റെ കൃതികളും സംഭാവനകളും

## 1. ഹിലരിയുടെ ജീവിതം

പാസിയേർസിലെ ഹിലരിയെ (315-368) വേണമെങ്കിൽ പാശ്ചാത്യസഭയുടെ അത്താനാസ്യോസ് എന്നു വിളിക്കാം. അക്രൈസ്തവ മാതാപിതാക്കളുടെ പുത്രനായി ഒരു സമ്പന്ന കുടുംബത്തിലാണ് ഹിലരി ജനിച്ചത്. പ്രാഥമിക വിദ്യാഭ്യാസകാലത്തു തന്നെ സ്വതന്ത്രനായി ചിന്തിക്കുന്നതിനും സാഹിത്യഭംഗിയിൽ എഴുതുന്നതിനും അദ്ദേഹത്തിനു പ്രത്യേക താത്പര്യം തോന്നി. അതുകൊണ്ടു തന്നെ സ്വന്തം അന്വേഷണത്തിന്റെ പരിസമാപ്തി യേശുക്രിസ്തുവിൽ കണ്ടെത്തി. താൻ കണ്ടെത്തിയ സത്യത്തെക്കുറിച്ചു ഭംഗിയായ ഭാഷയിൽ എഴുതി.

ഹിലരിയുടെ മുപ്പതാമത്തെ വയസ്സിൽ അദ്ദേഹം സ്നാനം സ്വീകരിച്ചു. അദ്ദേഹം വിവാഹിതനായിരുന്നു. ഒരു പുത്രിയുമുണ്ടായിരുന്നു. അദ്ദേഹം ഒരു ക്രിസ്ത്യാനിയായി ഏറ്റവും മാതൃകാപരവും ത്യാഗനിർഭരവുമായ ഒരു ജീവിതം നയിക്കുമ്പോഴാണ് പാസിയേർസിൽ ഒരു മെത്രാന്റെ ആവശ്യം വന്നത്. വിവാഹിതനാണെങ്കിലും ഹിലരിയെത്തന്നെ ആ സ്ഥാനത്തേക്കു ജനം തെരഞ്ഞെടുത്തു. ദൈവത്തിന്റെ വിളിയും മനുഷ്യരുടെ തെരഞ്ഞെടുപ്പും മാനിച്ച്, ഹിലരിയും ഭാര്യയും ദൈവരാജ്യ

ത്തിനുവേണ്ടി തങ്ങളുടെ ശിഷ്ടായുസ് മുഴുവൻ നീക്കിവച്ചു. ഒരു സഹോദരനെപ്പോലെ അവർ ഹിലരിയെ ശുശ്രൂഷിച്ചു.

ഹിലരി മെത്രാനായ ഉടൻതന്നെ ഒരു കാര്യം വ്യക്തമായി: അറിയൂസിന്റെ പക്ഷക്കാർ പാശ്ചാത്യലോകം കൈയടക്കിക്കൊണ്ടിരുന്നതിനാൽ ആ പക്ഷത്തിൽ ചേർന്നില്ലെങ്കിൽ അനേകം കഷ്ടപ്പാടുകൾ ഉണ്ടാകുമെന്ന്. എങ്കിലും സത്യവിശ്വാസത്തിനുവേണ്ടി ധൈര്യമായി നിലകൊള്ളുവാൻ അദ്ദേഹം തീരുമാനിച്ചു. അതുകൊണ്ട് ചക്രവർത്തിയുടെ പിൻതുണയോടെ 353-ൽ വിളിച്ചുകൂട്ടപ്പെട്ട അറിയൂസിന്റെ അനുകൂലികളുടെ അർലേസ് സമ്മേളനത്തിലും 355-ലെ മിലാൻ സമ്മേളനത്തിലും ഹിലരി പങ്കെടുത്തില്ല. അതുകൊണ്ടു തന്നെ പലരുടെയും ഉപജാപക പ്രവർത്തനം മൂലം 356-ൽ ഹിലരി ഫ്രീജിയായിലേയ്ക്കു നാടുകടത്തപ്പെട്ടു. ഏകാന്തവാസത്തിനിടയിൽ പലതും വായിക്കുവാനും എഴുതുവാനും അദ്ദേഹത്തിനു സാധിച്ചു. പ്രധാനമായി വായിച്ചത് ഒരിജന്റെയും അത്താനാസ്യോസിന്റെയും കൃതികളായിരുന്നു. ഈ സമയത്ത് എഴുതപ്പെട്ട കൃതികളിൽ 'വി. ത്രിത്വം', 'സുന്നഹദോസുകൾ' എന്നിവയാണു പ്രധാനം. പൂർവ്വാധികം ശക്തിയോടെ അറിയൂസ്യ പാഷാണ്ഡതയ്ക്കെതിരെ പ്രസംഗിക്കുവാൻ തുടങ്ങിയ ഹിലരിയെ അധികം താമസിയാതെ സ്വന്തം നാടായ പാസിയേർസിലേയ്ക്കു ചക്രവർത്തി പറഞ്ഞയച്ചു.

ഹിലരി തിരിച്ചു വന്നപ്പോൾ രാജോചിതമായ ഒരു സ്വീകരണമാണു ലഭിച്ചത്. ഇപ്രാവശ്യം കൂടുതൽ ശക്തമായും തന്ത്രപൂർവവും അറിയൂസുകാർക്കെതിരെ അദ്ദേഹം നടത്തിയ പ്രചരണം വിജയിക്കുക തന്നെ ചെയ്തു. സ്വന്തം നാട്ടിൽ നിന്ന്, അദ്ദേഹം ഇറ്റലിയിലും എത്തി. സത്യവിശ്വാസത്തിന്റെ സ്ഥിരീകരണത്തിനു പ്രവർത്തിച്ചുവെങ്കിലും മിലാനിലെ മെത്രാനായ ഒക്സാൻഷ്യോസ് അറിയൂസിന്റെ അനുകൂലിയായിരുന്നതിനാൽ ഇറ്റലിയിൽ നിന്ന് അധികം താമസിയാതെ തിരിച്ചുപോരേണ്ടതായി വന്നു.

ജീവിത സായാഹ്നത്തിൽ തികച്ചും സമാധാനപൂർണ്ണമായ ഒരന്തരീക്ഷം ഹിലരിക്കു ലഭിച്ചു. പഠനത്തിലും, ധ്യാനത്തിലും, പ്രബോധനങ്ങളിലും അദ്ദേഹം കഴിച്ചുകൂട്ടി. 367-നോടടുത്ത് അദ്ദേഹം അന്തരിച്ചു.

### 2. ഹിലരിയുടെ കൃതികളും സംഭാവനകളും

ഹിലരി സാഹിത്യഭംഗിയുള്ള ഒരു ഗ്രന്ഥകർത്താവായിരുന്നു. സങ്കീർത്തനങ്ങൾക്കും ഇയ്യോബിന്റെ പുസ്തകത്തിനും പുതിയനിയമത്തിലെ ചില പുസ്തകങ്ങൾക്കും അദ്ദേഹം വ്യാഖ്യാനം എഴുതിയിട്ടുണ്ട്. പന്ത്രണ്ടു പുസ്തകങ്ങളിലായി എഴുതിയ 'വി. ത്രിത്വത്തെക്കുറിച്ചുള്ള കൃതി' അദ്ദേഹത്തിന്റെ വേദഗ്രന്ഥങ്ങളിൽ ഏറ്റവും ശ്രദ്ധേയമാണ്. വി.

ത്രിത്വത്തെക്കുറിച്ചുള്ള മനുഷ്യന്റെ പ്രതിപാദനത്തിനു പരിമിതികൾ അദ്ദേഹം ചൂണ്ടിക്കാട്ടുന്നു:

'അവിടുന്നു തന്നെ തന്റെ സ്വഭാവത്തിന്റെ നാമങ്ങൾ നിശ്ചയിച്ചു: പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ്. ഇതിലുപരിയായി എന്തെങ്കിലും അന്വേഷിക്കപ്പെടുന്നെങ്കിൽ അതു വാക്കുകൾക്കും, നിരീക്ഷണത്തിനും, മനുഷ്യബുദ്ധിക്കും അതീതമാണ്, അത് അവാച്യമാണ്, അപ്രാപ്യമാണ്, ദുർഗ്രാഹ്യമാണ്. വിഷയത്തിന്റെ സ്വഭാവം തന്നെ വാക്കുകളെ അർത്ഥ ശൂന്യമാക്കുന്നു; അതിന്റെ ശക്തമായ വെളിച്ചം മാനസിക നിരീക്ഷ ണത്തെ അവ്യക്തമാക്കുന്നു' (വി. ത്രിത്വം: 2, 5).

സുന്നഹദോസുകളെക്കുറിച്ചുള്ള ഗ്രന്ഥത്തിൽ യഥാർത്ഥത്തിൽ നിഖ്യാ വിശ്വാസപ്രമാണത്തിന് ഒരു വ്യാഖ്യാനം നൽകുകയായിരുന്നു അദ്ദേഹം. ചക്രവർത്തിമാർക്കും അറിയൂസ്യ മെത്രാന്മാർക്കും അദ്ദേഹം എഴുതിയ വിശ്വാസ സമർത്ഥന കൃതികളും ശ്രദ്ധേയമാണ്. സാഹിത്യസേവനം കൂടാതെ ആരാധനയിൽ ഉപയോഗിക്കുവാൻ ഭക്തിഗീതങ്ങൾ ധാരാളമായി എഴുതുവാനും, എഴുതിപ്പിക്കുവാനും ഹിലരി ശ്രദ്ധിച്ചു. സത്യവിശ്വാസ മർമ്മങ്ങൾ ഉൾക്കൊണ്ട ഗാനശകലങ്ങൾക്കു ജനഹൃദയങ്ങളിൽ വലിയ സ്ഥാനമുണ്ടെന്നദ്ദേഹം മനസ്സിലാക്കിയിരുന്നു.

### 3. അംബ്രോസിന്റെ ജീവിതം

ചക്രവർത്തിമാരെപ്പോലും മുട്ടുകുത്തിച്ച ധീരമായ ക്രൈസ്തവ നേതൃ ത്വത്തെയാണ് അംബ്രോസിൽ കാണുന്നത്. വ്യക്തിമാഹാത്മ്യം കൊണ്ടും, ആദർശധീരത കൊണ്ടും പാശ്ചാത്യലോകത്തു ക്രൈസ്തവ സഭയുടെ സ്ഥാനം ഉറപ്പിച്ച അംബ്രോസ്, ചക്രവർത്തിയോടു പോലും പറഞ്ഞു: 'ചക്രവർത്തിയും സഭയിൽ തന്നെ; സഭയ്ക്കുപരിയല്ല' എന്ന്.

റോമാ സാമ്രാജ്യത്തിന്റെ പാശ്ചാത്യഭാഗത്തെ ഒരു പ്രവിശ്യയായിരുന്നു ഗാൾ. അവിടുത്തെ റോമൻ ഭരാണാധികാരിയായിരുന്നു ക്രിസ്ത്യാനി യായ അവുറേലിയസ് അംബ്രോസ്. അദ്ദേഹത്തിന്റെ മൂന്നാമത്തെ സന്താ നമായിട്ടാണ് അംബ്രോസ് 339-ൽ ജനിച്ചത്. രസികനായിരുന്ന അംബ്രോസ് ചെറുപ്പത്തിൽ തന്റെ സഹോദരിയെ കൈമുത്തിയിട്ടു പറഞ്ഞു. 'ഞാൻ മെത്രാനാ കൈമുത്തിക്കോ' എന്ന്. അംബ്രോസിന്റെ പിതാവ് അധികം താമസിയാതെ മരിച്ചുപോയതിനാൽ, മാതാവ് കുഞ്ഞു ങ്ങളെയും കൂട്ടി റോമിലേക്കു പോയി.

അംബ്രോസ് റോമിൽ തന്റെ വിദ്യാഭ്യാസം പൂർത്തിയാക്കി. നിയമവും തത്ത്വശാസ്ത്രവും അദ്ദേഹം പ്രത്യേകം പഠിച്ചു. അദ്ദേഹത്തിന്റെ സാമർ ത്ഥ്യവും വ്യക്തിത്വവും കണ്ട് അന്നത്തെ നഗര ഭരണസമിതിയിൽ അദ്ദേ

ഹത്തെയും അംഗമാക്കി. പിന്നീടദ്ദേഹം ലൈഗൂറിയ, എമീലിയ എന്നീ പ്രവിശ്യകളുടെ ഗവർണറായി നിയമിക്കപ്പെട്ടു. അദ്ദേഹത്തിന്റെ താമസവും ഓഫീസും മിലാനിലായിരുന്നു.

അംബ്രോസ് എല്ലാവരുടെയും സ്നേഹബഹുമാനങ്ങൾ പിടിച്ചുപറ്റി. സിവിൽ ഭരണാധികാരിയായിരുന്നെങ്കിലും സഭാകാര്യങ്ങളിലൊക്കെ അദ്ദേഹം ആത്മാർത്ഥമായി പങ്കെടുത്തു. മിലാനിലെ അറിയൂസ്യ മെത്രാനായിരുന്ന ഔക്സൻഷ്യോസ് നിര്യാതനായപ്പോൾ മറ്റൊരാളെ തെരഞ്ഞെടുക്കേണ്ടയാവശ്യം വന്നു. അറിയൂസുകാരും സത്യവിശ്വാസികളും തമ്മിൽ ഇതിനെച്ചൊല്ലി വാദപ്രതിവാദം നടന്നു. ക്രമസമാധാനത്തിനു വേണ്ടി ദേവാലയത്തിൽ വന്ന അംബ്രോസിനെ കണ്ടപ്പോൾ ആരോ വിളിച്ചു പറഞ്ഞു: 'അംബ്രോസിനെ മെത്രാനാക്കാം' എന്ന്. അത്ഭുതകരമായി ആ നിർദ്ദേശം എല്ലാവർക്കും സ്വീകാര്യമായി. ഒഴിവുകഴിവുകൾ പറഞ്ഞു നോക്കിയെങ്കിലും, അവസാനം അംബ്രോസ് സ്നാനമേറ്റ് ഏതാനും ദിവസങ്ങൾക്കകം മെത്രാനായി അഭിഷിക്തനായി.

അംബ്രോസ് മിലാൻ ഇടവകയുടെ ഭരണം ഏറ്റെടുത്തതോടെ സഭയ്ക്ക് ഒരു പുതിയ ഉന്മേഷം വന്നു. അദ്ദേഹം സ്വയം ദാരിദ്ര്യത്തിന്റെ വ്രതം എടുത്തുകൊണ്ടു തന്റെ സമ്പാദ്യങ്ങൾ സാധുക്കൾക്ക് നൽകി. അധികം താമസിയാതെ തന്നെ സഭയുടെ വിശ്വാസകാര്യങ്ങളിൽ അദ്ദേഹം അവഗാഹം നേടി. ഉജ്ജ്വലനായ പ്രസംഗകൻ എന്നും, ജനങ്ങളുടെ മെത്രാൻ എന്നും, അഗതികളുടെ ആശ്രയം എന്നുമൊക്കെയുള്ള വിശേഷണങ്ങൾ അദ്ദേഹത്തിനു കിട്ടി.

വിശ്വാസകാര്യങ്ങൾ പഠിച്ചപ്പോൾ അദ്ദേഹത്തിന്, അറിയൂസ്യ വേദവിപരീതത്തിന്റെ അപകടം ബോദ്ധ്യമായി. ഉപദേശം കൊണ്ടും, വ്യക്തിസമ്പർക്കം കൊണ്ടും, ആരാധനാപരിക്ഷ്ക്കരണം കൊണ്ടും, അദ്ദേഹം മിക്ക അറിയൂസ്യ ചിന്താഗതിക്കാരെയും സഭയിലേയ്ക്കു കൊണ്ടുവന്നു. സുന്ദരവും ആകർഷകവുമായ ഗീതങ്ങൾ ജനങ്ങൾക്കെല്ലാം പാടുവാൻ തക്കവണ്ണം അദ്ദേഹം ഉണ്ടാക്കി, ആരാധനയിൽ ഉപയോഗിച്ചത് മുക്തകണ്ഠമായ പ്രശംസയ്ക്കു കാരണമായി.

അംബ്രോസിനുണ്ടായിരുന്ന ജനപിന്തുണ കണ്ട ചക്രവർത്തിമാരെല്ലാം അദ്ദേഹത്തിന്റെ അഭിപ്രായത്തെ മാനിച്ചു. ഒരിക്കൽ ഒരു കൂട്ടക്കൊലപാതകത്തിന്, ചക്രവർത്തിയെക്കൊണ്ട് ജനമധ്യത്തിൽ ക്ഷമ പറയിപ്പിക്കാൻ പോലും അദ്ദേഹത്തിനു സാധിച്ചുവെന്നു പറഞ്ഞാൽ അദ്ദേഹത്തിന്റെ സ്വാധീനം എത്രമാത്രമായിരുന്നുവെന്ന് ഊഹിക്കാമല്ലോ.

ആഗസ്തീനോസിന്റെ മാനസാന്തരത്തിനും ജ്ഞാനസ്നാനത്തിനും പ്രധാന മാനുഷിക മുഖാന്തരം അംബ്രോസായിരുന്നു. തിരക്കേറിയ തന്റെ

അജപാലനദൗത്യത്തിനിടയിലും വായിക്കുവാനും എഴുതുവാനും അംബ്രോസ് സമയം കണ്ടെത്തിയിരുന്നു.

വന്ദ്യവയോധികനായ അംബ്രോസ് 397-ൽ ദുഃഖവെള്ളിയാഴ്ച ദിവസം ദിവംഗതനായി.

## 4. അംബ്രോസിന്റെ കൃതികളും സംഭാവനകളും

അംബ്രോസിന്റെ മിക്ക കൃതികളും ലഭ്യമായിട്ടുണ്ട്. വേദപുസ്തകത്തെയും ആത്മീയ ജീവിതത്തെയും, വിശ്വാസകാര്യങ്ങളെയും കുറിച്ച നേകം കൃതികളും, ധാരാളം പ്രസംഗങ്ങളും, ലേഖനങ്ങളും കീർത്തനങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്.

വേദപുസ്തകത്തെ സംബന്ധിച്ചുള്ള കൃതികളിൽ ഏറ്റവും പ്രധാനം പഴയനിയമ ഗ്രന്ഥങ്ങളിലെ തെരഞ്ഞെടുത്ത വ്യക്തികളെയോ വിഷയങ്ങളെയോ കുറിച്ചുള്ള വ്യാഖ്യാനമാണ് (ഉദാ. കായേനും ഹാബേലും, നോഹയും പെട്ടകവും, അബ്രഹാം, യാക്കോബും വിശുദ്ധ ജീവിതവും, നാബോത്ത്, തോബിയാസ് മുതലായവ). ആത്മീയവും, സന്മാർഗപരവുമായ കൃതികളിൽ, 'പുരോഹിതന്മാരുടെ കർത്തവ്യങ്ങൾ', 'കന്യാത്വം', 'വിധവകൾ' എന്നിവ പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. വിശ്വാസത്തെ സംബന്ധിച്ചു പൊതുവായും, ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെ സംബന്ധിച്ചും പരിശുദ്ധാത്മാവിനെ സംബന്ധിച്ചും പ്രത്യേകമായിട്ടുള്ള കൃതികളും ഉണ്ട്. കൂദാശകളെ സംബന്ധിച്ചും, പുരോഹിതന്മാരുടെ പാപമോചനാധികാരത്തെക്കുറിച്ചുമുള്ള ലഘു പ്രബന്ധങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

അംബ്രോസിന്റെ രണ്ടു പ്രധാനപ്പെട്ട സംഭാവനകൾ സഭയും രാഷ്ട്രവും തമ്മിലുള്ള ബന്ധത്തിലും, സഭയുടെ ഐക്യത്തെക്കുറിച്ചുള്ള പരിഗണനയിലും അദ്ദേഹം എടുത്ത നടപടികളാണ്. സഭ ഒരിക്കലും രാഷ്ട്രത്തിന്റെ ഹിതാനുവർത്തിയാകാൻ പാടില്ല എന്നും, സഭയുടെ ഐക്യം ചരിത്രത്തിൽ വ്യക്തമാകുവാൻ ശ്രമിക്കേണമെന്നും അംബ്രോസ് ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു.

### അഭ്യാസങ്ങൾ

1. ഹിലരിയുടെയും അംബ്രോസിന്റെയും പ്രവർത്തനരീതികളെ തമ്മിൽ താരതമ്യപ്പെടുത്തുക.

2. 'വ്യക്തിത്വമുള്ളവർ സഭാനേതൃത്വത്തിൽ വന്നാൽ പല പ്രശ്നങ്ങളും പരിഹരിക്കപ്പെടും.' അംബ്രോസിന്റെ സംഭാവനകളുടെ അടിസ്ഥാനത്തിൽ ഈ പ്രസ്താവനയെ വ്യാഖ്യാനിക്കുക.

# യൂണിറ്റ് 4

# താപസന്മാരും വിശ്വാസധീരന്മാരും പാശ്ചാത്യ-പൗരസ്ത്യ പാരമ്പര്യങ്ങളിൽ

## പാഠം 1

## ചില സന്യാസനേതാക്കൾ ഭാഗം 1

❑ തീബ്സിലെ പൗലൂസും അന്തോനിയോസും ❑ പക്കോമിയോസ് ❑ മക്കാറിയോസ് ❑ അപ്രേം ❑ എപ്പിഫാനിയസ്

### 1. തീബ്സിലെ പൗലൂസും അന്തോനിയോസും

ആദ്യത്തെ ക്രൈസ്തവ സന്യാസിയായി അറിയപ്പെടുന്നത് തീബ്സിലെ വി. പൗലൂസാണെങ്കിലും, സന്യാസപ്രസ്ഥാനത്തിന്റെ പിതാവായി അറിയപ്പെടുന്നത് വി. അന്തോനിയോസ് ആണ്. ഒരിക്കൽ അന്തോനിയോസ് മനസ്സിൽ വിചാരിച്ചു, തന്നോളം പുണ്യപൂർണതയിൽ എത്തിയ മറ്റു സന്യാസിമാരാരും കാണുകയില്ല എന്ന്. എന്നാൽ രാത്രിയിൽ അദ്ദേഹത്തിനൊരു ദർശനം ഉണ്ടായി, തന്നേക്കാൾ ശ്രേഷ്ഠനായ ഒരുവൻ അതേ മരുഭൂമിയിൽ വസിക്കുന്നുണ്ടെന്ന്. അതിൻപ്രകാരം തൊണ്ണൂറു വയസ്സുള്ള അന്തോനിയോസ് നൂറ്റിപ്പതിമൂന്നു വയസ്സുള്ള പൗലൂസിനെ കണ്ടെത്തി. അതിന്റെ ചരിത്രം, അഥവാ ആദ്യ ക്രൈസ്തവ സന്യാസിയുടെ ചരിത്രം വി. ജെറോം എഴുതിയിട്ടുണ്ട്. അതുപോലെതന്നെ, സന്യാസികളെ ആകർഷിച്ച് ആദ്യമായി ആശ്രമപ്രസ്ഥാനത്തിന് ആരംഭം കുറിച്ച വി. അന്തോനിയോസിന്റെ ചരിത്രം വി. അത്താനാസ്യോസും എഴുതിയിട്ടുണ്ട്.

ഈജിപ്തിലെ തീബ്സിലാണു വി. പൗലൂസ് ജനിച്ചത്. വി. പൗലൂസിന്റെ പതിനാറാമത്തെ വയസ്സിൽ തന്റെ മാതാപിതാക്കൾ നഷ്ടപ്പെട്ടു. ഒരു പക്ഷേ അവർ രക്തസാക്ഷികളായതാകാം. പൗലൂസിന്റെ ഏക സഹോദരിയെ വിവാഹം കഴിച്ചയച്ചിരുന്നു. തനിക്കുണ്ടായിരുന്ന വസ്തുവകകൾ ഒക്കെ ഉപേക്ഷിച്ച് ഡീഷ്യസ് ചക്രവർത്തിയുടെ പീഡനത്തിന്റെ കാലത്ത്, മരുഭൂമിയിലെ ഏകാന്തവാസത്തിനു പുറപ്പെട്ടു. ഉപവാസത്തിലും പ്രാർത്ഥനയിലും മാത്രം സമയം കഴിച്ചുകൂട്ടി. ഭക്ഷണം വളരെ അപൂർവമായേ കഴിച്ചുള്ളു. പലപ്പോഴും ദൈവം പക്ഷികൾ മുഖേനയും, കായ്കനികൾ കൊണ്ടും അദ്ദേഹത്തിനു ഭക്ഷണം കൊടുത്തു വന്നിരുന്നു. മരുഭൂമിയിലെ മൃഗങ്ങൾ അദ്ദേഹത്തിന്റെ വിശ്വസ്ത സേവകരും സ്നേഹിതരും ആയിരുന്നു. അദ്ദേഹത്തിന്റെ ഗുഹയ്ക്കുള്ളിൽകൂടി അത്ഭു

തകരമായ ഒരു നീരുറവ പ്രവഹിച്ചിരുന്നു. ഇങ്ങനെ ആത്മീയ തേജസിലും തപസിന്റെ ശക്തിയിലും കഴിഞ്ഞ പൗലൂസിനെയാണ് അന്തോനിയോസ് കണ്ടെത്തുന്നത്.

അന്തോനിയോസും ജനിച്ചത് ഈജിപ്തിലായിരുന്നു; കോമാ എന്ന സ്ഥലത്ത്. ക്രി. വ. 251-നോടടുത്ത്. അന്തോനിയോസിന് പതിനെട്ടു വയസു പ്രായമാകുന്നതിനു മുമ്പ് മാതാപിതാക്കൾ മരിച്ചുപോയി. അദ്ദേഹത്തിന് ഇളയ ഒരു സഹോദരി ഉണ്ടായിരുന്നു. ധാരാളം സമ്പത്തുണ്ടായിരുന്നിട്ടും അന്തോനിയോസിനു പക്ഷേ സമ്പത്തിനോടൊന്നും വലിയ താത്പര്യമില്ലായിരുന്നു. ക്രൈസ്തവ ജീവിതത്തിലെ പുണ്യപൂർണ്ണതയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഒരു ദിവസം ദേവാലയത്തിൽ ആരാധനയ്ക്കു ചെന്നപ്പോൾ വായിച്ചുകേട്ട വേദഭാഗം ഹൃദയത്തെ സ്പർശിച്ചു: 'സത്ഗുണപൂർണനാകുവാൻ ഇച്ഛിക്കുന്നുവെങ്കിൽ ചെന്നു നിനക്കുള്ളതു വിറ്റു ദരിദ്രർക്കു കൊടുക്ക; എന്നാൽ സ്വർഗ്ഗത്തിൽ നിനക്കു നിക്ഷേപം ഉണ്ടാകും; പിന്നെ വന്നു എന്നെ അനുഗമിക്ക' (മത്തായി 19:21). അതിൻ പ്രകാരം അദ്ദേഹം പ്രവർത്തിച്ചു. തന്റെ സഹോദരിക്കു കുറച്ചു വസ്തുവക മാറ്റിവച്ചിട്ട് അവരെ ഒരു ക്രൈസ്തവ കുടുബത്തിൽ ഏല്പിച്ചു. ബാക്കിയുള്ള തന്റെ സ്വത്തു മുഴുവൻ പാവങ്ങൾക്കു ദാനം ചെയ്തിട്ട് സ്വയം ദരിദ്രനായി കഴിഞ്ഞു. അദ്ദേഹത്തിന്റെ ഏക ലക്ഷ്യം വിശുദ്ധന്മാരായ ആളുകളെ കണ്ടെത്തി അവരിൽ നിന്ന് ആത്മീയകാര്യങ്ങൾ കേൾക്കുക എന്നതായിരുന്നു. അതേസമയം സ്വന്തം കൈ കൊണ്ട് അദ്ദേഹം അദ്ധ്വാനിച്ചു. അതിൽനിന്നു കിട്ടുന്നതുകൊണ്ട് വിശപ്പടക്കുകയും പാവങ്ങൾക്കു ദാനം ചെയ്യുകയും ചെയ്തു. അദ്ദേഹത്തിന്റെ ത്യാഗവും, മനുഷ്യസ്നേഹവും, പുണ്യപരിശീലനവും അനേകരെ തന്റെ അടുക്കലേക്ക് ആകർഷിച്ചു. പതിനഞ്ചു വർഷത്തോളം തന്റെ സ്വന്തം നാട്ടിൽ ഇങ്ങനെ ജീവിച്ചു കഴിഞ്ഞു. കൂടുതൽ കർക്കശമായ സന്യാസ ജീവിതത്തിന് അദ്ദേഹം നൈൽ നദിയുടെ മറുകരയിലെ പിസ്പിറിലെ കുന്നിൻനിരകളിലേയ്ക്ക് താമസം മാറ്റി. മരുഭൂമിയിലേയ്ക്ക് അധികം ദൂരമുണ്ടായിരുന്നില്ല. അവിടെയാണ് തന്റെ ജീവിതത്തിലെ അടുത്ത ഇരുപതു വർഷക്കാലം താമസിച്ചത്. അനേകം ചെറുപ്പക്കാർ അദ്ദേഹത്തിന്റെ മാതൃക പിൻപറ്റി സമീപപ്രദേശങ്ങളിൽ വന്നു താമസിച്ചു. അധികം താമസിയാതെ ആ പ്രദേശമാകെ ഏകാന്ത സന്യാസികളെക്കൊണ്ടു നിറഞ്ഞു. അവരെല്ലാം അന്തോനിയോസിന്റെ ഉപദേശം കേൾക്കുവാൻ എപ്പോഴും ഉത്സുകരായിരുന്നു. അവരെല്ലാം വല്ലപ്പോഴും ഒരുമിച്ചുകൂടുന്ന ഒരു പതിവുണ്ടായി; പ്രത്യേകിച്ചു ഞായറാഴ്ച വി. ആരാധനയ്ക്കായിട്ട്. അപ്പോഴെല്ലാം അവർക്ക് നേതൃത്വം കൊടുക്കുന്ന ആശ്രമപിതാവായി അന്തോനിയോസ് അംഗീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നു. ഒരിക്കൽ പീഡകളുടെ

സമയത്ത് ക്രിസ്ത്യാനികളെ ധൈര്യപ്പെടുത്തുവാൻ അന്തോനിയോസ് പട്ടണത്തിലെത്തിയത് വളരെ കോളിളക്കം സൃഷ്ടിച്ചു.

കൂടുതൽ തീവ്രമായ പുണ്യപരിശീലനത്തിനായി അദ്ദേഹം പിന്നീട് മരുഭൂമിയുടെ മധ്യഭാഗത്തേയ്ക്കു പോയി. അവിടെ വല്ലപ്പോഴും ചില മരുഭൂവാസികളെത്തി അദ്ദേഹത്തിനു ഭക്ഷണം കൊടുക്കുമായിരുന്നു. അല്ലാത്തപ്പോഴൊക്കെ മിക്ക ദിവസങ്ങളിലും ഉപവസിച്ചും ചിലപ്പോൾ അപൂർവമായി ഈന്തപ്പഴങ്ങൾ ഭക്ഷിച്ചും കഴിച്ചുകൂട്ടി. അവിടെയും അന്തോനിയോസിനെ കാണുവാൻ ഭക്തന്മാർ വരുവാൻ തുടങ്ങി. അദ്ദേഹം മൂലം അനേകം അത്ഭുതങ്ങളും നടന്നുകൊണ്ടിരുന്നു. ഇങ്ങനെ വൃദ്ധനായി ഏകാന്ത ജീവിതം നയിച്ചപ്പോഴാണ് അറിയൂസിന്റെ വേദവിപരീതത്തെക്കുറിച്ച് അറിഞ്ഞത്. അങ്ങനെ അദ്ദേഹം അറിയൂസുകാർക്കെതിരെ പ്രസംഗിക്കുവാൻ വീണ്ടും അലക്സന്ത്രിയായിലെത്തി. ആ സന്ദർശനം സത്യവിശ്വാസത്തിന്റെ വലിയ വിജയമായിരുന്നു.

അന്തോനിയോസിന്റെ ഉത്തമ സുഹൃത്തായിരുന്നു വി. അത്താനാസ്യോസ്. അത്താനാസ്യോസിന്റെ പ്രവാസത്തിന്റെ നാളുകളിൽ അദ്ദേഹം അന്തോനിയോസിനെ പലപ്പോഴും സന്ദർശിച്ചിരുന്നു.

അന്തോനിയോസ് വന്ദ്യവയോധികനായിരിക്കുമ്പോഴാണ് മുമ്പു പറഞ്ഞ ദർശനപ്രകാരം തീബ്സിലെ വി. പൗലൂസിനെ കാണുന്നത്. പൗലൂസിനെ അന്വേഷിച്ച്, ദീർഘയാത്ര നടത്തി, അത്ഭുതകരമായ അടയാളങ്ങളാൽ നയിക്കപ്പെട്ട അന്തോനിയോസ്, പൗലൂസ് താമസിച്ച ഗുഹാമുഖത്തെത്തിയപ്പോൾ പെട്ടെന്നു പൗലൂസ് വാതിൽ അടച്ചു. അന്തോനിയോസ് താണുവീണു കിടന്നപേക്ഷിച്ചു: 'ഞാനാരാണെന്നും എവിടെ നിന്നു വരുന്നുവെന്നും എന്തിനു വരുന്നുവെന്നും അങ്ങേയ്ക്കറിയാം. അങ്ങയെ കാണുവാനുള്ള യോഗ്യത എനിക്കില്ലെന്നറിയാം. എങ്കിലും ഞാൻ അങ്ങയെ കാണാതെ തിരിച്ചു പോകയില്ല. അവിടുന്നു മൃഗങ്ങളെ സ്വാഗതം ചെയ്യുന്നുണ്ടല്ലോ. എങ്കിൽ എന്തുകൊണ്ടു മനുഷ്യനെ സ്വാഗതം ചെയ്യുന്നില്ല? ഞാൻ അന്വേഷിച്ചതു കണ്ടെത്തി. ഞാനിപ്പോൾ മുട്ടുകയാണ്, തുറക്കപ്പെടാൻ. എനിക്കതു സാധിച്ചില്ലെങ്കിൽ ഞാനിവിടെ മരിക്കട്ടെ. അങ്ങുതന്നെ എന്നെ സംസ്കരിക്കേണ്ടി വരും.' ഇതു കേട്ട വി. പൗലൂസ് വാതിൽ തുറന്നുകൊണ്ടു പുഞ്ചിരിച്ചിപ്രകാരം പറഞ്ഞു: 'ഇപ്രകാരമുള്ള പ്രാർത്ഥന ഭീതിപ്പെടുത്തലല്ല; ഈ കണ്ണീരിൽ കാപട്യമില്ല. എന്നാൽ മരിക്കാൻ വന്നവരെ സ്വാഗതം ചെയ്യാത്തതിൽ അത്ഭുതപ്പെടേണ്ട കാര്യമില്ലല്ലോ?' അവസാനം പൗലൂസ് മരിച്ചപ്പോൾ സംസ്കരിക്കാനുള്ള ഭാഗ്യം അന്തോനിയോസിനുണ്ടായി. പൗലൂസിൽ നിന്നു കിട്ടിയ വസ്ത്രം വിശേഷപ്പെട്ടയവസരങ്ങളിൽ അന്തോനിയോസ് ധരിക്കുമായിരുന്നു.

അന്തോനിയോസും തന്റെ മരണം ആസന്നമായപ്പോൾ സമീപത്തുള്ള സന്യാസികളെ സന്ദർശിച്ചു വിട ചോദിച്ചു. ഒരു കാര്യം പ്രത്യേകം തന്റെ ശിഷ്യരെ ഉപദേശിച്ചു. ഈജിപ്തുകാരുടെ പാരമ്പര്യപ്രകാരം തന്റെ ശരീരം ഒരിക്കലും സുഗന്ധം പൂശി സൂക്ഷിക്കരുത്, മണ്ണിൽ അടക്കം ചെയ്യണം എന്നും തന്റെ വസ്ത്രങ്ങളിൽ ചിലതു അത്താനാസ്യോസിനും സെറാപ്പിയനും നല്കണം എന്നും നിർദ്ദേശിച്ചിട്ട് അദ്ദേഹം ക്രി. വ. 356–ൽ നൂറ്റിയഞ്ചു വയസ്സുള്ളവനായി നിര്യാതനായി.

തീബ്സിലെ വി. പൗലൂസിന്റേതായി കൃതികളായിട്ടൊന്നും അറിയപ്പെടുന്നില്ല. എന്നാൽ അന്തോനിയോസിന്റെ ചില എഴുത്തുകൾ നമുക്കു ലഭിച്ചിട്ടുണ്ട്. മിക്ക എഴുത്തുകളും സന്യാസജീവിതത്തിലെ സ്ഥിരതയ്ക്കും പൂർണ്ണതയ്ക്കും ശിഷ്യരെ ആഹ്വാനം ചെയ്യുന്നവയാണ്.

ചില പുരാതന ചിത്രങ്ങളിൽ തീബ്സിലെ പൗലൂസിനെ ചിത്രീകരിക്കുന്നത് സിംഹങ്ങളുടെ സഹവാസിയായിട്ടാണ്. അന്തോനിയോസിനെക്കുറിച്ചുള്ള ചിത്രങ്ങൾ അനേകം പരീക്ഷകളുടെയിൽ, പതറാതെ നിൽക്കുന്ന പുണ്യപുരുഷനായിട്ടാണു ചിത്രീകരിക്കുന്നത്.

## 2. വി. പക്കോമിയോസ്

'സന്യാസികളുടെ പിതാവായി' അന്തോനിയോസ് അറിയപ്പെടുമെങ്കിൽ, ക്രൈസ്തവ സന്യാസാശ്രമ പ്രസ്ഥാനത്തിന്റെ പിതാവ് വി. പക്കോമിയോസാണ്. പക്കോമിയോസാണ്, സന്യാസികൾക്കു സമൂഹജീവിതത്തിന്റെ ശിക്ഷണവും കൂട്ടായ്മ ജീവിതവും പരിശീലിക്കുവാൻ ആശ്രമ സംവിധാനം ക്രമപ്പെടുത്തിയത്. അതുവരെ ഏകാന്തവാസത്തിനായിരുന്നു പ്രാധാന്യം നല്കിയിരുന്നത്.

ഈജിപ്തിന്റെ തെക്കുഭാഗത്തുള്ള എസ്നായിൽ ക്രി. വ. 290–നോടടുത്ത്, അക്രൈസ്തവ മാതാപിതാക്കളുടെ പുത്രനായി പക്കോമിയോസ് ജനിച്ചു. റോമൻ പട്ടാളത്തിൽ സേവനം അനുഷ്ഠിക്കുമ്പോൾ ചില ക്രൈസ്തവരുടെ സ്നേഹപൂർണ്ണമായ പെരുമാറ്റം അദ്ദേഹത്തിന്റെ ഹൃദയത്തെ ക്രിസ്തുവിങ്കലേക്കാകർഷിച്ചു. പട്ടാളസേവനത്തിൽ നിന്നു വിമുക്തനായപ്പോൾ ക്രിസ്തുമതത്തെക്കുറിച്ചു കൂടുതൽ പഠിക്കുകയും ഒരു ക്രിസ്ത്യാനിയായിത്തീരുകയും ചെയ്തു. അധികം താമസിയാതെ, ഒരു സന്യാസിശ്രേഷ്ഠനായിരുന്ന പാലൈമോനുമായി പരിചയപ്പെട്ടു. അദ്ദേഹത്തിന്റെ ശിഷ്യനായി. കുറേക്കാലം കഴിഞ്ഞപ്പോൾ ഗുരുവും ശിഷ്യനും കൂടി താബെന്നായിൽ ഒരു സന്യാസാശ്രമം സ്ഥാപിച്ചു. സന്യാസിമാർ ഒരു പൊതു നിയമമനുസരിച്ചു താമസിക്കുവാനുള്ള ആശ്രമങ്ങളും മഠങ്ങളും താമസിയാതെ നൈൽ നദീതീരങ്ങളിൽ രൂപംകൊണ്ടു. അവർക്കെല്ലാം പൊതുവായ ശിക്ഷണത്തിനും കൂട്ടായ പ്രവർത്തനങ്ങൾക്കും

ആരാധനയ്ക്കുമായി പക്കോമിയോസ് ചില നിയമങ്ങൾ എഴുതിയുണ്ടാക്കി. ഈ നിയമങ്ങളാണ് ആദ്യത്തെ സന്യാസ നിയമങ്ങൾ. വെവ്വേറെ ഗുഹകളിൽ കഴിയുന്ന സന്യാസിമാർ ഒന്നിച്ചുവന്ന് എപ്പോഴൊക്കെ ജോലി ചെയ്യണം, ആരാധനയ്ക്കും ഭക്ഷണത്തിനും എല്ലാ ദിവസവും എപ്പോഴൊക്കെ ഒന്നിച്ചു വരണം എന്നീ കാര്യങ്ങളൊക്കെ പക്കോമിയോസിന്റെ നിയമങ്ങളിലുൾപ്പെട്ടിരുന്നു. കൂടാതെ സന്യാസികളുടെ ആത്മീയ വളർച്ചയ്ക്കു പ്രബോധനങ്ങളും വേദഗ്രന്ഥ പഠനങ്ങളും അദ്ദേഹം ക്രമീകരിച്ചു. വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങളും ഏർപ്പെടുത്തി. പുതിയ ശിഷ്യന്മാരാകുന്നവർക്കു പരിശോധനകളും, അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം എന്നിവയിൽ പ്രത്യേക ശിക്ഷണങ്ങളും നൽകുവാൻ ക്രമീകരണം ചെയ്തു. പക്കോമിയോസിനെ സംബന്ധിച്ചു ശിഷ്യന്മാരുടെയിടയിൽ പ്രചാരത്തിലിരുന്ന ചില സംഭവകഥകളിൽ അദ്ദേഹം എങ്ങനെ ഭക്തിയിലും ജോലിയിലും അഹങ്കരിക്കുന്നവരെ താഴ്മ പഠിപ്പിച്ചു എന്നു വ്യക്തമാക്കുന്നു. ഒരിക്കൽ കൂടുതൽ ഉപവസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നുവെന്നു അഹങ്കരിച്ച ഒരു സന്യാസിയോടു പക്കോമിയോസ് പറഞ്ഞു. 'നിങ്ങൾ ഏതാനും ദിവസത്തേക്കു പതിവായി ഭക്ഷണശാലയിൽ വന്നു ഭക്ഷണം കഴിച്ചുകൊള്ളണം. പള്ളിയിൽ വച്ചല്ലാതെ പ്രാർത്ഥിക്കുകയും അരുത്.' മറ്റുള്ളവരേക്കാൾ കൂടുതലായി അദ്ധ്വാനിക്കുന്നു എന്നഹങ്കരിച്ച ഒരു സന്യാസി, ഒരു പായ് നെയ്തെടുക്കേണ്ടതിനു പകരം രണ്ടു പായ് നെയ്തു തന്റെ മുറിയുടെ വാതിൽക്കൽ കെട്ടിത്തൂക്കി. പക്കോമിയോസ് അയാളോടു പറഞ്ഞു. 'ഈ പായ ചുമന്നുകൊണ്ടു പള്ളിയിലും, ഭക്ഷണശാലയിലും വരുക. അപ്പോൾ എല്ലാവരും മനസ്സിലാക്കും നീ വലിയ അദ്ധ്വാനിയാണെന്ന്.' പക്കോമിയോസ് ഉദ്ദേശിച്ച അർത്ഥം അയാൾക്കു മനസ്സിലായി. ക്രി. വ. 346-ൽ പക്കോമിയോസ് ദിവംഗതനായി.

പക്കോമിയോസ് എഴുതിയ സന്യാസനിയമങ്ങളാണു പാശ്ചാത്യ പൗരസ്ത്യ ദേശങ്ങളിലിന്നും പ്രചാരത്തിലിരിക്കുന്ന ആശ്രമനിയമങ്ങളുടെ അടിസ്ഥാനം. വി. ബസേലിയോസ് രചിച്ച നിയമങ്ങൾക്കും മൂലരൂപം പക്കോമിയോസിന്റേതു തന്നെയാണ്.

### 3. വി. മക്കാറിയോസ്

ഈജിപ്തിലെ സന്യാസ സമൂഹങ്ങളിൽ പ്രഖ്യാതമായ സെറ്റിസ് സമൂഹത്തിന്റെ ദിവ്യജ്യോതിസായിരുന്നു വി. മക്കാറിയോസ്. വാർധക്യത്തിലും അദ്ദേഹത്തിൽ വിളങ്ങിയിരുന്ന ബുദ്ധികൂർമ്മതയും വിവേകവും ഉത്സാഹവും കാരണം, 'വൃദ്ധനായ യുവാവ്' എന്നായിരുന്നദ്ദേഹം വിളിക്കപ്പെട്ടിരുന്നത്.

ക്രി. വ. 300–നോടടുത്ത് ഒരു ഗ്രാമത്തിൽ ജനിച്ച മക്കാറിയോസ് മുപ്പതാമത്തെ വയസ്സിൽ സെറ്റിസിലെ മരുഭൂമിയിലേയ്ക്ക് ഒരു ഏകാന്ത സന്യാസിയായി കടന്നുചെന്നു. അമ്മോൺ ആരംഭിച്ച സെറ്റിസ് സന്യാസ സമൂഹവുമായുള്ള ബന്ധത്തിൽ പിന്നീട് അവരുടെ ആത്മീയഗുരുവും നേതാവുമായി മക്കാറിയോസ് അംഗീകരിക്കപ്പെട്ടു. ആ മുഖത്തെ ദിവ്യ ചൈതന്യവും അതുല്യമായ പുണ്യപരിശീലനവും അനേകരെ അദ്ദേഹത്തിങ്കലേക്കാകർഷിച്ചു. നാല്പതാമത്തെ വയസ്സോടെ മക്കാറിയോസിൽ ദിവ്യശക്തികൾ വെളിപ്പെട്ടു. രോഗികളെ പ്രാർത്ഥിച്ചു സുഖപ്പെടുത്തി. ഭാവിയെക്കുറിച്ചു പലർക്കും ഫലപ്രദമായ നിർദ്ദേശങ്ങൾ നല്കി. താമസിയാതെ ഒരു വൈദികനായിത്തീർന്ന മക്കാറിയോസ് ഒരുജ്വല പ്രസംഗകനായിട്ടും പ്രസിദ്ധനായി. നിട്രിയൻ പർവതങ്ങളിലെ സന്യാസികൾ പലപ്പോഴും അദ്ദേഹത്തെ വിളിച്ചു പ്രഭാഷണങ്ങൾ കേൾക്കുമായിരുന്നു. വി. അന്തോനിയോസിന്റെ സമകാലീനനായിരുന്ന മക്കാറിയോസ് പലപ്പോഴും അന്തോനിയോസിന്റെ അടുക്കൽ പോകാറുണ്ടായിരുന്നു. അറിയൂസുകാരുടെ ചിന്താഗതിയ്ക്കെതിലെ ശക്തമായി പ്രസംഗിക്കുകയും പ്രവർത്തിക്കുകയും ചെയ്തതിനാൽ അദ്ദേഹം നാടുകടത്തപ്പെട്ടു. അധികം താമസിയാതെ തിരിച്ചുവന്ന മക്കാറിയോസ് തന്റെ സ്വന്തം സന്യാസസമൂഹത്തിൽ വച്ച് തൊണ്ണൂറാമത്തെ വയസ്സിൽ ദിവംഗതനായി.

വി. മക്കാറിയോസിന്റെ 'ആത്മീയ പ്രഭാഷണങ്ങൾ' പ്രസിദ്ധങ്ങളാണ്. മറ്റു സന്യാസികളുമായുള്ള സമ്പർക്കത്തിനിടയിൽ മക്കാറിയോസ് പറഞ്ഞ സാരോപദേശങ്ങളും ശ്രദ്ധേയമാണ്. അതിലൊന്നിപ്രകാരമാണ്: ഒരു സ്ത്രീയെ ആരോ ക്ഷുദ്രപ്രയോഗം നടത്തി പെൺകുതിരയാക്കിയെന്നു ചിലർ അദ്ദേഹത്തോടു പറഞ്ഞു. അതിനുത്തരമായി മക്കാറിയോസ് പറഞ്ഞു: "കുഴപ്പം പറ്റിയത് നിങ്ങൾക്കാണ്; നിങ്ങളുടെ കണ്ണ് ആരോ കൺകെട്ടു വിദ്യയ്ക്കു വിധേയമാക്കിയിരിക്കുകയാണ്. പാപാവസ്ഥയിൽ ഇരിക്കുന്നവർക്ക് ഇങ്ങനെ സംഭവിക്കും." സ്ത്രീയോടു തിരിഞ്ഞു മക്കാറിയോസ് പറഞ്ഞു: 'നീ മുഖാന്തരം ഇങ്ങനെ സംഭവിച്ചതു നിന്റെയും പാപം കൊണ്ടാണ്. നീ ആരാധനാനുഭവത്തിൽ നിന്ന കന്നു നിൽക്കുന്നതിനാൽ നീ ഇതിനു മുഖാന്തരമായിത്തീർന്നു. വി. കുർബാനാനുഭവം നിരന്തരമായി ഉണ്ടായിരുന്നുവെങ്കിൽ ഇതു സംഭവിക്കയില്ലായിരുന്നു."

### 4. വി. അപ്രേം

സുറിയാനി സന്യാസ പാരമ്പര്യത്തിലെ മഹാനായ നേതാവാണു ആത്മീയ കവിയും, വേദശാസ്ത്രജ്ഞനും, മല്പാനുമായ വി. അപ്രേം. 'പരിശുദ്ധാത്മാവിന്റെ വീണ' എന്നാണദ്ദേഹം വിശേഷിപ്പിക്കപ്പെടുന്നത്.

പുരാതന റോമാസാമ്രാജ്യത്തിലെ നിസിബിസ് നഗരത്തിൽ ക്രി. വ. 306–ാം ആണ്ടിനോടടുത്ത് അദ്ദേഹം ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് അപ്പോളോ ദേവന്റെ പുരോഹിതനായിരുന്നു. ബാലനായ അപ്രേം ക്രിസ്ത്യാനികളുമായി സമ്പർക്കത്തിലാണെന്നു മനസ്സിലാക്കിയ പിതാവ് അപ്രേമിനെ വീട്ടിൽ നിന്നടിച്ചോടിച്ചു. നിസിബിസിലെ മെത്രാനായിരുന്ന യാക്കോബിന്റെയടുക്കൽ ആശ്രയം കണ്ടെത്തിയ അപ്രേം സ്നാനം സ്വീകരിച്ച് അദ്ദേഹത്തിന്റെ പരിലാളനയിൽ വളർന്നു. വേദഗ്രന്ഥങ്ങൾ പഠിക്കുന്നതിലും, പുണ്യപരിശീലനത്തിലും പ്രത്യേകം താത്പര്യം കാണിച്ച അപ്രേമിനെ ഒരു ശെമ്മാശനാക്കി മെത്രാനായ യാക്കോബ് തന്റെ സെക്രട്ടറിയായി നിയമിച്ചു. നിഖ്യാ സുന്നഹദോസിൽ അങ്ങനെ അപ്രേമും, യാക്കോബിന്റെ സെക്രട്ടറിയായി സംബന്ധിച്ചു. പിന്നീട് നിസിബിസ് പാഠശാലയിലെ മുഖ്യ ഗുരുവായി അപ്രേം നിയമിക്കപ്പെട്ടു. അവിടെ അദ്ധ്യാപകനായിരിക്കുമ്പോൾത്തന്നെ ഒരു സന്യാസിയുടെ കഠിനവും കർക്കശവുമായ ജീവിതശൈലി അദ്ദേഹം സ്വീകരിച്ചു. പിന്നീട് ഏകാന്തസന്യാസ ജീവിതത്തിന്റെ ഉത്തമമാതൃകയായി അദ്ദേഹം പ്രശോഭിച്ചു. തികച്ചും ലളിതമായ ഭക്ഷണക്രമവും വസ്ത്രധാരണശൈലിയുമായിരുന്നു അദ്ദേഹത്തിന്റേത്. ഏകാന്തസന്യാസത്തിനിടയിലും തന്റെ ചുറ്റുമുള്ള സമൂഹത്തിന്റെ പ്രശ്നങ്ങൾ മനസ്സിലാക്കുവാനും ചെയ്യേണ്ടതു ചെയ്യാനും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ദൈവദത്തമായി സുന്ദരമായ ഒരു ഭാഷാശൈലിയും, ഒരു കവിയുടെ ഭാവനാസമ്പത്തും ഒരു ഗായകന്റെ രാഗമാധുരിയും ആത്മീയാനുഭവത്തിന്റെ ആർജവത്വവും വേദശാസ്ത്രജ്ഞാനത്തിന്റെ ആഴമായ വിശകലനശേഷിയും അദ്ദേഹത്തിൽ സുന്ദരമായി സമ്മേളിച്ചു. അതിന്റെ ഫലമായി അദ്ദേഹത്തിൽ നിന്നു സ്വതന്ത്രവും സമ്പുഷ്ടവുമായ സാഹിത്യ സൃഷ്ടികൾ പുറപ്പെട്ടു.

അപ്രേമിന്റെ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട രണ്ടു സംഭവങ്ങളായിരുന്നു പേർഷ്യക്കാരുടെ ആക്രമണവും, എഡേസായിലേയ്ക്കുള്ള കുടിയേറ്റവും. നിസിബിസിനെ ആദ്യത്തെ പ്രാവശ്യം പേർഷ്യക്കാർ ആക്രമിക്കാൻ ഒരുങ്ങിയപ്പോൾ അപ്രേമിന്റെ നേതൃത്വത്തിൽ നിസിബിസുകാർ പ്രാർത്ഥിച്ചു. അത്ഭുതകരമായി പേർഷ്യക്കാർ പിൻവാങ്ങേണ്ടി വന്നു. എന്നാൽ രണ്ടാം പ്രാവശ്യം പേർഷ്യക്കാർ ആക്രമിച്ചപ്പോൾ ജീവരക്ഷയ്ക്കായി നിസിബിസുകാർ എഡേസായിലേയ്ക്കു കുടിയേറിപ്പാർത്തു. ആ യാത്രയിലും പിന്നീട് എഡേസായിൽ ജീവിതം ക്രമീകരിക്കുന്നതിലും അപ്രേം ആയിരുന്നു അവരുടെ നായകൻ. കൂടാതെ നിസിബിസിലെ പാഠശാല അദ്ദേഹം എഡേസായിൽ മാറ്റിസ്ഥാപിക്കുകയും ചെയ്തു.

വി. അപ്രേമിനും വി. ബസേലിയോസിനും പരസ്പരം വലിയ ബഹുമാനമുണ്ടായിരുന്നു (അവർ തമ്മിൽ കണ്ടുമുട്ടിയ കഥ പ്രസിദ്ധമാണല്ലോ). വാർദ്ധക്യകാലത്ത്, എഡേസാ നഗരത്തിനു വെളിയിൽ ഒരു ഗുഹയിൽ ഏകാന്തധ്യാനം നടത്തുന്ന അവസരത്തിലാണ് എഡേസാ മുഴുവൻ കുഴച്ചുമറിച്ച ക്ഷാമവും പകർച്ചവ്യാധിയും പിടിപ്പെട്ടത്. അപ്രേം തന്റെ ഗുഹയ്ക്കുള്ളിൽ നിന്നു പുറത്തുവന്ന്, രക്ഷാപ്രവർത്തനങ്ങൾക്ക് 'ഓടി നടന്നു' നേതൃത്വം കൊടുത്തു. മരണാസന്നനായ അപ്രേം തന്റെ ശിഷ്യർക്കു നൽകിയ അന്ത്യശാസനം ഇങ്ങനെയായിരുന്നു: "പ്രശംസിച്ചുകൊണ്ടുള്ള പ്രസംഗങ്ങളോ, പുകഴ്ത്തിപ്പാടുന്ന കീർത്തനങ്ങളോ, സമ്പന്നതയുടെ ശവസംസ്ക്കാരമോ എനിക്കു നിങ്ങൾ നല്കരുത്. എന്റെ സ്മാരകങ്ങൾ ഉണ്ടാക്കരുത്; 'എന്റെ ശേഷിപ്പുകൾ' സൂക്ഷിക്കരുത്. ഞാൻ പാപിയാണ്..." 373-ാം ആണ്ടിൽ അപ്രേം എഡേസായിൽ വച്ചു നിര്യാതനായി.

അപ്രേമിന്റെ കൃതികളിൽ, വേദപുസ്തക സംബന്ധമായും വേദശാസ്ത്രപരമായും, സന്യാസജീവിതത്തോടു ബന്ധപ്പെട്ടും ഉള്ള അനേകം ഗദ്യപദ്യങ്ങളുണ്ട്. സുറിയാനി ഭാഷയിലെ അമൂല്യ നിക്ഷേപങ്ങളാണവ. അദ്ദേഹത്തിന്റെ പല പ്രാർത്ഥനകളും കീർത്തനങ്ങളും ആരാധനയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ദനഹാ പെരുന്നാളിനെ സംബന്ധിച്ചുള്ള കീർത്തനങ്ങളിലൊന്നിൽ വേദശാസ്ത്രപരമായ ഒരു സംഗതി സംഗീതമാധുര്യത്തോടെ വ്യക്തമാക്കുന്നതിങ്ങനെയാണ്:

'നല്ലവനായ ദൈവം രണ്ടു കാര്യം ശ്രദ്ധിക്കുന്നു.
വല്ലഭനായ അവൻ നമ്മുടെ സ്വാതന്ത്ര്യം നിഷേധിക്കുന്നില്ല;
വല്ലവിധേനയും നാമതിനെ വികലമാക്കുവാനും അനുവദിക്കുന്നില്ല.
അവനതിനെ നിഷേധിച്ചിരുന്നെങ്കിൽ നമ്മുടെ സ്വാതന്ത്ര്യം
ദുർബലമാകുമായിരുന്നു.
അവനതിനെ ഗണ്യമാക്കാതിരുന്നെങ്കിൽ അവന്റെ സഹായം നമുക്കു
നഷ്ടമാകുമായിരുന്നു.

## 5. വി. എപ്പിഫാനിയോസ്

പാലസ്തീനിയൻ സന്യാസപ്രസ്ഥാനത്തിന്റെ സമുന്നത നേതാവാണ് പിൽക്കാലത്ത് കുപ്രോസ് ദ്വീപിലെ മെത്രാപ്പോലീത്തായായിത്തീർന്ന എപ്പിഫാനിയോസ്. സന്യാസ മണ്ഡലത്തിൽ തിളങ്ങി നിന്നതുപോലെ, സഭാഭരണത്തിലും വേദശാസ്ത്ര ചിന്തയിലും അദ്ദേഹത്തിനു ശോഭിക്കുവാൻ കഴിഞ്ഞില്ല എന്നുള്ളത് ഒരു പരമാർത്ഥമാണ്.

ക്രി. വ. 315-ൽ പാലസ്തീനിലെ എല്യൂത്തെറോപ്പോലീസിനടുത്ത് എപ്പിഫാനിയോസ് ജനിച്ചു. മാതാപിതാക്കൾ ക്രൈസ്തവരായിരുന്നിരിക്കാനാണു സാധ്യത. ചെറുപ്പത്തിൽതന്നെ ഗ്രീക്ക്, എബ്രായ, സുറിയാനി,

കോപ്റ്റിക്, ലത്തീൻ ഭാഷകൾ പഠിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു. സന്യാസപ്രസ്ഥാനത്തോടു വലിയ താത്പര്യം തോന്നിയതുകൊണ്ട് ഈജിപ്തിലെ സന്യാസികളെ സന്ദർശിക്കുവാനും പ്രസ്ഥാനത്തെ അടുത്തറിയുവാനും അദ്ദേഹം ഒരു തീർത്ഥയാത്ര നടത്തി. അവിടെനിന്നു തിരിച്ചെത്തി തന്റെ ജന്മനാടിനടുത്തുതന്നെ ഒരു സന്യാസാശ്രമം സ്ഥാപിച്ചു. അവിടെ ഗുരുവും പിതാവുമായി നീണ്ട മുപ്പതു വർഷക്കാലം താമസിച്ചു. അദ്ദേഹത്തിന്റെ വിശുദ്ധ ജീവിതം അനേകരെ ആകർഷിച്ചു. അങ്ങനെ സൈപ്രസിലെ മെത്രാന്മാരെല്ലാം കൂടി ചേർന്നു തങ്ങളുടെ മെത്രാപ്പോലീത്തായായി എപ്പിഫാനിയോസിനെ തെരഞ്ഞെടുത്തു. പഴയ സലമിസ് അന്നു കോൺസ്റ്റാൻഷ്യ എന്ന റോമൻ മെത്രാപ്പോലീസ് ആയിട്ടറിയപ്പെട്ടിരുന്നു. അങ്ങനെ കോൺസ്റ്റാൻഷ്യ, അഥവാ സലമിസിലെ, മെത്രാനായി എപ്പിഫാനിയോസ് അഭിഷേകം ചെയ്യപ്പെട്ടു. അത്ര ആഴത്തിൽ വേദശാസ്ത്രം ചിന്തിക്കുവാൻ കഴിവില്ലായിരുന്ന, ഭക്തനായ എപ്പിഫാനിയോസിന് തോന്നിയത് ഒരിജൻ എഴുതിയതെല്ലാം അബദ്ധമാണെന്നാണ്. ഈ തോന്നൽ ഒരു വലിയ ആപത്തിൽ അദ്ദേഹത്തെ കൊണ്ടുചെന്നെത്തിച്ചു. ഒന്നാമതു സഭയിൽ ഭിന്നത ഉണ്ടാക്കി. രണ്ടാമതു ചില വ്യക്തിവൈരാഗ്യങ്ങൾക്കിടയിലെ ഒരുപകരണമായി അദ്ദേഹം ഉപയോഗിക്കപ്പെട്ടു. ഒരു യാത്രാമധ്യേ ക്രി. വ. 403-ൽ അദ്ദേഹം നിര്യാതനായി. എപ്പിഫാനിയോസിന്റെ കൃതികളിൽ ഏറ്റവും പ്രധാനപ്പെട്ടത് 'നങ്കൂരമുറപ്പിച്ച മനുഷ്യൻ', 'വൈദ്യചഷകം' (Panarion) അബദ്ധോപദേശങ്ങളാകുന്ന സർപ്പങ്ങൾ കടിച്ചവരെ ചികിത്സിക്കുവാനാണ്.

### അഭ്യാസങ്ങൾ

1. വി. അന്തോനിയോസിന്റെയും വി. പക്കോമിയോസിന്റെയും സംഭാവനകൾ തമ്മിൽ താരതമ്യപ്പെടുത്തുക.
2. വി. മക്കാറിയോസിന്റെയും വി. എപ്പിഫാനിയോസിന്റെയും ജീവിത സന്ദേശമെന്ത്?
3. 'വി. അപ്രേം ബഹുമുഖ പ്രതിഭയുള്ള സന്യാസിയായിരുന്നു' - വിശദീകരിക്കുക.

## പാഠം 2

# ചില സന്യാസ നേതാക്കൾ – ഭാഗം 2

❑ വി. ബസേലിയോസ്: ജീവിതവും കൃതികളും ❑ ബസേലിയോസിന്റെ സാമൂഹ്യപ്രവർത്തനങ്ങൾ ❑ വി. മക്രീനയും ക്രൈസ്തവ-സന്യാസിനി പ്രസ്ഥാനവും

### 1. വി. ബസേലിയോസ്: ജീവിതവും കൃതികളും

തീബ്സിലെ വി. പൗലൂസും, വി. അന്തോനിയോസും, വി. പക്കോമിയോസും, വി. മക്കാറിയോസും ഈജിപ്ഷ്യൻ സഭാപാരമ്പര്യത്തിന്റെയും, വി. അപ്രേം സുറിയാനി സഭാപാരമ്പര്യത്തിന്റെയും, വി. എപ്പിഫാനിയോസ് പാലസ്തീനിയൻ സഭാപാരമ്പര്യത്തിന്റെയും, സന്യാസപിതാക്കളാണെങ്കിൽ മഹാനായ വി. ബസേലിയോസ് പൗരസ്ത്യ (ഗ്രീക്ക്) സഭാപാരമ്പര്യത്തിന്റെ ആദ്യ സന്യാസപിതാവാണ്. മൂന്നു കപ്പദോക്യൻ പിതാക്കന്മാരിൽ കാരണവനും, 'രണ്ടാമത്തെ അത്താനാസ്യോസ്' എന്നു വിളിക്കപ്പെടുന്നവനുമായ 'വലിയ മാർ ബസേലിയോസ്' സന്യാസ പ്രസ്ഥാനത്തിൽ മാത്രമല്ല, സഭാഭരണരംഗത്തും, വേദശാസ്ത്രചിന്തയിലും തന്റെ വ്യക്തിപ്രഭാവം തെളിയിച്ചയാളാണ്.

കപ്പദോക്യയിൽ കൈസറിയ പ്രദേശത്തുള്ള സമ്പന്നമായ ഒരു പുരാതന ക്രൈസ്തവ കുടുംബത്തിൽ ക്രി. വ. 330–നോടടുത്തു ബസേലിയോസ് ജനിച്ചു. പിതാവായ ബസേലിയോസ് കപ്പദോക്യ മുഴുവൻ അറിയപ്പെട്ട പണ്ഡിതനും പ്രഗത്ഭനുമായ ഒരു സാഹിത്യകാരനായിരുന്നു. ഭക്തിയും വിവേകവും നിറഞ്ഞ ഒരു വീട്ടമ്മയായിരുന്നു മാതാവായ എമ്മിലിയ. ബസേലിയോസിനു സഹോദരങ്ങളായി ഒമ്പതു പേർ കൂടി ഉണ്ടായി. പരമ ഭക്തയായ വല്ല്യമ്മ മക്രീനയുടെ പ്രത്യേക പരിലാളനയിൽ വളർന്നുവന്ന കുട്ടികൾ ചെറുപ്പത്തിൽതന്നെ വിശ്വാസത്തിലും ഭക്തിയിലും മുന്നിട്ടുനിന്നു. ആ പരിശീലനമായിരിക്കണം അവരിൽ നാലു പേർ പിൽക്കാലത്തു ദൈവവേലയ്ക്ക് തങ്ങളുടെ ജീവിതം സമർപ്പിക്കുവാൻ പ്രധാന കാരണമായത്. മൂന്നുപേർ മെത്രാന്മാരായി; ബസേലിയോസ് കൈസറിയായിലും, ഗ്രീഗോറിയോസ് നിസായിലും, പത്രോസ് സെബസ്തിയിലും, മൂത്ത സഹോദരിയായ മക്രീന സന്യാസിനിയായിട്ടു സ്ത്രീകളുടെ സന്യാസിനീമഠം സ്ഥാപിച്ചു.

ബസേലിയോസിന്റെ വിദ്യാഭ്യാസം നടന്നത് ജന്മനാടായ കൈസറിയായിലും കുസ്തന്തീനോപ്പോലിസീലും, അഥേനയിലും ആയിരുന്നു. അഥേനയിൽ വച്ച് അദ്ദേഹത്തിന് കൂട്ടാളിയും തുണയും ആയിരുന്നു പിന്നീട് നാസിയാൻസിലെ മെത്രാനാകുന്ന ഗ്രിഗോറിയോസ്. നേരത്തെ

തന്നെ അഥേനയിലെത്തി വിദ്യാഭ്യാസം ആരംഭിച്ചിരുന്ന ഗ്രിഗോറിയോസാണ് തന്റെ ബാല്യകാല സുഹൃത്തായ ബസേലിയോസിനെ മുതിർന്ന വിദ്യാർത്ഥികളുടെ 'റാഗിംഗിൽ' നിന്നു രക്ഷപ്പെടുത്തിയത്. അഥേനയിലെ വിദ്യാഭ്യാസാനന്തരം 356-ാം ആണ്ടോടെ സ്വദേശത്ത് തിരിച്ചെത്തിയ ബസേലിയോസ് ഒരു ഭാഷാദ്ധ്യാപകനായി ജോലി ചെയ്തു. എന്നാൽ ഹൃദയത്തിന്റെ അടിത്തട്ടിൽ തന്റെ ആത്മാവ് മറ്റെന്തിനോ വേണ്ടി കൂടുതൽ ദാഹിക്കുന്നതായി അദ്ദേഹത്തിന് മനസ്സിലായി. വല്ലപ്പോഴും കുടുംബം വക അന്നൈസിയിലുള്ള പുരയിടത്തിലെത്തി ഏകാന്തതയിൽ താമസിക്കുമ്പോഴായിരുന്നു അദ്ദേഹത്തിന് അല്പം ആശ്വാസം ലഭിച്ചിരുന്നത്. അന്നൈസിയിൽതന്നെ അദ്ദേഹത്തിന്റെ സഹോദരി മക്രീന കന്യകമാരുടെ ഒരു സാമൂഹ്യജീവിത സംവിധാനം ആരംഭിച്ചിരുന്നു. സഹോദരി മക്രീനയുടെ പ്രേരണയും മൂലമാകണം ബസേലിയോസ് ഒരു തീരുമാനമെടുത്തു. മുഴുവൻ സമയവും ദൈവികകാര്യങ്ങൾക്കുവേണ്ടി സമർപ്പിക്കണമെന്ന്. അതുവരെ മാമോദീസാ സ്വീകരിക്കാതിരുന്ന ബസേലിയോസ് അതു സ്വീകരിച്ച് ഈജിപ്തിലെയും സിറിയായിലെയും പാലസ്തീനിലെയും സന്യാസാശ്രമങ്ങൾ സന്ദർശിച്ചു. അവിടെനിന്നു തിരിച്ചെത്തി തന്റെ വസ്തുവകകൾ വിറ്റു ദരിദ്രർക്ക് കൊടുത്തിട്ട്, അന്നൈസിയ്ക്കെതിർവശത്തായി ഐറിസ് നദിക്കരയിൽ അദ്ദേഹം തന്റെ ആശ്രമം സ്ഥാപിച്ചു. അനുഗൃഹീതമായ ഒരു ഭൂപ്രദേശമായിരുന്നു അത്. ബസേലിയോസിന്റെ മാതൃക പിൻപറ്റി അനേകംപേർ ആ ആശ്രത്തിലെത്തി സന്യാസജീവിതം വരിച്ചു. ധാരാളം ശിഷ്യന്മാർ തനിക്കുണ്ടായപ്പോൾ ബസേലിയോസ് അവർക്കായി ചില നിയമങ്ങൾ എഴുതിയുണ്ടാക്കി. തന്റെ ആത്മസുഹൃത്തായ ഗ്രിഗോറിയോസിനെ അദ്ദേഹം ആശ്രമത്തിലേക്ക് വിളിച്ചു. അദ്ദേഹം എത്തി കുറേക്കാലം അവിടെ താമസിച്ചപ്പോഴാണ്, രണ്ടുപേരും കൂടി ഒരിജന്റെ ആത്മീയ പ്രബോധനങ്ങളെ 'ഫിലോകാലിയ' എന്ന പേരിൽ ക്രോഡീകരിച്ചത്. കൂടാതെ സന്യാസനിയമങ്ങൾ പരിഷ്ക്കരിച്ച് വിപുലീകരിക്കുന്നതിനും അവർ രണ്ടുപേരും ഒന്നിച്ചു ശ്രമിച്ചു. അങ്ങനെ സന്യാസജീവിതത്തിന്റെ ആദ്യത്തെ അഞ്ചു വർഷം ജീവിതത്തിലെ ഒരു സന്തോഷ കാലഘട്ടമായിരുന്നു.

ബസേലിയോസിനെക്കുറിച്ചു കേട്ട കൈസറിയായിലെ യൂസേബിയോസ് മെത്രാൻ (സഭാചരിത്രകാരനായ യൂസേബിയോസല്ല) അദ്ദേഹത്തെ തന്റെ സഹായിയായിട്ടു വിളിച്ചു. ബസേലിയോസ് അനുസരിച്ചു. ഒരു വൈദികനാക്കി അദ്ദേഹത്തെ യൂസേബിയോസ് ഭദ്രാസനകാര്യങ്ങളിൽ ചുമതലക്കാരനാക്കി. ആശ്രമം വിട്ടു ഭദ്രാസനകേന്ദ്രത്തിലേക്കു പോയ ബസേലിയോസിനെ, സ്നേഹിതനായ ഗ്രിഗോറിയോസ് കണക്കിനു കളിയാക്കി. ഏതായാലും ബസേലിയോസ് അധികം താമസി

യാതെ തന്റെ ആശ്രമത്തിലേക്കു തന്നെ മടങ്ങിവന്നു. യൂസേബിയോസ് ഉടൻതന്നെ ബസേലിയോസിനെ തിരിച്ചു വിളിക്കേണ്ടി വന്നു. യൂസേബിയോസ് മെത്രാൻ ദിവംഗതനായതോടെ, പിൻഗാമിയായിട്ട് ബസേലിയോസ് തന്നെ തിരഞ്ഞെടുക്കപ്പെട്ടു. അങ്ങനെ കൈസറിയായുടെയും, പൊന്തൊസിന്റെ മുഴുവന്റെയും മെത്രാപ്പോലീത്തായായി ബസേലിയോസ് ഭരണമേറ്റു. അന്നു കൈസറിയായിലെ മെത്രാപ്പോലീത്തായുടെ കീഴിൽ ഏകദേശം അമ്പതു ചെറിയ മെത്രാസനങ്ങൾ ഉണ്ടായിരുന്നു. സഭയുടെ ഭരണനിർവഹണത്തിൽ അദ്ദേഹം ഊന്നൽ കൊടുത്ത രണ്ടു കാര്യങ്ങൾ, സത്യവിശ്വാസസംരക്ഷണവും സാമൂഹ്യപ്രവർത്തനങ്ങളും ആയിരുന്നു. അറിയൂസ്യ വേദവിപരീതത്തിനെതിരായും അതിന്റെ സ്വാധീനത്താൽ നടന്ന രാഷ്ട്രീയ ഇടപെടലുകൾക്കെതിരായും അറിയൂസിന്റെ ചിന്തയുടെ തുടർച്ചയായി വന്ന മക്കദോന്യസിന്റെ പാഷാണ്ഡതയ്ക്കെതിരായും ബസേലിയോസ് പോരാടി. ഒരിക്കൽ അറിയൂസ് വിശ്വാസത്തിലേക്കു ബസേലിയോസിനെ സാമദാന ഭേദദണ്ഡങ്ങൾ കൊണ്ട് പ്രേരിപ്പിക്കുവാൻ ചക്രവർത്തിയായ വാലൻസ് അയച്ച ഉദ്യോഗസ്ഥനോട് അദ്ദേഹം ഇപ്രകാരം പറഞ്ഞതായി നാസിയാൻസിലെ ഗ്രിഗോറിയോസ് ഉദ്ധരിക്കുന്നു:

> 'ഒന്നും സ്വന്തമായിട്ടില്ലാത്തവന്റെ വസ്തുവകകൾ കണ്ടുകെട്ടിയാൽ അവനൊന്നും നഷ്ടപ്പെടാനില്ല. ഏതാനും ഗ്രന്ഥങ്ങളും ഒരു കീറിപ്പറിഞ്ഞ കുപ്പായവുമല്ലാതെ എനിക്കൊന്നുമില്ല. നാടുകടത്തുമെന്നു പറഞ്ഞാലും എനിയ്ക്കൊന്നുമില്ല. കാരണം എനിക്ക് എല്ലായിടവും ഒരുപോലെ മാത്രമേ തോന്നുന്നുള്ളു. എന്റെ സ്വന്തം നാടു മാത്രമല്ല, എന്നെ നാടുകടത്തുന്നിടവുമെല്ലാം എന്റെ സ്വന്തമാണ്. കാരണം ഈ ഭൂമി മുഴുവൻ ദൈവത്തിന്റേതാണ്. അതിലെ ഒരു തൽക്കാല താമസക്കാരൻ മാത്രമാണ് ഞാൻ. പീഡനങ്ങളും എനിക്കൊരു ദോഷവും വരുത്തുന്നില്ല. എന്റെ ശരീരവും എനിക്ക് സ്വന്തമായിട്ടുള്ളതല്ല. ... മരണം എന്നെ എന്റെ കർത്താവിനോടു കൂടുതൽ അടുപ്പിക്കുന്നു. അത് എനിക്ക് തരുന്നതു മൂലം നിങ്ങൾ എന്നോടു ദയ കാട്ടുകയാണ്. ...' (പ്രഭാഷണങ്ങൾ 43, 49).

അറിയൂസിന്റെ വിശ്വാസവിപരീതത്തിന്റെ തുടർച്ചയായി പരിശുദ്ധാത്മാവിന്റെ ദൈവത്വത്തെ നിഷേധിച്ചവർക്കെതിരെയും അദ്ദേഹം പ്രസംഗിക്കുകയും എഴുതുകയും ചെയ്തു. ചില അധികാര വടംവലികൾ ഉണ്ടായപ്പോൾ പ്രശ്നം നിറഞ്ഞ ഒരു അതിർത്തി ഭദ്രാസനത്തിന്റെ (സാസിമ) മെത്രാനായി നാസിയാൻസിലെ ഗ്രിഗോറിയോസിനെ ബസേലിയോസ് നിയമിച്ചത് ബസേലിയോസും ഗ്രിഗോറിയോസും തമ്മിൽത്തന്നെ ധാരണപ്പിശകുകൾ ഉണ്ടാക്കി.

പ്രശ്നസങ്കീർണ്ണമായ ഒരു കാലഘട്ടം മുഴുവൻ തന്റെ അജപാലന ദൗത്യം നിർവഹിച്ചിട്ട് 379 ജനുവരി ഒന്നാം തീയതി മഹാനായ ബസേലിയോസ് ദിവംഗതനായി.

ബസേലിയോസിന്റെ കൃതികളെ വിശ്വാസ സമർത്ഥനപരം, വേദപുസ്തകപരം, സന്യാസ ജീവിതവുമായി ബന്ധപ്പെട്ടത്, വ്യക്തിപരമായ കത്തുകൾ എന്നിങ്ങനെ തരംതിരിക്കാം. വിശ്വാസ സംബന്ധമായ കൃതികളിൽ, ഏവുനോമിയോസിനെതിരെ, പരിശുദ്ധാത്മാവിനെക്കുറിച്ച് എന്നിവയാണ് പ്രധാനം. രണ്ടിലും അറിയൂസിന്റെയും പിൻഗാമികളുടെയും ഉപദേശങ്ങളെ സമർത്ഥമായി ഖണ്ഡിച്ച് സത്യവിശ്വാസം സ്ഥാപിക്കുകയാണ് ചെയ്യുന്നത്. പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള പ്രബന്ധത്തിൽ സാന്ദർഭികമായി ഇങ്ങനെ പറയുന്നു:

> 'നാമെല്ലാം കിഴക്കോട്ട് അഭിമുഖമായി പ്രാർത്ഥിക്കുന്നു. കിഴക്കു ദൈവം സ്ഥാപിച്ച പറുദീസയാകുന്ന നമ്മുടെ പഴയ രാജ്യത്തിലേയ്ക്കാണ് നാമപ്പോൾ നോക്കുന്നത് എന്നറിയാവുന്നവർ ചുരുക്കമാണ്. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം നാം നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നുവെങ്കിലും എന്തുകൊണ്ട് എന്ന് എല്ലാവർക്കും അറിവില്ല. പുനരുത്ഥാന ദിവസം എഴുന്നേറ്റു നിന്നുകൊണ്ട് പ്രാർത്ഥിക്കുമ്പോൾ ഉയിർത്തെഴുന്നേല്പിന്റെ കൃപകളെക്കുറിച്ച് നാം നമ്മെത്തന്നെ ഓർപ്പിക്കുകയാണ്' (27, 66, 29, 30).

സമൂഹത്തിലെ അഴിമതിക്കാർക്കെതിരെ ഒരിക്കൽ അദ്ദേഹം ഇപ്രകാരം എഴുതി:

'സത്യവിശ്വാസത്തിന്റെ പ്രബോധനങ്ങൾ വലിച്ചെറിയപ്പെട്ടിരിക്കുന്നു. പൗരോഹിത്യത്തിന്റെ മാഹാത്മ്യം പൊയ്പ്പോയി. ആടുകൾക്ക് അറിവിന്റെ ഭക്ഷണം നല്കുന്ന ഇടയന്മാരാരുമില്ല. അഹങ്കാരിയായ മനുഷ്യൻ പാവങ്ങൾക്കുപയോഗിക്കേണ്ട പണം സ്വന്തം സുഖഭോഗത്തിനും സ്വന്തക്കാർക്കു സമ്മാനം കൊടുക്കാനും ധൂർത്തടിക്കുന്നു. നിയമം അനുസരിക്കുന്നവൻ ആരുമില്ല. പാപം ചെയ്യാനുള്ള സ്വാതന്ത്ര്യം എല്ലായിടത്തും ലഭിച്ചതുപോലെ തോന്നുന്നു. സൂത്രത്തിൽ ഉദ്യോഗം ലഭിച്ചവർ യജമാനന്മാർക്ക് സമ്മാനം കൊടുക്കുന്നു. അവർക്ക് ഏറ്റവും ഇഷ്ടപ്പെട്ട സമ്മാനം അവർക്കിഷ്ടപ്പെട്ട പാപമാണ്' (എഴുത്തുകൾ, 92, 'വിശുദ്ധാഗ്നി', 153).

### 2. ബസേലിയോസിന്റെ സാമൂഹ്യ പ്രവർത്തനങ്ങൾ

സഭാപിതാക്കന്മാരിൽ വച്ച് ബസേലിയോസിനെപ്പോലെ, സാമൂഹ്യ

പ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചവരും നേതൃത്വം കൊടുത്തവരും മറ്റാരും ഉണ്ടെന്നു തോന്നുന്നില്ല. കപ്പദോക്യ മുഴുവൻ വ്യാപിച്ച ഒരു സേവനശൃംഖല ബസേലിയോസ് സ്ഥാപിച്ചു. അതിന്റെ ആഭിമുഖ്യത്തിൽ ആശുപത്രികൾ, വഴിയമ്പലങ്ങൾ, ക്ഷാമവും ദാരിദ്ര്യവും അനുഭവിക്കുന്നവർക്കുള്ള ധർമ്മശാലകൾ, തൊഴിൽ ചെയ്യുവാനുള്ള തൊഴിൽശാലകൾ എന്നിവ അദ്ദേഹം സ്ഥാപിച്ചു. ഓരോ കൊച്ചു പട്ടണത്തിലും ഈ കാര്യങ്ങൾ ചെയ്യുവാൻ ഓരോ പ്റ്റോക്കോ ട്രോപ്പിയോൺ (ദരിദ്രരുടെ സംരക്ഷണകേന്ദ്രം) സ്ഥാപിച്ചു. അവയുടെ മേൽനോട്ടത്തിന് ഓരോ കോറെപ്പിസ്കോപ്പാമാരെയും നിയമിച്ചു. കൈസറിയായിലെ കേന്ദ്രം മറ്റുള്ളവയെ അപേക്ഷിച്ചു വലുതായിരുന്നു. ബസിലെയാദ് എന്ന ഒരു കൊച്ചു പട്ടണമായിട്ട് കൈസറിയായിലെ സാമൂഹ്യസേവന സംരംഭങ്ങൾ വളർന്നു. കൂടാതെ അതിനു പുതിയ പട്ടണം എന്നുപോലും പേരുണ്ടായി.

ക്രി. വ. 368-ൽ ഉണ്ടായ വരൾച്ചയെത്തുടർന്ന് കൈസറിയയിൽ ഭയങ്കര ക്ഷാമമുണ്ടായി. ജനം ഭക്ഷണത്തിനും ജലത്തിനും വേണ്ടി പരക്കം പാഞ്ഞു. അമിതപണമോഹികളായ പലരും, ഉണ്ടായിരുന്ന ഭക്ഷണപദാർത്ഥങ്ങൾ പൂഴ്ത്തിവച്ചു. ബസേലിയോസ് ശക്തമായ ഭാഷയിലും ആത്മാർത്ഥമായും ചിലരോട് സംസാരിച്ച്, അവരുടെ കടകൾ തുറപ്പിച്ച് ജനങ്ങൾക്ക് ഭക്ഷണം കൊടുത്തത് ഒരു വലിയ അത്ഭുതം തന്നെയായിരുന്നു.

## 3. വി. മക്രീനയും ക്രൈസ്തവ സന്യാസിനി പ്രസ്ഥാനവും

പൗരസ്ത്യ സഭയിലെന്നു മാത്രമല്ല, ഒരു പക്ഷേ ആകമാന സഭയിൽ, സ്ത്രീകളുടെ സന്യാസിമഠം സ്ഥാപിച്ചത് വി. ബസേലിയോസിന്റെ മൂത്ത സഹോദരിയായ വി. മക്രീനയായിരുന്നു. അത്ഭുതപ്രവർത്തകനായ വി. ഗ്രിഗോറിയോസിന്റെ ശിഷ്യയായിരുന്നു മക്രീനയുടെ വല്ല്യമ്മ (പിതാമഹിയായ വലിയ മക്രീന). ഭക്തയായ വല്യമ്മയുടെയും, അമ്മ എമ്മിലിയയുടെയും സ്വാധീനത്താൽ മക്രീന ചെറുപ്പം മുതലേ ദൈവാശ്രയത്തിലും ലാളിത്യശൈലിയിലും ജീവിതം നയിച്ചു. മക്രീനയെ ബാല്യത്തിൽ തന്നെ അമ്മയും വല്യമ്മയും ഒരു കാര്യം പരിശീലിപ്പിച്ചിരുന്നു; സമയം കിട്ടുമ്പൊഴൊക്ക സങ്കീർത്തനങ്ങൾ ഉരുവിടുക. അത് ജീവിതാവസാനം വരെ അവരുടെ സ്വഭാവമായിത്തീർന്നു.

താരുണ്യത്തിലേക്ക് കടന്ന സുന്ദരിയായ മക്രീനയ്ക്ക് മാതാപിതാക്കൾ ഒരു വരനെ കണ്ടെത്തി. ഭാഷാസാഹിത്യ മണ്ഡലങ്ങളിൽ അസാമാന്യ പ്രാവീണ്യം നേടിയ ഒരു ചെറുപ്പക്കാരൻ. പക്ഷേ, വിവാഹത്തിനു മുമ്പ് അപ്രതീക്ഷിതമായി ആ യുവാവ് മരണമടഞ്ഞു. വീണ്ടും ഒരു വിവാഹം കഴിക്കുവാൻ മക്രീനയെ പലരും പ്രേരിപ്പിച്ചുവെങ്കിലും തന്റെ മനസ്സിൽ ആദ്യം വരിച്ചയാളെയല്ലാതെ മറ്റാരെയും സ്വീകരിക്കയില്ലെന്ന വൾ തീർച്ചപ്പെടുത്തിയിട്ടിങ്ങനെ ഉത്തരം കൊടുത്തു:

'ഇല്ല, ഒരു മനുഷ്യന് ഒരു ജനനമേയുള്ളു, ഒരു മരണമേ ഉള്ളു താനും. അതിനാൽ ഒരു വിവാഹമേ പാടുള്ളു.'

അതുമുതൽ കൂടുതൽ പുണ്യപരിശീലനത്തിൽ ജീവിക്കുവാൻ മക്രീന ആരംഭിച്ചു. തന്റെ ഇളയ സഹോദരങ്ങളുടെ കൂട്ടുകാരിയും, അദ്ധ്യാപികയും, പരിചാരികയും എല്ലാറ്റിനുമുപരി ആത്മീയ ഉപദേഷ്ടാവും ആയിരുന്നു മക്രീന. ബസേലിയോസിന്റെ പ്രായോഗിക ബുദ്ധിയും നൗക്രാറ്റിയോസിന്റെ ആത്മീയ തീക്ഷ്ണതയും, ഗ്രിഗോറിയോസിന്റെ സ്വപ്നസങ്കല്പങ്ങളും, പത്രോസിന്റെ നിഷ്ക്കളങ്ക പെരുമാറ്റവും കണ്ടുംകേട്ടും ആ മൂത്ത സഹോദരി ആനന്ദിച്ചു. എന്നാൽ ആദ്യം തന്റെ പിതാവും, പിന്നീടു സഹോദരൻ നൗക്രാറ്റിയോസും, പിന്നാലെ തന്റെ പ്രിയ മാതാവും നിര്യാതരായതോടെ മക്രീനയ്ക്ക് ലൗകിക ജീവിതത്തിന്റെ നശ്വരതയും അസ്ഥിരതയും കൂടുതൽ ബോധ്യമായി.

അന്നേസിയിൽ താൻ ആരംഭിച്ചിരുന്ന കന്യകകളുടെ മഠത്തിൽ പിന്നീട് എപ്പോഴും പ്രാർത്ഥനയിലും ഉപവാസത്തിലും കഴിച്ചുകൂട്ടുവാൻ തുടങ്ങി. അവിടെ താമസിച്ചുകൊണ്ട് സാധുജന സേവനപരമായ പല കാര്യങ്ങളും അവർ ചെയ്തു. പ്രത്യേകിച്ച് സഹോദരൻ ബസേലിയോസ് ആരംഭിച്ചിരുന്ന ബസിലിയാഡുമായി സഹകരിച്ചു പ്രവർത്തിക്കുവാൻ മക്രീനയ്ക്ക് സാധിച്ചു. മറ്റൊരവസരത്തിൽ കപ്പദോക്യ മുഴുവൻ പൊറുതിമുട്ടിയ ഒരു ക്ഷാമമുണ്ടായി. മക്രീനയും ഇളയ സഹോദരൻ പത്രോസും തങ്ങളുടെ വസ്തുവകകളും സമ്പാദ്യം മുഴുവനും പട്ടിണി കിടന്നവരെ തീറ്റിപ്പോറ്റുവാൻ വിനിയോഗിച്ചു.

മക്രീന ജീവിതാന്ത്യത്തോടടുത്തപ്പോൾ ഒരു വിശുദ്ധയായി അംഗീകരിക്കപ്പെട്ടു കഴിഞ്ഞിരുന്നു. അവർ മൂലം പല അത്ഭുതങ്ങളും നടന്നു. കണ്ണിൽ രോഗം ബാധിച്ച ഒരു കുട്ടിക്ക് അവരുടെ പ്രാർത്ഥനയാൽ പെട്ടെന്നു സൗഖ്യം വന്നു. അവരുടെ കിടപ്പ് ഒരു പലകക്കഷണത്തിനു മുകളിലായിരുന്നു. ഒരു പുറംകുപ്പായമേ അവർക്കുണ്ടായിരുന്നുള്ളു. ഇരുമ്പുകൊണ്ടുള്ള ഒരു കുരിശ് ഒരു ചരടിൽ കെട്ടി ധരിച്ചതായിരുന്നു അവരുടെ ആഭരണം. അവരുടെ അവസാന നിമിഷങ്ങളിൽ നിസായിലെ ഗ്രിഗോറിയോസ് സമീപത്തുണ്ടായിരുന്നു.

**അഭ്യാസങ്ങൾ**

1. വി. ബസേലിയോസിന്റെ സാമൂഹ്യപ്രവർത്തനങ്ങളെ വിലയിരുത്തുക.
2. വി. മക്രീനയുടെ ജീവിതസാക്ഷ്യമെന്ത്?

പാഠം 3

# നാസിയാൻസിലെ വി. ഗ്രിഗോറിയോസ്

❑ വി. ഗ്രിഗോറിയോസ്: ജീവിതം ❑ കൃതികൾ ❑ പ്രധാന സംഭാവനകൾ

## 1. വി. ഗ്രിഗോറിയോസ്: ജീവിതം

കപ്പദോക്യൻ പിതാക്കന്മാരിൽ ഒരാളെ മാത്രമേ 'ദൈവശാസ്ത്രജ്ഞൻ' (തെഒലോഗോസ്) എന്ന് നിഷ്കൃഷ്ടാർത്ഥത്തിൽ പറയുന്നുള്ളു. വചനമായ (ലോഗോസ്) ദൈവത്തെ (തെയോസ്) ക്കുറിച്ച് ആധികാരികമായി പ്രതിപാദിക്കുന്നതിനാൽ അതു വി. ഗ്രിഗോറിയോസിനെക്കുറിച്ചാണ്. ക്രൈസ്തവ പാരമ്പര്യത്തിലെ ദെമൊസ്തെനീസ് എന്നും അദ്ദേഹം വിശേഷിപ്പിക്കപ്പെടുന്നു.

കപ്പദോക്യയിലെ നാസിയാൻസിനു സമീപമുള്ള ആരിയാൻസിലാണ് ക്രി. വ. 330–നോടടുത്ത് ഗ്രീഗോറിയോസ് ജനിച്ചത്. നാസിയാൻസിലെ മെത്രാനായ ഗ്രിഗോറിയോസ് ആയിരുന്നു പിതാവ് (അന്നു കുടുംബ ജീവിതം നയിച്ച മെത്രാന്മാർ ഉണ്ടായിരുന്നു). മാതാവായ 'നൊണ്ണ' ഒരുത്തമ ക്രൈസ്തവ സ്ത്രീരത്നമായിരുന്നു. അവരുടെ മാതാപിതാക്കളും ക്രൈസ്തവരായിരുന്നു. എന്നാൽ പിതാവായ ഗ്രിഗോറിയോസ് ജ്ഞാനസ്നാനം പ്രാപിച്ചു ക്രൈസ്തവനായ ആളായിരുന്നു. ഗ്രിഗോറിയോസ് തന്റെ പ്രഭാഷണങ്ങളിലൊന്നിൽ 'തന്റെ മാതാവ് തന്റെ ജീവിതത്തെ എത്രമാത്രം സ്വാധീനിച്ചു എന്നു പറയുന്നു: 'ജനിക്കുന്നതിനു മുമ്പേ എന്റെ അമ്മ എന്നെ ദൈവത്തിനു സമർപ്പിച്ചു.'

ഗ്രിഗോറിയോസിന്റെ വിദ്യാഭ്യാസം ആദ്യം കപ്പദോക്യയിലെ കൈസരിയയിലും പിന്നീട് പാലസ്തീനിലെ കൈസറിയയിലും അലക്സന്ത്രിയായിലും ആതൻസിലുമായിട്ടാണ് നടന്നത്. കപ്പദോക്യയിലെ കൈസറിയായിൽ ഭാഷയും സാഹിത്യവും പഠിക്കുമ്പോഴാണ് ആദ്യമായി ബസേലിയോസിനെ പരിചയപ്പെട്ടത്. ആ സൗഹൃദം ജിവിതാന്ത്യം വരെ രണ്ടു പേർക്കും ആത്മബന്ധമായിരുന്നു (ഇടയ്ക്ക് രസക്കുറവുണ്ടായിട്ടുണ്ടെങ്കിലും).

വിദ്യാഭ്യാസം പൂർത്തിയാക്കി നാട്ടിൽ തിരിച്ചെത്തിയ ഗ്രിഗോറിയോസിനെ ബസേലിയോസ് പൊന്തൊസിലെ ഐറിസ് തീരത്തുള്ള തന്റെ ആശ്രമത്തിലേയ്ക്ക് ക്ഷണിച്ചു. അവിടെ ബസേലിയോസിനൊപ്പം ഗ്രിഗോറിയോസ് കഴിച്ചുകൂട്ടിയ കാലമാണ്, രണ്ടു പേരുടെയും ജീവിതത്തിലെ ആത്മീയ സൗഭാഗ്യത്തിന്റെ അനർഘ നിമിഷങ്ങൾ. രണ്ടു പേരും കൂടി

യാണ് ഫിലോകാലിയയും സന്യാസനിയമങ്ങളും ക്രോഡീകരിച്ചെടുത്തത്.

പൊന്തൊസിൽ നിന്ന് തിരിച്ചെത്തിയ ഗ്രിഗോറിയോസിനെ തന്റെ പിതാവ് സഭാസേവനത്തിന് വിളിച്ചു. മെത്രാസനകാര്യങ്ങളിൽ തന്നെ സഹായിക്കുന്നതിന് തന്റെ പുത്രനെ ആഹ്വാനം ചെയ്തു. അതിന്റെ പ്രാരംഭപടിയായി വൈദികനാകുവാൻ ഗ്രിഗോറിയോസിനെ നിർബന്ധിച്ചു. വൈദികനാകുന്നതിന് ഗ്രിഗോറിയോസിന് ഒട്ടും മനസ്സില്ലായിരുന്നു. പക്ഷേ, എല്ലാവരുടെയും നിർബന്ധത്തിന് വഴങ്ങി പട്ടമേറ്റു, പട്ടമേറ്റയുടൻ ഗ്രീഗോറിയോസ് തന്റെ വിളിയുടെ ഗൗരവത്തെക്കുറിച്ച് കാര്യമായി ചിന്തിച്ചു. പിന്നീട് തന്റെ ഉത്തരവാദിത്വങ്ങൾ നിർവഹിക്കുന്നതിന് അവിടെയെങ്ങും നില്ക്കുവാൻ അദ്ദേഹത്തിന് ധൈര്യം വന്നില്ല. പൊന്തൊസിലേയ്ക്ക് വീണ്ടും തിരിച്ചു. അത് സത്യം പറഞ്ഞാൽ ഒരു ഒളിച്ചോട്ടമായിരുന്നു. എന്നാൽ അധികം താമസിയാതെ പൊന്തൊസിൽ നിന്ന് തിരിച്ചുവന്നത് പുതിയ തീരുമാനങ്ങളോടെയായിരുന്നു. അതുകൊണ്ട് ആദ്യമായിട്ടദ്ദേഹം ചെയ്തത് തന്റെ ഒളിച്ചോട്ടത്തെക്കുറിച്ച് ജനങ്ങൾക്കൊരു വിശദീകരണം കൊടുക്കുകയായിരുന്നു. ഈ വിശദീകരണപ്രസംഗം യഥാർത്ഥത്തിൽ 'പൗരോഹിത്യ'ത്തെക്കുറിച്ചുള്ള ക്രൈസ്തവവേദ തത്ത്വശാസ്ത്രങ്ങളാണ്. ഏതായാലും യുവ വൈദികൻ തന്റെ പിതാവിനെ സഭാകാര്യങ്ങളിൽ സഹായിക്കുവാൻ തുടങ്ങി. അതോടൊപ്പം അദ്ദേഹത്തെക്കുറിച്ചുള്ള കീർത്തിയും പരന്നു. സൗമ്യനും, ആദർശധീരനും, അഗാധ പണ്ഡിതനും, പുണ്യജീവിതക്കാരനുമായ ഗ്രിഗോറിയോസിനെ എല്ലാവരും ഇഷ്ടപ്പെട്ടു.

ഇതിനിടയിലാണ് കൈസറിയായിൽ ബസേലിയോസിന് അന്തീമസ് എന്ന മെത്രാനുമായി ചില അധികാരതർക്കങ്ങൾ ഉണ്ടായത്. ബസേലിയോസ് തന്റെ അവകാശം സ്ഥാപിക്കുവാൻ സാസിമ എന്ന ഇടവകയിലേക്ക് മെത്രാനായി ഗ്രിഗോറിയോസിനെ വാഴിച്ചു നിയമിച്ചു. എന്നാൽ സാസിമ പലതുകൊണ്ടും മനുഷ്യവാസത്തിനു പറ്റിയ ഒരു പ്രദേശമായിരുന്നില്ല. ഈ നിയമനം സത്യം പറഞ്ഞാൽ ഗ്രിഗോറിയോസിനെ ദുഃഖിപ്പിച്ചു. ബസേലിയോസ് തന്നോട് കടുംകൈ ചെയ്തുവെന്നു തന്നെ ഗ്രീഗോറിയോസ് ധരിച്ചു. സാസിമയുടെ ചുമതല എടുക്കുവാനേ പോയില്ല. തന്റെ പിതാവ് മരിച്ചപ്പോൾ നാസിയാൻസ് ഇടവകയുടെ മെത്രാനായി ഗ്രിഗോറിയോസ് രണ്ടു വർഷത്തോളം ഭരണം നടത്തിയിട്ട് സെലൂക്യയിലേയ്ക്ക് ഏകാന്തവാസത്തിനു പോയി. എന്നാൽ ബസേലിയോസിന്റെ മരണത്തോടെ സഭ മുഴുവൻ ഗ്രിഗോറിയോസിന്റെ സേവനം ആവശ്യപ്പെട്ടു.

379-ാം ആണ്ടിൽ കുസ്തന്തീനോപ്പോലീസിലെ സത്യവിശ്വാസികൾ അദ്ദേഹത്തെ അങ്ങോട്ട് ക്ഷണിച്ചു. ഭൂരിപക്ഷവും അറിയൂസ് വിശ്വാസി

കൾ നിറഞ്ഞ രാജപട്ടണത്തിൽ ഒരു കൊച്ചുവീട്ടിൽ താമസിച്ച്, അതിനെത്തന്നെ ദേവാലയമായി ഉപയോഗിച്ചുകൊണ്ട് അദ്ദേഹം പ്രവർത്തനമാരംഭിച്ചു. സാവധാനം കാര്യങ്ങൾ അദ്ദേഹത്തിനനുകൂലമായി മാറി. വേദവിപരീതത്തിനെതിരെയുള്ള അദ്ദേഹത്തിന്റെ ഉജ്വല പ്രസംഗങ്ങൾ ശ്രവിക്കുവാൻ അനേകായിരങ്ങൾ വന്നുകൊണ്ടിരുന്നു. തിയഡോഷ്യസ് ചക്രവർത്തി അദ്ദേഹത്തിന് കുസ്തന്തീനോപ്പോലീസിലെ പ്രധാന പള്ളികൾ തിരിച്ചേല്പിച്ചു. അങ്ങനെ ഗ്രിഗോറിയോസ് കുസ്തന്തീനോപ്പോലീസിൽ പാത്രിയർക്കീസായിരിക്കുമ്പോൾ ആണ്, 381-ൽ തിയഡോഷ്യസ് ചക്രവർത്തി രണ്ടാം സാർവത്രിക സുന്നഹദോസ് വിളിച്ചുകൂട്ടിയത്.

അധികാരത്തിനു വേണ്ടിയുള്ള കിടമത്സരം എപ്പോഴുമുണ്ടല്ലോ. ഗ്രിഗോറിയോസിന്റെ സ്ഥാനത്തെ സംബന്ധിച്ച് ചിലർ എതിർപ്പുകളുമായി വന്നു. താൻ മൂലം സഭയിൽ കലഹം ഉണ്ടാകുവാൻ ഇഷ്ടപ്പെടാതെ, ഗ്രിഗോറിയോസ് തന്റെ സ്ഥാനം ത്യജിച്ചുകൊണ്ട് ഒരു 'വിടവാങ്ങൽ പ്രസംഗം' നടത്തിയത് സുപ്രസിദ്ധമാണ്.

സഭാഭരണത്തിൽ നിന്നൊഴിഞ്ഞ്, അദ്ദേഹം ഒരു വിശ്രമജീവിതം ആരംഭിച്ചു. ക്ഷയിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിന്റെ ആരോഗ്യത്തിന് അതൊരു ആവശ്യവുമായിരുന്നു. തന്റെ പിതൃസ്വത്തായ ആരിയാൻസിലെ തോട്ടത്തിൽ താമസിച്ചുകൊണ്ട് ദീർഘമായ സാഹിത്യസൃഷ്ടി അദ്ദേഹം നടത്തി. 389-ൽ ദിവംഗതനായി.

### 2. കൃതികൾ

ദൈവശാസ്ത്രപരമായും, ആത്മീയാനുഭൂതിപ്രദമായും ഉന്നതനിലവാരം പുലർത്തുന്നതാണ് ഗ്രിഗോറിയോസിന്റെ കൃതികൾ. അവയെ പ്രധാനമായി നാലായി തരംതിരിക്കാം. 1. ദൈവശാസ്ത്രപരം, 2. വിശേഷാവസരങ്ങളിലെ പ്രസംഗങ്ങൾ, 3. കത്തുകൾ, 4. കവിതകൾ. വേദശാസ്ത്രപരമായ കൃതികൾ രണ്ടെണ്ണമാണ്: അറിയൂസുകാർക്കെതിരെ നടത്തിയ 'ദൈവശാസ്ത്ര പ്രഭാഷണങ്ങളും' പൗരോഹിത്യത്തെക്കുറിത്തുള്ള 'ഒളിച്ചോട്ടത്തിനൊരു വിശദീകരണവും.' വിശേഷാവസരങ്ങളിലെ പ്രസംഗങ്ങളിൽ, ബസേലിയോസിന്റെ പേരിൽ നടത്തിയ ചരമ പ്രസംഗമാണ് ഏറ്റവും പ്രധാനം. അനേകം സുഹൃത്തുക്കൾക്കുള്ള കത്തുകളിൽ നിന്ന് അദ്ദേഹത്തിന്റെ വ്യക്തിബന്ധങ്ങളെക്കുറിച്ച് നാം മനസ്സിലാക്കുന്നു. സ്വന്തം ജീവിതകഥ കവിതാരൂപത്തിൽ അദ്ദേഹം പറയാൻ ശ്രമിച്ചിട്ടുണ്ട്.

### 3. ഗ്രിഗോറിയോസിന്റെ പ്രധാന സംഭാവനകൾ

വി. ത്രിത്വത്തെ സംബന്ധിച്ച് ബസേലിയോസ് തുടങ്ങിവച്ച വ്യാഖ്യാനശ്രമങ്ങൾ പൂർത്തീകരിച്ചത് വി. ഗ്രിഗോറിയോസാണ്. കുസ്തന്തീനോ

പ്പോലീസിലെ രണ്ടാം സാർവത്രിക സുന്നഹദോസിൽ ഗ്രിഗോറിയോസാണ്, അറിയൂസ് വേദവിപരീതത്തിന്റെ അവസാന മുളയായ മാസിഡോണിയനിസത്തെ ഫലപ്രദമായി ഖണ്ഡിക്കുന്നത്. വി. മറിയാമിനെ ദൈവമാതാവെന്നു വളരെ മുമ്പേ പറയാൻ തുടങ്ങിയ ആളാണു ഗ്രിഗോറിയോസ്. സ്വന്തം സ്ഥാനത്തിനും അധികാരത്തിനുംവേണ്ടി കടിച്ചു തൂങ്ങാതെ സ്വയം പിൻവാങ്ങുന്ന അസുലഭ മാതൃകയാണ് വി. ഗ്രിഗോറിയോസ്. ദൈവശാസ്ത്ര ചിന്തയിൽ യുക്തിക്ക് അതിന്റേതായ സ്ഥാനമുണ്ടെന്നദ്ദേഹം വിശ്വസിച്ചു. തന്റെ ദൈവശാസ്ത്ര പ്രഭാഷണത്തിൽ ഒരിടത്തിപ്രകാരം പറയുന്നു:

> 'യുക്തിബോധം നമുക്ക് ദൈവത്തിൽ നിന്ന് കിട്ടിയതാണ്. അത് ദൈവം തന്നെ നമ്മിൽ നട്ടിരിക്കുന്നു. അതുതന്നെയാണ് നമ്മുടെ ആദ്യപ്രമാണം. അതിൽ നാമെല്ലാം പങ്കാളികളുമാണ്. ദൃശ്യമായ സംഗതികളിൽക്കൂടി അതുതന്നെയാണ് നമ്മെ ദൈവത്തിങ്കലേക്ക് നയിക്കുന്നതും' (രണ്ടാം പ്രഭാഷണം 28, 16).

**അഭ്യാസങ്ങൾ**

1. വി. ഗ്രീഗോറിയോസിന്റെയും വി. ബസേലിയോസിന്റെയും പ്രവർത്തനശൈലി താരതമ്യപ്പെടുത്തുക.

2. ഗ്രീഗോറിയോസിന്റെ കൃതികളെക്കുറിച്ച് ലഘുവായി വിശകലനം നടത്തുക.

**പാഠം 4**

# നിസായിലെ വി. ഗ്രിഗോറിയോസ്, സ്വർണ്ണനാവുകാരൻ ഈവാനിയോസ്

❑ ഗ്രിഗോറിയോസിന്റെ ജീവചരിത്രം ❑ കൃതികളും സംഭാവനകളും ❑ ഈവാനിയോസിന്റെ ജീവചരിത്രം ❑ കൃതികളും സംഭാവനകളും

## 1. ജീവചരിത്രം

കപ്പദോക്കിയൻ പിതാക്കന്മാരിൽ മൂന്നാമത്തെ ആളാണ് 'നിസായുടെ നക്ഷത്രം' എന്നറിയപ്പെടുന്ന വി. ഗ്രിഗോറിയോസ്. ജ്യേഷ്ഠനായ ബസേലിയോസ് കർമനിരതനായിരുന്നുവെങ്കിൽ, സ്നേഹിതനായ നാസിയാൻസിലെ ഗ്രിഗോറിയോസ് ഉജ്ജ്വലപ്രസംഗകനുമായിരുന്നുവെങ്കിൽ, ഇളയവനായ നിസായിലെ ഗ്രിഗോറിയോസ് യോഗാത്മകചൈതന്യത്തിന്റെ മൂർത്തിയായിരുന്നു. നിശ്ശബ്ദതയിൽ വാചാലമാകുന്ന ഒരാന്തരിക നാവും

ഏകാഗ്രതയിൽ ആളിക്കത്തുന്ന ഒരാത്മീയ സ്ഫുലിംഗവും ആയിരുന്നു നിസായിലെ ഗ്രിഗോറിയോസ്.

കപ്പദോക്കിയയിലെ കൈസറിയയിൽ പ്രസിദ്ധ സാഹിത്യകാരനും ഭാഷാധ്യാപകനുമായ ബസേലിയോസിന്റെയും എല്ലാ ഗുണങ്ങളും നിറഞ്ഞ വീട്ടമ്മയായ എമ്മിലിയയുടെയും പുത്രനായി ക്രി. വ. 335-ൽ ഗ്രിഗോറിയോസ് ജനിച്ചു. വിദ്യാഭ്യാസത്തിനു നേതൃത്വം നൽകിയതു സ്വന്തം പിതാവും മൂത്ത സഹോദരനായ ബസേലിയോസും ആയിരുന്നു. അതുകൊണ്ടു തന്നെയാണല്ലോ ബസേലിയോസിനെ അദ്ദേഹം 'എന്റെ ഗുരു'വെന്നു ചിലപ്പോൾ വിളിക്കുന്നത്. കലാലയ വിദ്യാഭ്യാസമൊന്നും ഗ്രിഗോറിയോസിനു ലഭിച്ചുവെന്നു തോന്നുന്നില്ല.

തന്റെ ജ്യേഷ്ഠ സഹോദരനായ ബസേലിയോസ് സ്ഥാപിച്ച ആശ്രമത്തിൽ പോകുന്നതും താമസിക്കുന്നതും ഗ്രിഗോറിയോസിനു വലിയ ഇഷ്ടമായിരുന്നു. ബസേലിയോസിന്റെ പ്രോത്സാഹനം കൊണ്ട് ഗ്രിഗോറിയോസ് ഒരു ശെമ്മാശനായി. എന്നാൽ പെട്ടെന്ന് എന്തുകൊണ്ടോ അതിൽ നിന്നല്പം അകന്ന് ഒരു ഭാഷാധ്യാപകന്റെ ജോലി നോക്കി. ഈ സമയത്ത് അദ്ദേഹം തെയോസെബയ എന്ന യുവതിയെ വിവാഹവും കഴിച്ചുവെന്നാണു വിചാരിക്കപ്പെടുന്നത്.

ലൗകികമായ ഒരു ജോലിയും കുടുംബജീവിതവും തന്റെ അന്തരാത്മാവിനെ തൃപ്തിപ്പെടുത്തിയില്ല എന്നു ഗ്രിഗോറിയോസ് മനസ്സിലാക്കി. ഈയവസരത്തിൽത്തന്നെ ബസേലിയോസിന്റെയും, സുഹൃത്തായ ഗ്രിഗോറിയോസിന്റെയും പല കത്തുകളും അദ്ദേഹത്തിനു കിട്ടി. അവയുടെ സാരം, ആശ്രമജീവിതത്തിലേയ്ക്കു ഗ്രിഗോറിയോസിനെ സ്വാഗതം ചെയ്യുകയെന്നതായിരുന്നു. അതിൻപ്രകാരം തന്നെ ഐറീസ് തീരത്തെ ആശ്രമത്തിലേയ്ക്കു ഗ്രിഗോറിയോസ് നീങ്ങി. അവിടെ അദ്ദേഹത്തിന്റെ ജീവിതം ആത്മീയാനുഭവങ്ങളുടെ മൂശയിൽ ശുദ്ധീകരിക്കപ്പെട്ടു തേജോമയമായി. വായിക്കുവാനും പഠിക്കുവാനും എഴുതുവാനും ആവശ്യത്തിനു സമയം ലഭിച്ചു.

അങ്ങനെ കഴിയുമ്പോഴാണ്, നിസാ എന്ന ചെറിയ പട്ടണത്തിലെ എപ്പിസ്കോപ്പായായി ബസേലിയോസ്, ഗ്രിഗോറിയോസിനെ നിയമിക്കുന്നത്. ഭരണപരിചയമോ നൈപുണ്യമോ ഇല്ലാതിരുന്ന ഗ്രിഗോറിയോസിനു മെത്രാനായി ഭരണകാര്യത്തിൽ അത്ര ശോഭിക്കുവാൻ കഴിഞ്ഞില്ല. എന്നാൽ നിഖ്യാ വിശ്വാസത്തിനനുസരിച്ചു സത്യവിശ്വാസത്തിൽ ജനങ്ങളെ ഉറപ്പിക്കുവാൻ അദ്ദേഹം അക്ഷീണയത്നം ചെയ്തു. അതുകൊണ്ടു തന്നെ അദ്ദേഹത്തെ ഒരിക്കൽ അറിയൂസുകാർ സ്ഥാനഭ്രഷ്ടനാക്കി. ജീവിതം തന്നെ അപകടത്തിലാണെന്നു മനസ്സിലാക്കിയ ഒരു

ഘട്ടത്തിൽ നിസായിൽ നിന്നു ഓടിപ്പോകേണ്ടതായും വന്നു. അറിയൂസു പക്ഷക്കാരനായിരുന്ന വാലൻസിയസ് ചക്രവർത്തി മരിച്ചതോടെ നിസായിൽ തിരിച്ചെത്തിയ ഗ്രിഗോറിയോസിനു രാജോചിതമായ വരവേല്പാണു ലഭിച്ചത്.

സെബെസ്തയിലെ വലിയ മെത്രാസനത്തിന്റെ ചുമതലയും അദ്ദേഹത്തിനു ലഭിച്ചു. 381-ലെ കുസ്തന്തീനോപ്പോലീസ് സുന്നഹദോസിൽ സ്നേഹിതനായ ഗ്രിഗോറിയോസിനോടൊപ്പം അദ്ദേഹവും സുപ്രധാനമായ പങ്കു വഹിച്ചു. കുസ്തന്തീനോപ്പോലീസിൽ, രാജകൊട്ടാരത്തിലെ വിശിഷ്ടാതിഥിയായും ആത്മീയോപദേശകനായും അദ്ദേഹം പലപ്പോഴും ക്ഷണിക്കപ്പെട്ടു. പൊതുവെ ശാരീരികമായി അത്ര ആരോഗ്യവാനല്ലായിരുന്ന ഗ്രിഗോറിയോസ് 394-ൽ നിര്യാതനായി.

## 2. വി. ഗ്രിഗോറിയോസിന്റെ കൃതികളും സംഭാവനകളും

ഗ്രിഗോറിയോസിന്റെ കൃതികൾ സാഹിത്യഭംഗിയും ആധ്യാത്മിക ചൈതന്യവും നിറഞ്ഞവയാണ്. പ്രധാനമായി അഞ്ചു തരത്തിൽപ്പെട്ട കൃതികളാണ് അദ്ദേഹത്തിൽ നിന്നു ലഭ്യമായിട്ടുള്ളത്. 1. വേദവ്യാഖ്യാനപരം. 2. വിശ്വാസ സമർത്ഥനപരം. 3. ആധ്യാത്മികവും സന്യാസപരവും. 4. പ്രഭാഷണങ്ങൾ. 5. എഴുത്തുകൾ. വേദവ്യാഖ്യാനപരമായ കൃതികളിൽ മനുഷ്യന്റെ സൃഷ്ടിയെപ്പറ്റിയുള്ളതും, മോശയുടെ ജീവിതത്തെക്കുറിച്ചുള്ളതും ഉത്തമഗീതത്തിന്റെ ഭാഷ്യവും ഏറ്റവും പ്രാധാന്യമർഹിക്കുന്നു. വിശ്വാസ സമർത്ഥനപരമായ കൃതികളിൽ, എവുനോമിയസിനെതിരെയും, അപ്പൊല്ലിനാറിസിനെതിരായും എഴുതിയ പുസ്തകങ്ങളും, ആത്മാവിനെയും പുനരുത്ഥാനത്തെയും പ്രതിപാദിക്കുന്ന കൃതിയും പ്രധാനപ്പെട്ടതാണ് (സന്യാസ ജീവിതവുമായി ബന്ധപ്പെട്ട, കന്യാത്വത്തെ സംബന്ധിച്ച പ്രബന്ധം വളരെ പ്രശസ്തമായതാണ്).

ഒരു പക്ഷേ, പൗരസ്ത്യ പിതാക്കന്മാരിൽ മനുഷ്യന്റെ സ്വാതന്ത്ര്യത്തെ സംബന്ധിച്ച് വി. ഗ്രിഗോറിയോസിനെപ്പോലെ ദാർശനികമായി അപഗ്രഥനം നടത്തിയവരാരും കാണുകയില്ല. മനുഷ്യനു ദൈവികനാകുവാനുള്ള സാദ്ധ്യത ദൈവം സൃഷ്ടിയിലെ നൽകിയെന്നുള്ളതിന്റെ സൂചനയാണ്, ഗ്രിഗോറിയോസിന്റെ അഭിപ്രായത്തിൽ, അവന്റെ സ്വാതന്ത്ര്യം. ദൈവസാദൃശ്യത്തിൽ മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവെന്നുള്ളതിന്റെ ആന്തരിക അർത്ഥം, ദൈവത്തിന്റെ സ്വാതന്ത്ര്യത്തിലും, നന്മയിലും മനുഷ്യനും പങ്കാളിത്തം നൽകിയിരിക്കുന്നുവെന്നതാണ്.

മനുഷ്യന്റെ ആന്തരിക ലക്ഷ്യത്തിലേക്കുള്ള വളർച്ചയെക്കുറിച്ച്, കന്യാത്വത്തെ സംബന്ധിച്ച പ്രബന്ധത്തിൽ ഇങ്ങനെ പറയുന്നു:

'അസ്വാഭാവികമായതിനെ നമ്മിൽ നിന്നു നീക്കുമ്പോൾ സ്വന്തമായതും യോഗ്യമായതിലേക്കും നാം തിരിച്ചുവരുകയാണ്. നാം ആദിയിൽ സൃഷ്ടിക്കപ്പെട്ട സ്ഥിതിയിലെത്തിച്ചേരുകയെന്നതാണ് ഇതിന്റെ അർത്ഥം. ദൈവത്തോടുള്ള സാദൃശ്യമാണീ സ്ഥിതി. പക്ഷേ അതു പ്രാപിക്കുകയെന്നതു നമ്മുടെ ശക്തിയിലോ കഴിവിലോ ആശ്രയിച്ചിരിക്കുന്ന കാര്യമല്ല. ഇതു ദൈവത്തിന്റെ മഹാമനസ്കതയുടെ ദാനം മാത്രമാണ്. കാരണം അവിടുന്നാണ് ആദ്യ സൃഷ്ടിയിൽ നമുക്കതു നൽകിയത്. നമ്മുടെ പരിശ്രമങ്ങളാൽ സാധിക്കുന്നതു പാപത്തിന്റെ അഴുക്കിനെ ഒന്നു നീക്കി, ആത്മാവ് അതിന്റെ ഒളിഞ്ഞുകിടക്കുന്ന സൗന്ദര്യത്തിൽ വീണ്ടും ശോഭിക്കുകയെന്നതു മാത്രമാണ്.'

## 3. സ്വർണ്ണനാവുകാരനായ ഈവാനിയോസ്

**ജീവചരിത്രം**

നാസിയാൻസിലെ ഗ്രിഗോറിയോസ് കുസ്തന്തീനോപ്പോലീസിൽ പാത്രിയർക്കീസായിരുന്നുവല്ലോ. അദ്ദേഹത്തിനു ശേഷം അന്ത്യോഖ്യക്കാരനായ ഈവാനിയോസും കുസ്തന്തീനോപ്പോലീസിൽ പാത്രിയർക്കീസായി. രണ്ടുപേർക്കും തിളങ്ങുന്ന വ്യക്തിത്വമുണ്ടായിരുന്നെങ്കിലും, അധികാരികളെയും അസൂയക്കാരെയും പ്രീതിപ്പെടുത്തുവാൻ കഴിയാതെ പോയതിനാൽ പിന്നീടു സ്ഥാനം ഉപേക്ഷിക്കേണ്ടി വന്നു. സ്വർണനാവുകാരനായ ഈവാനിയോസിന്റെ ജീവചരിത്രം അനീതിക്കെതിരെ സ്വർണനാവു പ്രയോഗിച്ചതിന്റെ ചരിത്രമാണ്.

ക്രൈസ്തവരായ സെക്കുണ്ടസിന്റെയും അന്തൂസയുടെയും പുത്രനായി ക്രി. വ. 344-ലോ 347-ലോ ഈവാനിയോസ് അന്ത്യോഖ്യയിൽ ഭൂജാതനായി. പ്രസിദ്ധ പണ്ഡിതനായ ലിബാനിയസിന്റെ കീഴിലായിരുന്നു പ്രാഥമിക വിദ്യാഭ്യാസം. അന്ത്യോഖ്യയിലെ മിലേത്തൂസിന്റെയടുക്കൽ ക്രൈസ്തവ വിശ്വാസം പഠിച്ചു. 369-ൽ ഈവാനിയോസ് സ്നാനം സ്വീകരിച്ചു. തന്റെ പിതാവായ സെക്കുണ്ടസ് മരിച്ചുപോയതിനാൽ വിധവയായ അന്തൂസയുടെ നിർബന്ധപ്രകാരം തന്റെ സ്വന്തം ആഗ്രഹമായിരുന്ന സന്യാസസ്വീകരണത്തിനു കുറേനാൾ കാത്തിരിക്കേണ്ടി വന്നു. ഇതിനിടയിൽ വൈദികനാകുവാൻ മെത്രാൻ ആവശ്യപ്പെട്ടുവെങ്കിലും അദ്ദേഹം കുറേക്കാലത്തേക്കു ഒളിച്ചോടി. മാതാവും മരിച്ചുകഴിഞ്ഞ് ഈവാനിയോസ് ഒരു പർവതപ്രദേശത്തു പോയി ഏകാന്ത സന്യാസത്തിൽ രണ്ടു വർഷത്തോളം കഴിച്ചുകൂട്ടി. അനാരോഗ്യം കാരണം പിന്നീട് അന്ത്യോഖ്യയിലേക്കു തിരിച്ചുവന്നു. മെത്രാനും ഗുരുവുമായിരുന്ന മിലേത്തൂസ് അദ്ദേഹത്തെ ശെമ്മാശനാക്കി. കുറേക്കാലം കഴിഞ്ഞ് ഫ്ളേവിയാനോസ് അദ്ദേ

ഹത്തെ വൈദികനുമാക്കി. അതുല്യമായ വാക്ചാതുരിയുടെ ഉടമയായിരുന്നു ഈവാനിയോസ്. അതുകൊണ്ടുതന്നെ അദ്ദേഹത്തെക്കുറിച്ചുള്ള ഖ്യാതി കുസ്തന്തീനോപ്പോലീസിൽ ചക്രവർത്തിയുടെയടുക്കലും എത്തി. കുസ്തന്തീനോപ്പോലീസിലെ പാത്രിയർക്കീസായിരുന്ന നെക്ത്താരിയോസ് 397-ൽ നിര്യാതനായപ്പോൾ, പിൻഗാമിയായി ഈവാനിയോസ് നിയുക്തനായി. ഈ സ്ഥാനലബ്ധിയിൽ അസൂയയുണ്ടായിരുന്ന അലക്സന്ത്രിയായിലെ തെയോഫിലോസ് തന്നെ ചക്രവർത്തിയുടെ താത്പര്യമനുസരിച്ച് സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം കൊടുത്തു.

പാത്രിയർക്കീസായിക്കഴിഞ്ഞ ഈവാനിയോസ് ചുറ്റും നടക്കുന്ന അഴിമതിയും അധാർമ്മികതയും കണ്ടു മനസു മടുത്ത് അവയ്ക്കെതിരെ പരസ്യമായി തന്റെ ആസ്ഥാന പ്രസംഗ മണ്ഡപത്തിൽ നിന്നു പ്രസംഗിക്കുവാൻ തുടങ്ങി. ചക്രവർത്തിയും, ചക്രവർത്തിനിയും, പ്രധാനമന്ത്രിയും ഒക്കെ ആ പ്രസംഗങ്ങളിലെ വിമർശനശരങ്ങൾക്ക് പാത്രമായി. രാജകൊട്ടാരത്തിലെ അപ്രീതിയും അലക്സന്ത്രിയൻ മെത്രാന്റെ അസൂയയും കൂടിച്ചേർന്നു പ്രവർത്തിച്ചപ്പോൾ ഈവാനിയോസ് നിഷ്ക്കാസിതനായി. പക്ഷേ, അദ്ദേഹത്തെ നാടുകടത്തിയ ദിവസം രാജപട്ടണത്തെ കിടിലം കൊള്ളിച്ച ഭൂചലനം, രാജവൃത്തങ്ങളെ വരെ ഭയപ്പെടുത്തി. അശുഭ ലക്ഷണം കണ്ടു പേടിച്ച്, ഈവാനിയോസിനെ തിരികെ വരുത്തി. ആ തിരിച്ചുവരവ് ഒരു മഹാ സംഭവമായിരുന്നു.

ഈവാനിയോസിന്റ പിന്നീടുള്ള പ്രസംഗങ്ങളും പ്രവർത്തനങ്ങളും കൂടുതൽ ഊർജസ്വലതയോടെയായിരുന്നു. സ്വന്തം ആൾരൂപം സ്ഥാപിച്ച യവുഡോക്സിയ രാജ്ഞിക്കെതിരെ പരസ്യമായി പ്രസംഗിച്ചതു മൂലം അദ്ദേഹത്തിനെതിരെ നടപടികൾ ആരംഭിച്ചു. ജനങ്ങൾ അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നുവെങ്കിലും രക്തച്ചൊരിച്ചിൽ ഒഴിവാക്കാൻ ആരുമറിയാതെ നാടുവിട്ടു. ഇതിനോടകം അദ്ദേഹത്തെ നാടുകടത്താനുള്ള ഉത്തരവും പുറപ്പെട്ടിരുന്നു. പല സ്ഥലങ്ങളിലേക്കു മാറി മാറി നാടുകടത്തപ്പെട്ടതിനിടയിൽ പൊന്തസിൽ വച്ചു 407-ൽ അദ്ദേഹം നിര്യാതനായി. പിന്നീട് തിയൊഡോഷ്യസ് രണ്ടാമന്റെ കാലത്തു ഭൗതികാവശിഷ്ടം രാജകീയ അകമ്പടിയോടെ കുസ്തന്തീനോപ്പോലീസിലേയ്ക്കു കൊണ്ടുവരപ്പെട്ടു.

### 4. കൃതികളും സംഭാവനകളും

സ്വർണനാവുകാരനായ ഈവാനിയോസിന്റെ കൃതികളെ നാലു വിഭാഗങ്ങളിലായി തിരിക്കാം. 1. വേദവ്യാഖ്യാനം. 2. പ്രഭാഷണങ്ങൾ. 3. ധാർമ്മികവും സന്യാസ സംബന്ധവുമായ പ്രബന്ധങ്ങൾ. 4. കത്തുകൾ. ഇവക

ളിൽ ഏറ്റവും പ്രധാനം, 'പൗരോഹിത്യ'ത്തെ സംബന്ധിച്ചുള്ള ആറു പുസ്തകങ്ങൾ ആണ്. സഭയിൽ പൗരോഹിത്യ ശുശ്രൂഷയ്ക്കു വിളിക്കപ്പെട്ടപ്പോൾ ഒളിച്ചോടിയതിനെ വിശദീകരിച്ചുകൊണ്ടു പൗരോഹിത്യത്തിന്റെ ശ്രേഷ്ഠതയെക്കുറിച്ചു എഴുതിയ പ്രബന്ധമാണിത്. അതിലൊരിടത്തിങ്ങനെ പറയുന്നു:

'പുരോഹിത ശുശ്രൂഷ ഈ ഭൂമിയിൽ നടക്കുന്നുവെങ്കിലും സ്വർഗത്തിലെ കർമമായി കരുതണം. ഈ പുണ്യ ശുശ്രൂഷ സ്ഥാപിച്ചതു മനുഷ്യനോ, മാലാഖയോ, മറ്റു സൃഷ്ടികളേതെങ്കിലുമോ അല്ല, പരിശുദ്ധാത്മാവാണ്. ഭൗമികരാകുന്ന നമ്മെ മാലാഖമാരുടെ ശുശ്രൂഷയ്ക്ക് അവിടുന്നു വിളിക്കുന്നു. ആകയാൽ സ്വർഗീയ ഗണങ്ങളിലുൾപ്പെടുന്നവനെപ്പോലെ വിശുദ്ധ രഹസ്യങ്ങൾ പരികർമ്മിക്കുന്നവൻ വിശുദ്ധനായിരിക്കണം. ... രക്ഷകൻ ബലിയായി നിന്റെ കൺമുമ്പിൽ കാണുകയും... ബലിയിൽ പങ്കെടുക്കുന്നവർ ബലി രക്തത്താലെന്നപോലെ ദിവ്യ തേജസണിയുന്നതും നീ കാണുമ്പോൾ നീ ഭൂമിയിലാണു നിൽക്കുന്നതെന്ന് എങ്ങനെ ചിന്തിക്കാൻ കഴിയും? – മനുഷ്യരോടുള്ള ദൈവത്തിന്റെ കരുണയല്ലേ ഈ അത്ഭുതം. സ്വർഗത്തിൽ പിതാവിനോടു കൂടെയിരിക്കുന്നവൻ, അതേസമയം നമ്മുടെ കരങ്ങളിലും ഇതാ ആശ്ലേഷിക്കപ്പെടുന്നു. ..."

അപ്പൊസ്തലപ്രവൃത്തികളെ ആസ്പദമാക്കിയ ഒരു പ്രഭാഷണത്തിൽ ഈവാനിയോസ് ഇങ്ങനെ പറയുന്നു: 'സഭകളെ നശിപ്പിക്കുന്ന കാര്യമിതാണ്. നിങ്ങൾ ഹൃദയത്തെ സ്പർശിക്കുന്ന പ്രസംഗങ്ങൾ കേൾക്കുവാനിഷ്ടപ്പെടുന്നില്ല. നിങ്ങൾക്കിഷ്ടം കാതുകളെ രമിപ്പിക്കുന്ന പ്രസംഗങ്ങളാണ്; പ്രസംഗകരെ കേൾക്കുന്നതു ഗായകന്മാരെയോ, കിന്നരം വായിക്കുന്നവരെയോ ശ്രദ്ധിക്കുന്നതുപോലെയാണ്.'

വിശുദ്ധനായ ഈവാനിയോസിന്റെ ഏറ്റവും പ്രധാന സംഭാവന അനീതിക്കും അധാർമ്മികതയ്ക്കും എതിരെ വിട്ടുവീഴ്ചയില്ലാത്ത ക്രൈസ്തവ മനോഭാവത്തെ പ്രായോഗികമായി കാണിച്ചുവെന്നതാണ്.

**അഭ്യാസങ്ങൾ**

1. 'നിസായിലെ ഗ്രിഗോറിയോസ് ആത്മീയാനുഭവത്തിന്റെ വക്താവാണ്' – വിശദീകരിക്കുക.

2. വി. ഈവാനിയോസിന്റെ ജീവിത ദൂത് എന്ത്?

പാഠം 5

# യെറുശലേമിലെ കൂറിലോസ്, അലക്സന്ത്രിയായിലെ കൂറിലോസ്

❑ യെറുശലേമിലെ കൂറിലോസ്: ജീവചരിത്രം ❑ കൂറിലോസ്: വി. കൂദാശകളെപ്പറ്റി ❑ അലക്സന്ത്രിയായിലെ കൂറിലോസ്: ജീവചരിത്രം ❑ കൂറിലോസ്: ദൈവമാതാവിനെയും മനുഷ്യാവതാരത്തെയുംപറ്റി.

യെറുശലേമിലെ വി. കൂറിലോസും അലക്സന്ത്രിയായിലെ വി. കൂറിലോസും തമ്മിൽ ചരിത്രപരമായി വലിയ ബന്ധമൊന്നുമില്ല. പേര് ഒന്നു തന്നെയെന്നു മാത്രം.

## 1. യെറുശലേമിലെ കൂറിലോസ്: ജീവചരിത്രം

പാലസ്തീനിൽ ക്രി. വ. 313-നോടടുത്ത് ജനിച്ച കൂറിലോസ് യെറുശലേമിലും കൈസറിയായിലും ആയിരിക്കണം തന്റെ വിദ്യാഭ്യാസം പൂർത്തിയാക്കിയത്. 325-ൽ ഒരു ശെമ്മാശനായ അദ്ദേഹം 345-ൽ മാക്സിമൂസ് രണ്ടാമനാൽ വൈദിക പദവിയിലേയ്ക്ക് ഉയർത്തപ്പെട്ടു. പണ്ഡിതനായ വൈദികൻ എന്ന നിലയിൽ സഭയുടെ രഹസ്യങ്ങളെ (വി. കൂദാശകളെ) സംബന്ധിച്ച് സ്നാനാർത്ഥികളെ പഠിപ്പിക്കുവാനുള്ള ചുമതല അദ്ദേഹത്തിൽ നിക്ഷിപ്തമായി. അങ്ങനെ അദ്ദേഹം നടത്തിയ പ്രഭാഷണങ്ങൾ ഇന്നും സഭയുടെ കൂദാശാശാസ്ത്രത്തിൽ ഏറ്റവും വിലമതിക്കപ്പെടുന്നു. മാക്സിമൂസ് നിര്യാതനായപ്പോൾ കൂറിലോസ് യെറുശലേമിന്റെ മെത്രാനായി അഭിഷിക്തനായി. പലവിധത്തിലുള്ള ധാരണപിശകുകൾക്ക് ബലിയാടായ ഒരാളാണ് വി. കൂറിലോസ്. അതുകൊണ്ടു തന്നെ അദ്ദേഹം പല പ്രാവശ്യം നാടുകടത്തപ്പെട്ടു.

അദ്ദേഹത്തിന്റെ കാലത്തായിരുന്നു യറുശലേമിലും പരിസരങ്ങളിലും ഒരു വലിയ ക്ഷാമം ഉണ്ടായത്. തന്റെയടുക്കൽ അഭയം തേടിയവരെ പോറ്റുന്നതിനുവേണ്ടി കൂറിലോസിനു പള്ളിസാധനങ്ങൾ വരെ വിറ്റഴിക്കേണ്ടതായി വന്നു.

യെറുശലേമിൽ തീർത്ഥാടനത്തിനു വന്നുകൊണ്ടിരുന്ന അനേകർക്കും, അവിടെ കഴിഞ്ഞിരുന്ന സന്യാസിമാർക്കും, കൂറിലോസ് ആശ്വാസം പകരുന്ന ആത്മീയ പിതാവായിരുന്നു. 381-ൽ കുസ്തന്തീനോപ്പോലീസിലെ സുന്നഹദോസിൽ അദ്ദേഹം സംബന്ധിക്കുകയും അറിയൂസിനും, മക്കദോനിയോസിനും എതിരായ അവസാന തീരുമാനത്തിൽ ഒപ്പുവയ്ക്കുകയും ചെയ്തു. സുന്നഹദോസിനു ശേഷം നാലഞ്ചു കൊല്ലക്കാലത്തെ സ്വസ്ഥത അദ്ദേഹം അനുഭവിച്ചു. 386-ൽ അദ്ദേഹം ഈ ലോകം വിട്ടു.

## 2. കൂറിലോസ്: വി. കൂദാശകളെപ്പറ്റി

മതാധ്യയന സംബന്ധമായി ഇരുപത്തിനാലോളം പ്രഭാഷണങ്ങളാണ് കൂറിലോസിൽ നിന്നു നമുക്കു ലഭ്യമായിട്ടുള്ളത്. സാധാരണയായി സ്നാനാർത്ഥികൾക്ക് ഈസ്റ്റർ ദിവസം സ്നാനം കൊടുക്കുകയായിരുന്നു പതിവ്. ഈ സ്നാനത്തിനു മുമ്പായി സഭാവിശ്വാസത്തെ സംബന്ധിച്ച് പ്രത്യേകിച്ച് അവർ സ്വീകരിക്കുവാൻ പോകുന്ന കൂദാശകളെക്കുറിച്ച് ഒരു വിശദീകരണം നൽകണമായിരുന്നു. അങ്ങനെ ഒരവസരത്തിൽ നൽകിയ വിശദീകരണമാണ് കൂദാശകളെപ്പറ്റിയുള്ള അഞ്ച് പ്രഭാഷണങ്ങളുടെ ഉള്ളടക്കം.

നാലാം നൂറ്റാണ്ടിൽ നിലവിലിരുന്ന കൂദാശക്രമത്തെയും ആരാധനാ സംവിധാനത്തെയും കുറിച്ച് ഈ പ്രഭാഷണങ്ങളിൽ നിന്ന് നാം മനസ്സിലാക്കുന്നു. മാമോദീസായുടെ അർത്ഥവ്യാഖ്യാനം എന്തായിരുന്നുവെന്നും, ആ ശുശ്രൂഷയിലെ പ്രധാന കർമ്മങ്ങൾ എന്തൊക്കെയായിരുന്നുവെന്നും, മാമോദീസായെക്കുറിച്ചുള്ള പ്രഭാഷണത്തിൽ നിന്ന് വ്യക്തമാകും: പടിഞ്ഞാറോട്ടു തിരിഞ്ഞ് ദുഷ്ടശക്തികളെയുള്ള ഉപേക്ഷണം; കിഴക്കോട്ടു തിരിഞ്ഞ് വി. ത്രിത്വത്തിലും ഏക മാമോദീസായിലുമുള്ള വിശ്വാസ പ്രഖ്യാപനം; ജലസ്നാനം; വിശുദ്ധ തൈലലേപനം; ദേവാലയത്തിലേക്കുള്ള ഘോഷയാത്ര; വിശുദ്ധ കുർബാനാനുഭവം എന്നിവയായിരുന്നു പ്രധാന ഭാഗങ്ങൾ.

> മാമോദീസായുടെ അർത്ഥം അദ്ദേഹം ഇങ്ങനെയാണ് നൽകുന്നത്: '... രക്ഷാകരമായ ജലം നിങ്ങളുടെ കല്ലറയും ജനനിയും ആയി ഒരേ സമയത്തു മാറുന്നു. മാമോദീസായിൽകൂടി ക്രിസ്തുവിന്റെ മരണത്തിലും ഉയിർപ്പിലും നിങ്ങൾ പങ്കുചേർന്നുകൊണ്ട് ക്രിസ്തുവിനെ നിങ്ങൾ അനുകരിക്കുന്നു. അവന്റെ പ്രതിച്ഛായയായി നിങ്ങൾ മാറുന്നു. ...'

വി. കുർബാന ക്രിസ്തുവിന്റെ ശരീരരക്തങ്ങളാണെന്ന ഉറച്ച വിശ്വാസം അദ്ദേഹം ഊന്നിപ്പറയുന്നുണ്ട് പലയിടത്തും:

> 'ഇതെന്റെ ശരീരമാണെന്ന് ക്രിസ്തു പ്രഖ്യാപിച്ചപ്പോൾ ആരാണിതിനെ സംശയിക്കുന്നത്? ഇതെന്റെ രക്തമാണെന്ന് അവൻ സ്ഥിരീകരിച്ചപ്പോൾ അതങ്ങനെയല്ലെന്ന് ആര് സംശയിക്കും? അപ്പത്തിന്റെ ആകൃതിയിൽ അവന്റെ ശരീരവും, വീഞ്ഞിന്റെ രൂപത്തിൽ അവന്റെ രക്തവും നിങ്ങൾക്ക് നൽകപ്പെടുന്നു....'

വി. കുർബാന ഒരു ബലിയാണെന്ന് വി. കൂറിലോസ് തറപ്പിച്ചു പറയുന്നു (23, 8-10).

### 3. അലക്സന്ത്രിയായിലെ കൂറിലോസ്: ജീവചരിത്രം

നെസ്തോറിയൻ അബദ്ധോപദേശത്തിനെതിരെ സമർത്ഥമായി പോരാടിയ വ്യക്തിയാണ് അലക്സന്ത്രിയായിലെ വി. കൂറിലോസ്. ക്രി. വ. 412-ൽ അലക്സന്ത്രിയായിൽ മെത്രാനാകുന്നതുവരെ വി. കൂറിലോസിന്റെ ജീവിതത്തെ സംബന്ധിച്ച് നമുക്കു വ്യക്തമായിട്ടൊന്നും അറിവില്ല. അലക്സന്ത്രിയായിൽ തന്റെ വിദ്യാഭ്യാസം പൂർത്തിയാക്കിയതു തന്നെ തന്റെ പിതൃവ്യനും മെത്രാനുമായ തെയോഫിലോസിന്റെ കൂടെ താമസിച്ചുകൊണ്ടായിരിക്കണം.

മെത്രാനായിക്കഴിഞ്ഞയുടൻ വിട്ടുവീഴ്ചയില്ലാത്ത ഒരു മനോഭാവമാണ് കൂറിലോസ് പ്രകടിപ്പിച്ചത്. തനിക്ക് സഭയുടെ സത്യവിശ്വാസവും ഭദ്രതയുമാണ് പ്രധാനമെന്നും അവ സംരക്ഷിക്കപ്പെടുവാൻ ആരെല്ലാം ബലിയാടുകളായാലും സാരമില്ല എന്നുമായിരുന്നു അദ്ദേഹത്തിന്റെ അടിസ്ഥാന വീക്ഷണം. സത്യം പറഞ്ഞാൽ കൂറിലോസ് ഉൾപ്പെടേണ്ടിവന്ന സഭാതർക്കങ്ങളിൽ രണ്ടു പ്രധാന സംഗതികൾ ആയിരുന്നു അടിസ്ഥാനപരം: ഒന്ന് കുസ്തന്തീനോപ്പോലീസ് 'രണ്ടാം റോമാ' ആയി വളർന്നപ്പോൾ അവിടുത്തെ മെത്രാനും അതിനനുസരിച്ചുള്ള പദവിയിലേക്കുയർത്തപ്പെട്ടു. തത്ഫലമായി അലക്സന്ത്രിയായുടെ സ്ഥാനം മൂന്നാമത്തേതായി കുറഞ്ഞു. ഈ മനഃപ്രയാസമായിരുന്നു സത്യം പറഞ്ഞാൽ സ്വർണനാവുകാരനായ ഈവാനിയോസിനെതിരായി അലക്സന്ത്രിയായിലെ പാത്രിയർക്കീസന്മാരായിരുന്ന തെയോഫിലോസിനും കൂറിലോസിനും ഉണ്ടായിരുന്നത്. രണ്ട്, ക്രൈസ്തവ ദൈവശാസ്ത്ര പഠനത്തിന് ഒരു കാലത്ത് അലക്സന്ത്രിയ മാത്രമായിരുന്നു പ്രധാന സംഭാവനകൾ നൽകിക്കൊണ്ടിരുന്നത്. അലക്സന്ത്രിയായ്ക്ക് അതിന്റേതായ ചിന്താസരണിയും ഉണ്ടായിരുന്നു. ഇങ്ങനെയിരിക്കുമ്പോഴാണ് അന്ത്യോഖ്യയിൽ, പല വ്യത്യസ്തതകളോടും കൂടിയ മറ്റൊരു ക്രൈസ്തവ ചിന്താകേന്ദ്രം വളർന്നുവന്നത്. കാലക്രമേണ ക്രൈസ്തവ ചിന്തകന്മാർ തമ്മിൽ ഈ രണ്ട് അടിസ്ഥാന പാരമ്പര്യങ്ങളുടെ പേരിൽ തർക്കങ്ങളും, കലഹങ്ങളും, മത്സരങ്ങളും നടന്നു. ഒരു വിധത്തിൽ പറഞ്ഞാൽ അറിയൂസു മുതലുള്ള അബദ്ധോപദേശക്കാരോട് ഓരോ ഭാഗത്തുമുള്ള മനോഭാവങ്ങളിൽ ഈ പശ്ചാത്തല മത്സരങ്ങൾക്ക് വലിയ പങ്കുണ്ടായിരുന്നു. കൂറിലോസ് നെസ്തോറിയനെതിരെ കാണിച്ച കാർക്കശ്യം കുറെയൊക്കെ ഈ മത്സരമനോഭാവം മൂലം ആയിരുന്നു.

അലക്സന്ത്രിയായുടെ മറഞ്ഞുപോകുന്ന മഹത്വത്തെ പുനഃപ്രതിഷ്ഠിക്കുവാനുള്ള ഒരു കഠിന പരിശ്രമമാണ് അലക്സന്ത്രിയായിലെ കൂറിലോസിന്റെ ജീവിതത്തിൽ നാം കാണുന്നത്.

കുസ്തന്തീനോപ്പോലീസിലെ പാത്രിയർക്കീസായിരുന്ന നെസ്തോറിയോസ് യേശുക്രിസ്തുവിന്റെ ദൈവ, മനുഷ്യസ്വഭാവങ്ങളെ തമ്മിൽ വേർതിരിച്ച് മനസ്സിലാക്കിയതുകൊണ്ട്, കന്യകമറിയാമിന് ക്രിസ്തുവിന്റെ മനുഷ്യത്വവുമായിട്ടേ ബന്ധമുള്ളുവെന്നും അതുകൊണ്ട് അവളെ 'ക്രിസ്തു - മാതാവ്' എന്നു വിളിക്കാൻ പാടില്ല എന്ന് നെസ്തോറിയോസ് പഠിപ്പിച്ചു. ഇതറിഞ്ഞ കൂറിലോസ് 431-ലെ എഫേസൂസ് സുന്നഹദോസിൽവച്ച് നെസ്തോറിയോസിനെ വേദവിപരീതിയായി മുദ്ര കുത്തി, സഭയ്ക്ക് ഇതരനായി പ്രഖ്യാപിക്കുവാൻ നേതൃത്വം കൊടുത്തു.

സത്യവിശ്വാസ സംരക്ഷണയിൽ മാത്രമായിരുന്നില്ല കൂറിലോസിന്റെ ശ്രദ്ധ. വേദഗ്രന്ഥപഠനത്തിന് അദ്ദേഹം തന്റെ സമയത്തിൽ നല്ലൊരു പങ്കുപയോഗിച്ചിരുന്നു. സംഭവബഹുലമായ ഒരു പ്രവർത്തനമണ്ഡലത്തിൽ നിന്ന് വിരമിച്ച് 444-ൽ അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.

## 4. കൂറിലോസ്: ദൈവമാതാവിനെയും മനുഷ്യാവതാരത്തെയും പറ്റി

കൂറിലോസിന്റെ കൃതികളിൽ വേദവ്യാഖ്യാനങ്ങളാണ് നല്ലൊരു പങ്കും. കൂടാതെ അറിയൂസിന്റെ അബദ്ധോപദേശത്തെ ഖണ്ഡിക്കുവാൻ രണ്ടു കൃതികളും, നെസ്തോറിയോസിനെതിരെ പല സാഹചര്യങ്ങളിൽ രചിച്ച ഏതാനും കൃതികളും ഉണ്ട്. കൂടാതെ വലിയനോമ്പു കാലത്തെ പ്രഭാഷണങ്ങളും പൊതുവായ ചില പ്രസംഗങ്ങളും ശേഖരിക്കപ്പെട്ടിട്ടുണ്ട്.

നെസ്തോറിയോസിന്റെ അബദ്ധോപദേശത്തിന്റെ അടിസ്ഥാനം ക്രിസ്തുശാസ്ത്രപരമായ ഒരു തെറ്റുധാരണയായിരുന്നു. ഇത് ശരിപ്പെടുത്തി 'ദൈവമാതാവ്' എന്ന ശൈലിക്ക് പ്രചാരം കൊടുക്കുകയായിരുന്നു കൂറിലോസിന്റെ പ്രധാന ദൗത്യം.

യേശുക്രിസ്തുവിൽ ദൈവ-മനുഷ്യ സ്വഭാവങ്ങളുടെ യോജിപ്പിനെ വ്യാഖ്യാനിക്കുവാൻ മനുഷ്യബുദ്ധി അപര്യാപ്തമാണെന്നാണ് കൂറിലോസിനാദ്യം പറയാനുള്ളത്. എന്നാൽ മനുഷ്യാവതാരം ചെയ്ത ദൈവവചനത്തിന്, ദൈവ-മനുഷ്യ സ്വഭാവങ്ങളുടെ യോജിപ്പിലെത്തിയ ഏകവ്യക്തിത്വത്തിന്റെ ഏക സ്വഭാവമായിരുന്നു (one incarnate nature of the word of God). അതുകൊണ്ട് അവനിൽ ദൈവത്വം വേറിട്ടു നിന്ന ഒരു നിമിഷം പോലും ഇല്ലായിരുന്നുവെന്നും, തന്നിമിത്തം കന്യകമറിയാമിനെ ദൈവത്തെ ഈ ഭൂമിയിൽ പ്രസവിച്ചവൾ എന്നയർത്ഥത്തിൽ 'ദൈവമാതാവ്' എന്ന് വിളിക്കണമെന്നായിരുന്നു കൂറിലോസിന്റെ പ്രധാന വാദം. ഇതു തന്നെയാണ് സഭയുടെ ഔദ്യോഗിക വ്യാഖ്യാനമായി അംഗീകരിക്കപ്പെട്ടതും.

**അഭ്യാസങ്ങൾ**

1. യെറുശലേമിലെ കൂറിലോസ് സഭയ്ക്ക് നൽകിയിട്ടുള്ള പ്രധാന സംഭാവനയെന്ത്?

2. അലക്സന്ത്രിയായിലെ കൂറിലോസ് സത്യവിശ്വാസ സംരക്ഷണ യിൽ വഹിച്ച പങ്കെന്ത് എന്നു പ്രസ്താവിക്കുക?

**പാഠം 6**

## ജെറോം, ആഗസ്തീനോസ്

❑ ജെറോമിന്റെ ജീവചരിത്രം ❑ ജെറോമിന്റെ കൃതികൾ ❑ ആഗസ്തീനോസിന്റെ ജീവചരിത്രം ❑ ആഗസ്തീനോസിന്റെ കൃതികൾ

പാശ്ചാത്യ ക്രൈസ്തവ പാരമ്പര്യത്തിൽ പ്രത്യേകമായി ബഹുമാനിക്കപ്പെടുന്ന സഭാമല്പാന്മാരും പിതാക്കന്മാരുമാണ് ജെറോമും ആഗസ്തീനോസും. അവർ സമകാലീനന്മാരായിരുന്നുവെങ്കിലും, അർത്ഥവത്തായ ഒരു വ്യക്തിബന്ധം അവർ തമ്മിൽ ഉണ്ടായിരുന്നോ എന്നു സംശയമാണ്.

### 1. ജെറോമിന്റെ ജീവചരിത്രം

'സൊഫ്രോണിയസ് യൂസേബിയോസ് ഹിറോണിമസ്' (ജെറോം) ക്രി. വ. 349-നോടടുത്തു ഡാൽമഷ്യയ്ക്കടുത്തു സ്ട്രീദോനിൽ ജനിച്ചു. മാതാപിതാക്കൾ ധനികരായിരുന്നതുകൊണ്ട് അന്നത്തെക്കാലത്തു ലഭിക്കാമായിരുന്ന വിദ്യാഭ്യാസം മുഴുവൻ അദ്ദേഹത്തിനു ലഭിച്ചു. ഗ്രീക്ക്, ലത്തീൻ സാഹിത്യത്തിലും, ഭാഷാശാസ്ത്രത്തിലും അഗാധ പാണ്ഡിത്യം നേടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. റോമിലെ വിദ്യാഭ്യാസകാലഘട്ടത്തിൽ ഭൗതികവും ആത്മീയവുമായ ജീവിതത്തിന്റെ വിവിധ വശങ്ങൾ അദ്ദേഹം നിരീക്ഷിച്ചിട്ട് ഒരു തീരുമാനമെടുത്തു. ആത്മീയ ജീവിതപന്ഥാവ് ആണു കാമ്യം എന്ന്. അതിൻപ്രകാരം റോമിലെ മെത്രാനായിരുന്ന ലിബോറിയസിൽ നിന്നു വി. മാമോദീസാ പ്രാപിച്ചു.

റോമിൽ നിന്നു വീണ്ടും വിദ്യാഭ്യാസത്തിനുവേണ്ടി ട്രയർ എന്ന സ്ഥലത്തെ കലാശാലയിലേക്കു പോയി. അവിടെവച്ചാണ് ഒരു സന്യാസി ആകുവാനുള്ള തീരുമാനം എടുത്തത്. സമാനമനസ്കരായ കുറെ ചെറുപ്പക്കാരോടൊപ്പം അക്വീലാ എന്ന സ്ഥലത്ത് ഒരു സമൂഹ ജീവിതം ആരംഭിച്ചു. യുവത്വത്തിന്റെ ഉന്മേഷവും നൈർമല്യവും നിറഞ്ഞ അന്തരീക്ഷത്തിൽ പുണ്യപരിപൂർണ്ണതയ്ക്കുവേണ്ടി കൂട്ടായ യത്നം നടത്തിയ ആ യുവാക്കന്മാർക്കു പല വിധത്തിലുള്ള ആദർശങ്ങൾ ഉണ്ടായിരുന്നു. അക്കൂ

ട്ടത്തിൽ ഒരാളായിരുന്നു റുഫീനസ്. എന്നാൽ അധികകാലം ഈ കൂട്ടായ്മ തുടരുവാൻ അവർക്കു കഴിഞ്ഞില്ല. സമൂഹം എന്തോ സംഭവത്തെ തുടർന്നു നാമാവശേഷമായി. ജെറോം അവിടെനിന്നു പല സ്ഥലങ്ങളിലെ സന്യാസകേന്ദ്രങ്ങളും സഭാകേന്ദ്രങ്ങളും സന്ദർശിക്കുവാൻ പുറപ്പെട്ടു. കാൽസിസ് മരുഭൂമിയിൽ തീവ്രമായ സന്യാസ പരിശീലനങ്ങളിൽ കുറേക്കാലം കഴിച്ചുകൂട്ടി. കൂടാതെ ഒരു ഗുരുവിന്റെയടുക്കൽ എബ്രായ ഭാഷാ പഠനവും ആരംഭിച്ചു. അന്ത്യോഖ്യയിൽ തിരിച്ചെത്തിയപ്പോൾ പൗലീനസ് മെത്രാൻ ജെറോമിനെ വൈദികനാക്കി.

അങ്ങനെയിരിക്കുമ്പോഴാണ് നാസിയാൻസിലെ ഗ്രിഗോറിയോസിനെക്കുറിച്ചു ജെറോം കേട്ടത്. അദ്ദേഹത്തെ സന്ദർശിക്കുവാൻ കുസ്തന്തീനോപ്പോലീസിൽ എത്തി. ഗ്രിഗോറിയോസിന്റെ കീഴിൽ വേദഗ്രന്ഥം പഠിച്ചുകൊണ്ടു കുറേക്കാലം താമസിച്ചു. അവിടെ വച്ചു 381-ൽ നിസായിലെ ഗ്രിഗോറിയോസിനെ അടക്കം, പല പ്രമുഖ സഭാപിതാക്കന്മാരെയും അദ്ദേഹം പരിചയപ്പെട്ടു.

ഒരിക്കൽ ഒരു ആലോചനാസമിതിയിൽ സംബന്ധിക്കുവാനായി റോമിലേക്ക് അദ്ദേഹം ക്ഷണിക്കപ്പെട്ടു. റോമിലെ മെത്രാനായിരുന്ന ദാമാസസ് ജെറോമിന്റെ കഴിവുകളിൽ മതിപ്പു തോന്നി അദ്ദേഹത്തെ തന്റെ സെക്രട്ടറിയായി നിയമിച്ചു. കുറെ വർഷങ്ങൾക്കു ശേഷം റോമിൽ നിന്ന് അദ്ദേഹം പലസ്തീനിലേക്കു പോന്നു. പൗലാ എന്ന ധനിക സ്ത്രീയും അവളുടെ മകളും സന്യാസജീവിതം നയിക്കുവാൻ ഒരു സ്ഥലം കണ്ടെത്തുന്നതിന് അദ്ദേഹത്തോടൊപ്പം യാത്ര ചെയ്തു. സ്ത്രീകൾക്കായി പൗലായും പുത്രിയും ഒരു സന്യാസിനീ സമൂഹത്തെ കരുപ്പിടിപ്പിച്ചു. പുരുഷന്മാർക്കു ജെറോമും ആശ്രമജീവിതത്തിനു നേതൃത്വം കൊടുത്തു.

ബേത്‌ലഹേമിൽ താമസിച്ചുകൊണ്ടാണ് ജെറോം തന്റെ കൃതികളിൽ മുഖ്യപങ്കും എഴുതിയതും. ഈ കാലത്തു തന്നെയാണ് എപ്പിഫാനിയോസ് യരുശലേം സന്ദർശിച്ചതും ഒറിജനെ സംബന്ധിച്ച ഒരു വാദകോലാഹലത്തിനാരംഭം കുറിച്ചതും. ഇതിന്റെ പേരിൽ മുൻകാല സുഹൃത്തുക്കളായിരുന്ന ജെറോമും റൂഫീനസും തമ്മിൽ പിണങ്ങേണ്ടി വന്നു. ജെറോമിന്റെ മനസ്സിനെ ഉലച്ച മറ്റൊരു സംഭവം പെലെഗിയൻ ചിന്താഗതിക്കാരായ ചില സന്യാസികൾ അദ്ദേഹത്തിന്റെ ആശ്രമം തീവച്ചു നശിപ്പിച്ചതാണ്. അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തുക്കൾ പലരും ഈ ലോകത്തിൽ നിന്നു കടന്നുപോകുന്നുവെന്ന വാർത്ത കേട്ടപ്പോൾ താനും പോകുവാൻ തയ്യാറാകണം എന്നദ്ദേഹത്തിനു തോന്നി. അങ്ങനെ 419-ൽ അദ്ദേഹം നിര്യാതനായി.

## 2. ജെറോമിന്റെ കൃതികൾ

ജെറോമിന്റെ കൃതികളിൽ പ്രധാനം വേദഗ്രന്ഥത്തോടു ബന്ധപ്പെട്ട

താണ്. വേദപുസ്തകത്തിന്റെ പുതിയ ലക്കത്തിൽ ലത്തീൻ പരിഭാഷ 'വുൾഗാത്ത' (Vulgate) എന്ന പേരിൽ അദ്ദേഹം ഉണ്ടാക്കി. കൂടാതെ പല വേദഗ്രന്ഥങ്ങൾക്കും അദ്ദേഹം വ്യാഖ്യാനമെഴുതി. തനിക്കു മുമ്പു ജീവിച്ച മഹാന്മാരായ മനുഷ്യരെക്കുറിച്ചുള്ള ഒരു ജീവചരിത്രഗ്രന്ഥവും അദ്ദേഹം രചിച്ചു. ഇവയൊന്നും കൂടാതെ അനേകം പ്രസംഗങ്ങളും കത്തുകളും അദ്ദേഹത്തിന്റേതായി ശേഖരിക്കപ്പെട്ടിട്ടുണ്ട്.

### 3. ആഗസ്തീനോസ്: ജീവചരിത്രം

ആഫ്രിക്കയിൽ നുമിഡയായിലെ ചെറിയ ഒരു പട്ടണമായിരുന്നു തഗാസ്തെ. അവിടത്തെ റോമൻ ഉദ്യോഗസ്ഥന്മാരിൽ ഒരാളായ പട്രീഷ്യസിനും ഒരുത്തമ ക്രൈസ്തവ സ്ത്രീരത്നമായ മോണിക്കയ്ക്കും കൂടി ക്രി. വ. 354-ൽ ഔറേലിയസ് ആഗസ്തീനോസ് ജനിച്ചു. പ്രാഥമിക വിദ്യാഭ്യാസം അദ്ദേഹം തഗസ്തെയിൽ തന്നെ നടത്തി. ഗ്രീക്ക്, ലത്തീൻ ഭാഷകൾ പഠിക്കുവാൻ അദ്ദേഹത്തിനവസരം ലഭിച്ചിരുന്നു. തഗസ്തെയിൽ നിന്നു മാദൗരയിൽ ഭാഷാശാസ്ത്രം പഠിക്കുവാൻ അദ്ദേഹം പോയി. അവിടത്തെ പഠനവും പൂർത്തീകരിച്ചിട്ട് കാർത്തേജിലെ കലാലയത്തിൽ ഉപരിപഠനത്തിന് ചെന്നുചേർന്നു. കാർത്തേജിലെ അന്തരീക്ഷം ഒരു യുവാവിനെ പല വിധത്തിലും പരീക്ഷിക്കുന്നതായിരുന്നു. ആഗസ്തീനോസ് ആ പരീക്ഷയ്ക്കു അടിപ്പെടുകയും ചെയ്തു. പതിനെട്ടു വയസ്സു പ്രായമായ ആഗസ്തീനോസിന് ഒരു വെപ്പാട്ടിയിൽ നിന്ന് അദയോദത്തസ് എന്ന പുത്രനും ഉണ്ടായി.

തന്റെ പുത്രൻ ദൈവത്തിൽ നിന്നും മാതാപിതാക്കളിൽ നിന്നും അന്യനായിക്കൊണ്ടിരിക്കുന്നു എന്ന വസ്തുത മാതാവായ മോണിക്കയെ വല്ലാതെ വേദനിപ്പിച്ചു. അവർ വീഴ്ത്തിയ കണ്ണീരിനും അർപ്പിച്ച പ്രാർത്ഥനകൾക്കും കണക്കില്ല. ഒരിക്കൽ അവരുടെ കണ്ണീരു കണ്ട മെത്രാൻ മോണിക്കയെ ഇങ്ങനെ ആശ്വസിപ്പിച്ചു. 'ഇത്രമാത്രം കണ്ണീരു വീഴ്ത്തപ്പെട്ട പുത്രൻ ഒരിക്കലും നശിച്ചുപോകയില്ല.'

ആഗസ്തീനോസ് തന്നെ ആത്മകഥയിൽ പറയുന്നു, തന്റെ അന്തരാത്മാവിൽ അനുഭവപ്പെട്ടിരുന്ന അസ്വസ്ഥതയ്ക്കു സമാധാനം നൽകുവാൻ ഒന്നിനും കഴിഞ്ഞിരുന്നില്ല എന്ന്. ലോകസുഖങ്ങളിൽ നിന്നു വിരക്തി പൂണ്ട് ആശ്വാസത്തിനുവേണ്ടി അദ്ദേഹം പല മാർഗ്ഗങ്ങളും ആരാഞ്ഞു. വേദഗ്രന്ഥങ്ങൾ വായിച്ചുനോക്കിയെങ്കിലും പ്രയോജനമുണ്ടായില്ല. മാണിക്കയിൻ സമൂഹത്തിൽ ചേർന്ന് ഒമ്പതു വർഷത്തോളം സമാധാനം അന്വേഷിച്ചു. പക്ഷേ അതു കണ്ടെത്തിയില്ല. അദ്ദേഹം ആദ്യം കുറേക്കാലം തഗാസ്തെയിൽ അധ്യാപകനായി പ്രവർത്തിച്ചിട്ട് വീണ്ടും കാർത്തേജിലേക്കു പോയി. അവിടെയും ഭാഷാസാഹിത്യ വിഷയങ്ങൾ പഠിപ്പിച്ച് ഒരു

നല്ല അധ്യാപകൻ എന്ന പേരെടുത്തു. അവിടെനിന്നു റോമിലെത്തി മിലാൻ സർകലാശാലയിൽ ഭാഷാസാഹിത്യത്തിന്റെ പ്രധാനാധ്യാപക നായിത്തീർന്നു. ഈ അവസരങ്ങളിലൊക്കെയും അദ്ദേഹത്തിന്റെ അന്ത രാത്മാവ് സമാധാനത്തിനുവേണ്ടി കേഴുകയായിരുന്നു.

ഒരിക്കൽ മനസ്സില്ലാമനസ്സോടെ പള്ളിയിൽ ചെന്നപ്പോൾ അംബ്രോ സിന്റെ പ്രസംഗം കേട്ടു. ആ പ്രസംഗം അദ്ദേഹത്തെ വളരെ ആകർഷിച്ചു. മിലാനിൽ അപ്പോഴേയ്ക്കും ആഗസ്തീനോസിനെ അന്വേഷിച്ചു മോണിക്കാ എത്തിയിരുന്നു. തന്റെ മകനെക്കൊണ്ട് ഒരു നിയമാനുസൃത വിവാഹം കഴിപ്പിക്കുകയെന്നതായിരുന്നു അമ്മയുടെ വരവിന്റെ ഉദ്ദേശ്യം. അതു നടന്നില്ല. എങ്കിലും ആഗസ്തീനോസിന്റെ സ്വഭാവത്തിൽ കാര്യ മായ വ്യത്യാസം വരുന്നത് ആ മാതാവിനെ സന്തോഷിപ്പിച്ചു. അംബ്രോ സിന്റെ ഉദ്ബോധനങ്ങളും, പൊന്തിയാനോസിന്റെ പലരെക്കുറിച്ചുള്ള മാന സാന്തര വിവരങ്ങളും ആഗസ്തീനോസിന്റെ മനസ്സിലേക്കു ആഴത്തിൽ കടന്നുചെന്നു. മനസ്സിന്റെ അസ്വസ്ഥതയുടെ നിമിഷങ്ങളിൽ ഒരിക്കൽ അദ്ദേഹം ഒരശരീരി കേട്ടു. 'എടുത്തു വായിക്കുക' എന്ന്. തന്റെ അടുക്ക ലുണ്ടായിരുന്ന പുതിയനിയമം തുറന്നു. റോമാ ലേഖനം 13-ാം അദ്ധ്യായം 13-ഉം 14-ഉം വാക്യങ്ങളാണ് ആദ്യം കണ്ണിൽപ്പെട്ടത്. ആ വാക്യത്തിലെ അപകട മുന്നറിയിപ്പു ഹൃദയാന്തരങ്ങളിലേയ്ക്കു കടന്നുചെന്നപ്പോൾ അവാച്യമായ ഒരു സമാധാനം സാവധാനം തന്റെ വ്യക്തിത്വം മുഴുവനും വ്യാപരിക്കുന്നതായി തോന്നി. അത് ആഗസ്തീനോസിന്റെ ജീവിത ത്തിലെ നാഴികക്കല്ലായിരുന്നു.

മിലാനിലെ ഉദ്യോഗം ഉപേക്ഷിച്ചു. പിന്നീട് അധിക സമയവും വേദ പഠനത്തിലും ധ്യാനത്തിലും പ്രാർത്ഥനയിലും കഴിച്ചുകൂട്ടാൻ അമ്മ യോടും തന്റെ പുത്രനോടും കൂടി ഒരു ഏകാന്ത സ്ഥലത്തേയ്ക്കു പോയി. സാവധാനം സ്നാനമേല്ക്കുവാനുള്ള തയ്യാറെടുപ്പാരംഭിച്ചു. ബിഷപ്പായ അംബ്രോസിന്റെയടുക്കൽ ആഗസ്തീനോസും പുത്രൻ അദയോദത്തും പതിവായി ചെന്ന് ഉപദേശങ്ങൾ സ്വീകരിച്ചുകൊണ്ടിരുന്നു. 386-ലെ ഈസ്റ്റർ ദിവസം അവർ മാമ്മോദീസായേറ്റു. മോണിക്കായുടെ സന്തോ ഷാശ്രുക്കൾ സ്നാനജലവുമായി സംയോജിച്ചു. അധികം താമസിയാതെ ആ മാതാവ് പരലോകം പൂകി.

മാതാവിന്റെ മരണത്തെത്തുടർന്ന് ആഗസ്തീനോസ് റോമിലേക്കു തിരിച്ചുപോയി. അവിടെ ഒരു വർഷത്തോളം വേദശാസ്ത്ര സംബന്ധ മായ കാര്യങ്ങൾ പഠിച്ചിട്ട് കാർത്തേജിലെത്തി. താഗസ്തെയ്ക്കടുത്ത് ഒരു ഏകാന്ത സ്ഥാനത്ത്, ആഗസ്തീനോസും ഏതാനും സുഹൃത്തുക്കളും ചേർന്ന്, ഒരു സന്യാസാശ്രമം ആരംഭിച്ചു. ആത്മീയമായും, വേദശാസ്ത്ര പരമായും ആഗസ്തീനോസിന്റെ അറിവും അനുഭവവും വർദ്ധിച്ചു.

സ്വതവേ പ്രഗത്ഭനായ ആ ഭാഷാധ്യാപകൻ, ആത്മീയ മണ്ഡലത്തിലും തന്റെ പ്രാഗത്ഭ്യം തെളിയിച്ചു. ഹിപ്പോയിലെ വലേറിയസ് മെത്രാൻ അദ്ദേഹത്തെ വിളിപ്പിച്ചിട്ടു വൈദികനാകണമെന്ന് പറഞ്ഞു. അദ്ദേഹം അനുസരിച്ചു. പിന്നീട് വലേറിയസ് തന്നെ ആഗസ്തീനോസിനെ തന്റെ സഹായ മെത്രാനായും വാഴിച്ചു. വലേറിയസ് നിര്യാതനായപ്പോൾ ആഗസ്തീനോസ് ഹിപ്പോയുടെ മെത്രാനായി ചുമതലയേറ്റു. ഹിപ്പോയുടെ മെത്രാനായി അജപാലനത്തിലും ക്രൈസ്തവ സാഹിത്യപ്രവർത്തനത്തിലും ഏർപ്പെട്ടുകൊണ്ടു മുപ്പത്തിയഞ്ചു വർഷത്തോളം അദ്ദേഹം കഴിച്ചുകൂട്ടി. ഇതിനിടയിൽ മാണിക്കയിൻ സിദ്ധാന്തം, ഡൊണാട്ടസിന്റെ ശീശ്മ, പെലേഗിയൻ അബദ്ധോപദേശങ്ങൾ മുതലായവക്കെതിരായും പ്രവർത്തിക്കേണ്ടി വന്നു. സംഭവബഹുലമായ ആ ജീവിതം 430-ൽ അവസാനിച്ചു.

## 4. ആഗസ്തീനോസിന്റെ കൃതികൾ

ശക്തവും വ്യക്തവുമായ ഭാഷാശൈലിയുടെ ഉടമയായ ആഗസ്തീനോസ് അനവധി കൃതികൾ രചിച്ചിട്ടുണ്ട്. ആത്മകഥാപരവും ദാർശനികവും വിശ്വാസ സമർത്ഥനപരവും സഭാവിശ്വാസ വ്യാഖ്യാനപരവും, വേദപുസ്തകപരവും, സഭാശുശ്രൂഷാപരവും എന്ന് അവയെ തരംതിരിക്കാൻ കഴിയും. ആത്മകഥാപരമായ 'കുമ്പസാരം' (ഏറ്റുപറച്ചിൽ) എന്ന കൃതിയിൽ അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ നമുക്കടുത്തറിയാം. 'ദൈവമേ, നീ ഞങ്ങളെ നിനക്കായി സൃഷ്ടിച്ചു; നിന്നിൽ ആശ്വാസം കണ്ടെത്തുന്നതുവരെ ഞങ്ങളുടെ ഹൃദയം അസ്വസ്ഥമാണ്' എന്ന തത്വത്തിന്റെ വിശദീകരണമായിട്ടു വേണമെങ്കിൽ 'കുമ്പസാരങ്ങളെ' നമുക്ക് മനസ്സിലാക്കാം. ആഗസ്തീനോസിന്റെ ഏറ്റവും പ്രസിദ്ധമായ കൃതി 'ദൈവത്തിന്റെ നഗരം' ആണ്. അദ്ദേഹത്തിന്റെ തത്വശാസ്ത്രവും വേദശാസ്ത്രവും പരസ്പരം സമ്മേളിക്കുന്നത് ഈ കൃതിയിലാണ്. പദാർത്ഥം (Matter) തിന്മയാണെന്നും ദൈവസൃഷ്ടിയല്ലെന്നും ചിന്തിച്ച മാണിക്കയൻ തത്ത്വങ്ങളെയും, വിശുദ്ധർ മാത്രമേ സഭാംഗങ്ങളാകാവൂ, കാർമികന്റെ വിശുദ്ധിയാണ് കൂദാശകൾക്കു ഫലം പുറപ്പെടുവിക്കുന്നത് എന്നു പറഞ്ഞ ഡൊണാട്ടസ് ശീശ്മക്കാരെയും, മനുഷ്യനു സ്വയം പരിശ്രമത്താൽ പുണ്യപൂർണതയിൽ എത്താം എന്നു വിചാരിച്ച പെലേഗിയൻ ആശയക്കാരെയും തന്റെ വിശ്വാസ സമർത്ഥന കൃതികളിൽ ആഗസ്തീനോസ് ഖണ്ഡിക്കുന്നു. ക്രൈസ്തവ വിശ്വാസബോധനങ്ങൾ അദ്ദേഹം നടത്തിയത് ധാർമ്മിക പ്രമാണങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരുന്നു: പക്വമായ സ്നേഹം ദൈവത്തെ മനുഷ്യരുടെയടുക്കലേക്കു കൊണ്ടുവന്നുവെന്നു പറയുമ്പോൾ മനുഷ്യരുടെയിടയിലെ പക്വമായ സ്നേഹത്തെക്കുറിച്ചിപ്രകാരം ആഗസ്തീനോസ് പറഞ്ഞു:

> 'പക്വമായ സ്നേഹമുള്ളവൻ സ്നേഹിക്കരുതാത്തതിനെ സ്നേഹിക്കുന്നില്ല. സ്നേഹിക്കേണ്ടതിനെ സ്നേഹം അർഹിക്കുന്നില്ലെങ്കിലും സ്നേഹിക്കാതിരിക്കുന്നുമില്ല.'

ചുരുക്കത്തിൽ മധ്യകാലഘട്ടത്തിലെ പാശ്ചാത്യ വേദശാസ്ത്ര ചിന്തയ്ക്ക് അടിസ്ഥാനമിട്ടത് ആഗസ്തീനോസിന്റെ കൃതികളാണ്.

**അഭ്യാസങ്ങൾ**

1. ജെറോമിന്റെ സന്യാസജീവിതം യഥാർത്ഥത്തിൽ ആരംഭിച്ചതെപ്പോൾ? അതിനോടനുബന്ധിച്ചുണ്ടായ സംഭവങ്ങൾ എന്തൊക്കെ?

2. ആഗസ്തീനോസിന്റെ മാനസാന്തരത്തിലേക്കു നയിച്ച ഘടകങ്ങൾ ഏതൊക്കെ?